അഭിമുഖം:
നാഗ്ഭൂഷൺ പട്നായിക്

# റെഡ്ഗാർഡ്സ്

ഒരു അമേരിക്കൻ
കമ്യൂണിസ്ററിൻെറ
ജീവിതകഥ

ചോരയിൽ കുതിർന്ന
മെയ്ദിനം

അക്ഷരങ്ങൾക്ക് പിന്നിലെ
അറിയപ്പെടാത്തവർ

വായിക്കുന്ന
ഒരു തൊഴിലാളിയുടെ
ചോദ്യങ്ങൾ



ബംഗ്ലാദേശ്! ബംഗ്ലാദേശ്!

കോഴിക്കോട്ടെ
ചേരിനിവാസികളെകുറിച്ച്
ഒരു ഫീച്ചർ

# റെഡ്ഗാർഡ്സ്

പുസ്തകം: ഒന്ന്
ലക്കം: മൂന്ന്-നാല്
ഏപ്രിൽ-മെയ് 1982

പത്രാധിപർ: അജിത



റെഡ്ഗാർഡ്സ്
14-8,
ഫ്രാൻസിസ് റോഡ്
കോഴിക്കോട്-2



**കത്തുകൾ**
മുകുന്ദൻ സി. മേനോൻ എം. ഗംഗാധരൻ ഹസൈനാർ വേലായുധൻ വിവേകാനന്ദൻ
വടക്കേടത്ത് പത്മനാഭൻ വെള്ളത്തൂവൽ സ്ററീഫൻ

**ബംഗ്ളാദേശ്! ബംഗ്ളാദേശ്!**
ടി. പി. യാക്കൂബ്
കോഴിക്കോട് ചേരിനിവാസികളെ കുറിച്ച് ഒരു ഫീച്ചർ

**പടേ പൊരുതൂ മക്കളെ**
ബേബി
സാർവദേശീയഗാനം വയനാട്ടിലെ ആദിവാസിവിഭാഗമായ അടിയോരുടെഭാഷയിൽ. ഒരു സ്വതന്ത്ര വിവർത്തനം

**വീണ്ടും ഒരു മെയ്ദിനം**
അജിത
മെയ്ദിനത്തിൻെറ വിപ്ലവസ്പിരിററ് ചോർത്തി കളഞ്ഞിരിക്കുന്നു.
അതിൻെറ നഷ്ടപ്പെട്ട അന്തസത്ത എങ്ങനെ വീണ്ടെടുക്കാം

**തൊഴിലാളിവർഗത്തിൻെറ മെയ്ദിനസമരം**
ലെനിൻ
തൊഴിലാളികൾക്കുള്ള മെയ്ദിന ആഹ്വാനം
'വിപ്ലവകാരികളായ തൊഴിലാളിവർഗത്തിൻെറ മെയ്ദിനസമരം' എന്ന ലഘുലേഖയിൽനിന്നും ഒരു ഭാഗം

**അഭിമുഖം**
നാഗ്ഭൂഷൺ പട്നായിക്
നീണ്ട ജയിൽവാസത്തിനുശേഷം അടുത്തയിടെ പരോളിൽ പുറത്തിറങ്ങിയ നാഗ്ഭൂഷൺ പട്നായിക്കുമായി റെഡ്ഗാർഡ്സ് നടത്തിയ ഇൻറർവ്യൂ

**ചോരയിൽ കുതിർന്ന മെയ്ദിനം**
ക്ലാസ് ന്യൂ ക്രാൻറ്സ്
'ബാരിക്കേഡ്സ് ഇൻ ബർലിൻ' എന്ന പ്രശസ്തമായ നോവലിൻെറ മലയാള പരിഭാഷയുടെ ആദ്യഭാഗം
വിവർത്തകൻ: ഫാറൂഖ്

**വായിക്കുന്ന ഒരു തൊഴിലാളിയുടെ ചോദ്യങ്ങൾ**
ബെർതോൾട് ബ്രഹ്ററ്
ബ്രഹ്ററിൻെറ പ്രസിദ്ധമായ കവിത. പരിഭാഷ സച്ചിദാനന്ദൻേറത്

**അക്ഷരങ്ങൾക്ക് പിന്നിലെ അറിയപ്പെടാത്തവർ**
പി. സി. ജോസി
പ്രസ് തൊഴിലാളികളുടെ ജീവിതത്തെ കുറിച്ച് മനുഷ്യത്വപരമായ അല്പം വിചാരങ്ങൾ

**കോഴിക്കോട്ടെ അഴിമതിവിരുദ്ധസമരം**
ഒരു റിപ്പോർട്ട്

**ഒരു അമേരിക്കൻ കമ്യൂണിസ്ററിൻെറ ജീവിതകഥ**
മന്ദാകിനി നാരായണൻ
'ദി ആട്ടോ ബയോഗ്രാഫി ഓഫ് ആൻ അമേരിക്കൻ കമ്യൂണിസ്റ്റ്' എന്ന ഗ്രന്ഥം പരിചയപ്പെടുത്തുന്നു.

## മുഖകുറിപ്പ്

‘ആവഡിസോഷ്യലിസ’ത്തിനും ‘ദേശീയ–ജനകീയജനാധിപത്യ’വിപ്ലവത്തിനും അങ്ങിനെയുള്ള പതിനായിരം സുമോഹന സുമംഗള ലക്ഷ്യങ്ങൾക്കായി നേതാക്കൾക്ക് നമ്മെ സേവിക്കുവാനുള്ള അവസരത്തിനുവേണ്ടി ഒരിക്കൽകൂടി വോട്ട് ചെയ്യാനുള്ള അവകാശം കുറുമാററം കൊണ്ടും കരിനിയമങ്ങൾകൊണ്ടും നമ്മെ രക്ഷിച്ചുകൊണ്ടേയിരിക്കുന്നവർ നമുക്ക് നൽകിയിരിക്കുന്നു. വിലക്കയററത്താൽ പൊറുതിമുട്ടുന്ന വീട്ടമ്മമാർക്ക്, കശുവണ്ടിക്കും കാപ്പിക്കും നെല്ലിനും വില കിട്ടാത്തസാധാരണ കർഷകക്ക്, തൊഴിലില്ലാത്ത ചെറുപ്പക്കാർക്ക്, മതന്യൂനപക്ഷത്തിന്, ഭൂരിപക്ഷത്തിന്, തൊഴിലാളിവർഗ്ഗത്തിന്, അങ്ങിനെ എല്ലാവർക്കുംവേണ്ടി നിസ്വാർത്ഥരും ത്യാഗബുദ്ധികളുമായ കമ്മ്യൂണിസ്ററ് മഹാന്മാരും കോൺഗ്രസ്സ് ദിവ്യന്മാരും വീടുവീടാന്തരം കയറി തുടങ്ങിയിരിക്കുന്നു. വാടകക്കെടുത്ത ചിരികളും നീണ്ട പോക്കററുകളുള്ള കുപ്പായങ്ങളുമിട്ട് ഭൂമിയിലലിഞ്ഞു തുടങ്ങിയിരിക്കുന്നവർക്ക് ദുരിതമനുഭവിക്കുന്ന നമ്മെ ഓർക്കുമ്പോൾ കണ്ണ് നിറയുന്നു. തൊണ്ടയിൽ വാക്കുകൾ കുരുങ്ങിപ്പോവുന്നു. ഇത്തവണകൂടി വോട്ട് നൽകിയാൽ നമ്മുടെ മുഴുവൻ പ്രശ്നങ്ങളും പരിഹരിക്കുമെന്ന് ഗുരുവായൂരപ്പൻ മുതൽ കാറൽമാർക്സിനെവരെ പിടിച്ചവർ സത്യം ചെയ്യുന്നു.

ഇടതു–വലതു ചവിട്ടുനാടകങ്ങൾ, നമ്മെ കബളിപ്പിച്ചു കളിച്ചുകൊണ്ടേയിരിക്കുന്നവർ പുതുപുത്തൻ പ്രകടന പത്രികകൾ പുറത്തിറക്കിക്കഴിഞ്ഞിരിക്കുന്നു. ജയിച്ചുകഴിഞ്ഞതിനുശേഷം ഇടതുമുന്നണിക്കാരന് വലതുമുന്നണിക്കാരനാവാനും വലതുമുന്നണിക്കാരന് ഇടതുമുന്നണിക്കാരനാവാനും ഒരു പ്രയാസവുമുണ്ടാവുകയില്ലെന്ന് നാം കണ്ടിട്ടുണ്ട്. കുറുമാററത്തിലൂടെയും കുതിരകച്ചവടത്തിലൂടെയും അധികാര കസേരകൾ സ്വന്തമാക്കുന്നതിന് ഒരു തത്വശാസ്ത്രവും തടയാത്ത ഈ ‘ജനനേതാക്കളെ’ എന്തു ചെയ്യണമെന്ന്, ഈ തെരഞ്ഞെടുപ്പ് മാമാങ്കത്തിനോട് എന്ത് നിലപാട് സ്വീകരിക്കണമെന്ന് ഇന്നോളമുള്ള അനുഭവങ്ങളുടെ പശ്ചാത്തലത്തിൽ വ്യക്തമായ ഒരു തീരുമാനമെടുക്കേണ്ട സമയം ഇതു തന്നെയാണ്.

19-4-1982

പത്രാധിപക്ക്,

നിങ്ങളുടെ മാസികയുടെ ആദ്യലക്കം കിട്ടി. നന്ദി. അതിൻെറ ഉള്ളടക്കം താല്പര്യജനകമാണ്. പുരോഗമന പത്രപ്രവർത്തനത്തിൽ നിലവിലുള്ള ശൂന്യത നികത്താൻ അതു് സഹായിക്കുമെന്നു് പ്രതീക്ഷിക്കുന്നു. പ്രസിദ്ധീകരിക്കപ്പെടാത്ത(സെൻസർ ചെയ്യപ്പെട്ടതാണോ?) കേണിച്ചിറയെപ്പററിയുള്ള ലേഖനം ചിന്തയ്ക്കു് വകനൽകുന്നു. നിങ്ങൾ അതു് പ്രസിദ്ധീകരിക്കുന്നതിനെപ്പററി കോമ്രേഡിലെ മറുപടി വായിച്ചശേഷമാണു് ഞാനതു് വായിച്ചതു്. കേണിച്ചിറയെക്കുറിച്ചുള്ള തൻെറ അഭിപ്രായ വ്യത്യാസങ്ങൾ കാരണം കോമ്രേഡിൻെറ പത്രാധിപസ്ഥാനത്തുനിന്നു് ജോസിയെ നീക്കംചെയ്തുവെന്നു് നിങ്ങൾ പറഞ്ഞതു് ശരിയാണെങ്കിൽ താല്പര്യമുള്ളവർക്കിടയിൽ അതു് ആകാംക്ഷയുണ്ടാക്കും. തീവ്രവാദം എല്ലായ്പോഴും ചരിത്രസാഹചര്യങ്ങളുടെ നിഷേധമായിരുന്നു. അതു് സ്വാഭാവികവുമാണ്. വിഭാഗീയ തെററുകളിലേക്കു് നയിക്കുന്ന തീവ്രമായ ആദർശവാദം വരണ്ട ബൂർഷ്വാ ആദർശവാദത്തെപ്പോലെത്തന്നെയാണ്. അതിനു് അടവുപരമായ മാർഗ്ഗദർശവുമായി യാതൊരു ബന്ധവുമില്ല.

**മുകുന്ദൻ സി. മേനോൻ,**
ഹൈദ്രബാദ്.

'റെഡ്ഗാർഡ്സി'ലെ ലേഖനങ്ങൾ വായിച്ചു. ജോസിയുടെ കേണിച്ചിറ റിപ്പോർട്ട് ശ്രദ്ധേയമായി തോന്നി. പ്രവർത്തനങ്ങളിൽ കടന്നുകൂടാവുന്ന പാളിച്ചകളും കൊള്ളരുതായ്മകളും അതിൽ പ്രതിഫലിക്കുന്നു.

**എം. ഗംഗാധരൻ,**
ആർട്ട്സ് കോളേജ്,
കോഴിക്കോട്

'റെഡ്ഗാർഡ്സ്' ആദ്യലക്കം കിട്ടി. ഒരുവിധം നന്നായിട്ടുണ്ട്. സാധാരണക്കാരായ എന്നെപ്പോലുള്ളവരുടെ അടിസ്ഥാന വിദ്യാഭ്യാസം വളർത്തത്തക്ക നിലപാട് കൂടി സ്വീകരിക്കുമെന്നാശിക്കുന്നു.

**ഹസൈനാർ**
സെൻട്രൽ ജയിൽ
വിശാഖപട്ടണം

റെഡ്ഗാർഡ്സ് കാണുവാനിടയായി. വളരെ നന്നായിട്ടുണ്ട്. പക്ഷെ അല്പം അക്ഷരതെററുകളും പ്രിൻറിംഗ് മിസ്റേറക്സും ഉണ്ട്. അതു ഉടനെ നീക്കണം.

'റെഡ്ഗാർഡ്സ്' ഇവിടത്തെ വിപ്ലവപ്രസ്ഥാനങ്ങൾക്കു് ഒരു പ്രചോദനാത്മകമായി പരിലസിക്കട്ടേ എന്നുള്ള ഭാവുകങ്ങളോടെ ചുരുക്കുന്നു.

**വി. കെ. വേലായുധൻ**
എറണാകുളം.

'റെഡ്ഗാർഡ്സി'ൻെറഒന്നും രണ്ടും ലക്കങ്ങൾവായിച്ചു. അതിൽനിന്നും മനസിലാക്കാൻ സാധിച്ചതു് വിമർശിക്കുക എന്നുള്ള ഏകലക്ഷ്യത്തോടുകൂടിയുള്ള പ്രസിദ്ധീകരണം എന്നുമാത്രമാണ്. വിമർശിക്കുന്നതിൽ തെററില്ല, എന്നു മാത്രവുമല്ല ഇൻഡ്യൻ വിപ്ലവത്തിനെ സംബന്ധിച്ചിടത്തോളം വിമർശനാബുദ്ധ്യാ തന്നെ കാണേണ്ടതുണ്ട്. പക്ഷേ ഒരുകാര്യം, സ്വയം വിമർശനപരമായി കാര്യങ്ങളെ 'റെഡ്ഗാർഡ്സ്' കാണുന്നില്ല എന്നുള്ള പരാതിയും.

ഇൻഡ്യയിൽ തിരുത്തൽ വാദികൾക്കും അവസരവാദികൾക്കും ശക്തമായ മറുപടി കൊടുക്കാൻ പുല്പള്ളിയും തലശ്ശേരിയും ഉയർന്നു നില്ക്കുന്നു എന്നുള്ളതു് സത്യമാണ്. എന്നാൽ ഇന്നു് നിങ്ങളുടെ പാർട്ടി ഒന്നും ചെയ്യുന്നില്ല, മററുള്ളവരെ ചെയ്യാൻ അനുവദിക്കുകയുമില്ല എന്നുള്ള നിർബന്ധബുദ്ധിയും. ഇതേ രീതിയിലാണു് ഇ. എം. എസും, നായനാരും അവകാശപ്പെടുന്നതും. സ്റേറജുകളിൽ നിന്നു് പ്രസംഗിക്കുന്നതു് കേട്ടിട്ടുണ്ട്. "ഞങ്ങൾ പുന്നപ്രയിലും വയലാറിലും സമരം നടത്തിയിട്ടുണ്ട് ജയിൽവാസം അനുഭവിച്ചിട്ടുണ്ട്". പക്ഷേ ഇന്നു് എന്തു് സ്ഥിതിയാണ്? അതിൻെറ പേരിൽ സുഖമായി ജീവിക്കുകയും മററുള്ളവരെ വിമർശിക്കുകയും. ഈ രീതിയിൽ മാത്രമേ റെഡ്ഗാർഡ്സിൻെറ വിമർശനത്തെ കാണാൻ സാധിക്കുകയുള്ളൂ. എൻെറ അപ്പൂപ്പനു് ഒരു ആനയുണ്ടായിരുന്നു എന്നു പറയുന്നതിൽ കാര്യമില്ല. ഇന്നു ഒരു രോമം എങ്കിലും ഉണ്ടോ എന്നുള്ളതാണു് പ്രശ്നം. മാർക്സിസം തന്നെ വ്യാഖ്യാനിക്കുക മാത്രമല്ല മാററി മറിക്കുകയും കൂടി ചെയ്യുന്നു. അതുപോലെ വിമർശിച്ചാൽ മാത്രം പോരാ. തെററുകൾ തിരുത്തിക്കൊണ്ടു് സാമൂഹ്യമാററത്തിനു് വേണ്ടി പുതിയതു് കാഴ്ചവെക്കുന്നതാണഭികാമ്യം.

**വി. വിവേകാനന്ദൻ**
അമരവിള

കവിത, രാഷ്ട്രീയം, സംസ്കാരം എന്നിവയെ അപഗ്രഥിക്കുന്ന സച്ചിദാനന്ദനുമായുള്ള സംഭാഷണം ശ്രദ്ധേയമായ ചിലകാര്യങ്ങൾ വെളിപ്പെടുത്തുന്നു. അദ്ദേഹം പറയുന്നു. 'സാംസ്കാരിക പരിവർത്തനത്തെക്കുറിച്ചുള്ള മൗലികാഭിലാഷങ്ങൾ പങ്കിടാനും, മുതലാളിത്തസംസ്കാരത്തിനും അതിനു സഹജമായ അഴിമതിക്കുമെതിരെ പൊരുതാനും പുരോഗമനപരമായ കലയും ആശയങ്ങളും ഉയർത്തിപ്പിടിക്കാനും കഴിയുന്ന എല്ലാവരേയും ഒന്നിപ്പിക്കുന്ന വിശാലമായ ഒരിടതുപക്ഷ സാംസ്കാരിക സാഹോദര്യം; ഇതായിരുന്നു ജനകീയസാംസ്കാരിക വേദിയുടെ മൂലസങ്കൽപം'. കേരളത്തിൻെറ സാംസ്കാരികരംഗത്ത് ഇത്തരം സംരംഭങ്ങൾക്ക് തിരിച്ചടികളുടെ കഥകൾമാത്രമാണ് പറയാനുള്ളത്. "രാഷ്ടീയ പ്രവർത്തകൻ അടുത്ത തിരഞ്ഞെടുപ്പിനെപ്പററി ചിന്തിക്കുമ്പോൾ രാഷ്ടീയചിന്തകൻ അടുത്ത തലമുറയെക്കുറിച്ചു ചിന്തിക്കുന്നു എന്നത് പാർലിമെൻററിരീതിയെ നിഷേധിക്കുന്ന രാഷ്ട്രീയക്കാരനും ബാ

ധകമാണ്. ദൈനംദിനരാഷ്ട്രീയ ലൈനുകളുടെ ഹ്രസ്വദൃഷ്ടി രാഷ്ട്രീയക്കാരന്റെ സമയസങ്കൽപത്തെ, തൽക്കാലം എന്ന കാലത്തേക്കായി പരിമിതപ്പെടുത്തുന്നു. അതേസമയം സാംസ്കാരികപ്രവർത്തകന് ഇത്തരമൊരു ഹ്രസ്വദൃഷ്ടി സ്വീകാര്യമായിരിക്കുകയില്ല എന്നിടത്താണ് സാംസ്കാരിക രാഷ്ട്രീയരംഗങ്ങൾ പരസ്പരം ഇടയുന്നത്. അനിവാര്യമായ ഒരു വൈരുധ്യാത്മക പ്രതിഭാസമാണിത്. അതുകൊണ്ട് സാംസ്കാരികപ്രവർത്തനം കൂടുതൽ വിശാലവും സുദീർഘവുമായ പ്രവർത്തനപദ്ധതി ആവശ്യപ്പെടുമ്പോൾ രാഷ്ടീയംതാരതമേന സങ്കുചിതവും ഹ്രസ്വവുമായ അടവുകൾ പ്രയോജനപ്പെടുത്തുന്നു. മാനസികവും ധാർമ്മികവും സാംസ്കാരികവുമായ ഒരു വിപ്ളവത്തെ സാംസ്കാരികപ്രവർത്തകൻ അഭിലഷിക്കുമ്പോൾ, രാഷ്ടീയ, സാമ്പത്തിക, ഭൗതിക, ഉൽപാദന മേഖലകളിലെ പരിവർത്തനത്തിന് ഊന്നൽ നൽകുകയാണ് രാഷ്ടീയക്കാരുടെ ലക്ഷ്യം. ആദ്യത്തേത് വിപ്ളവാനന്തര ലോകത്തേക്കു കൂടി വ്യാപിക്കുന്ന തന്ത്രങ്ങൾ രൂപപ്പെടുത്തുമ്പോൾ രണ്ടാമത്തേത് അത്രയും കടന്നുചിന്തിക്കുവാൻ മിനക്കെടാറില്ല.

ഒന്ന് അമൂർത്ത സൂക്ഷ്മമായ മാനസിക മേഖലകളിലെ വിപ്ളവാത്മക പരിവർത്തനം ലക്ഷ്യമാക്കുമ്പോൾ മറ്റേത് സ്ഥൂലഭൗതിക തലത്തിൽ മാറ്റങ്ങൾക്ക് ശ്രമിക്കുന്നു. ഒരു വർഗ്ഗരഹിത രാഷ്ട്രത്തെ സൃഷ്ടിക്കാൻ രാഷ്ടീയ പ്രവർത്തകൻ സമരംചെയ്യുമ്പോൾ ഒരു വർഗ്ഗരഹിത രാഷ്ട്രം അർഹിക്കുന്ന സമൂഹത്തെ രൂപപ്പെടുത്താൻ സാംസ്കാരിക പ്രവർത്തകൻ പ്രതിജ്ഞാബദ്ധനാണ്. അങ്ങിനെ രാഷ്ടീയ സാംസ്കാരിക പ്രവർത്തനങ്ങൾ പരസ്പര പൂരകവും പരസ്പരവിരുദ്ധവുമാണ്. വൈരുദ്ധ്യങ്ങളുടെ ഐക്യവും സമരവും എന്നതിന്റെ പ്രതിഫലനമാണിതിൽ കാണുന്നത്.

സാംസ്കാരികസംഘടനകളിൽ സജീവപ്രവർത്തനങ്ങളുടേയും സുശക്ത നേതൃത്വത്തിന്റെയും അഭാവം അതിനെ രാഷ്ടീയക്കാരന്റെ യാന്ത്രിക മോഹങ്ങൾക്കുള്ള ചട്ടകമായി പരിണമിപ്പിക്കുന്നു. മുതലാളിത്ത—സാമ്രാജ്യത്വ ജീർണ്ണതകൾക്കെതിരെ സാംസ്കാരിക പ്രവർത്തനം നടത്തുക എന്നുപറയുമ്പോൾ സുദീർഘവും ആയ ഒരു വേദിയെയാണ് ഇതിനുവേണ്ടി സ്വരൂപിക്കേണ്ടതും. ഇക്കാര്യത്തിൽ ജനകീയസാംസ്കാരികവേദിയുടെ സങ്കൽപം തികച്ചും ശരിയായിരുന്നു എന്നുവേണം കരുതുവാൻ. പക്ഷേ, വേദിയുടെ പരാജയം ചൂണ്ടിക്കാണിക്കുന്നതെന്താണ്? വേദിയുടെ പ്രവർത്തനങ്ങളിൽ രാഷ്ടീയ നേതൃത്വത്തിന് ഇടപെടാനും നിയന്ത്രണമേറ്റെടുക്കുവാനുമുള്ള സാഹചര്യം സൃഷ്ടിച്ചത് അതിന്റെ നേതൃത്വരമായ പാപ്പരത്വത്തെ വെളിപ്പെടുത്തുന്നു. നേതൃത്വത്തിനുവേണ്ടി രാഷ്ടീയക്കാരനെ ആശ്രയിക്കേണ്ടിവരിക എന്ന അവസ്ഥ കേരളത്തിലെ പുരോഗമന സാംസ്കാരികചരിത്രത്തിലെ ആവർത്തിക്കപ്പെടുന്ന അധ്യായമാണ്. അതുപോലെതന്നെ സ്വതന്ത്രചിന്തകരായ പുരോഗമനബുദ്ധിജീവികളെ ആവുന്നത്ര അകറ്റിനിർത്തുക എന്നകാഴ്ചപ്പാടും ഇതിനുത്തരവാദിയാണ്.

സാസ്കാരികരംഗത്തെപ്രവർത്തനം സുശക്തവും ദൈനംദിനരാഷ്ട്രീയ പ്രവർത്തനംവിമുക്തവുമാക്കുക എന്ന കർത്തവ്യമാണ് പുതിയതലമുറക്ക് ഏറ്റെടുക്കാനുള്ളത്. ഇതിനർത്ഥം അരാഷ്ട്രീയ ബുദ്ധിജീവികളുടെ കപടസ്വാതന്ത്ര്യവാദം അനുവദിച്ചുകൊടുക്കുക എന്നതല്ല. സാംസ്കാരികരംഗത്തെ വിശാലവേദി, രാഷ്ടീയരംഗത്തെ കക്ഷിവ്യത്യാസങ്ങൾക്ക് അതീതമായിരിക്കണം. ജീർണ്ണതവിരുദ്ധ സമരത്തിൽ അതിസൂക്ഷ്മമായ പ്രത്യയ ശാസ്ത്രചിന്തകൾക്കും, വ്യക്തിവിദ്വേഷങ്ങൾക്കും സ്ഥാനമില്ലതന്നെ. അജിതക്കും വേണുവിനും ഒ. വി. വിജയനും സച്ചിദാനന്ദനും ഇക്കാര്യത്തിൽ യോജിച്ചുപ്രവർത്തിച്ചുകൂടേ. അതേസമയം ഈ വിശാലവേദിയുടെ നേതൃത്വം കേവലരാഷ്ട്രീയക്കാരനുവിട്ടുകൊടുക്കാനാവുകയുമില്ല. അത് ദൈനംദിനരാഷ്ട്രീയലൈനുകൾക്ക്സാംസ്കാരികരംഗത്തെ അടിയറവെയ്ക്കലാകും. നേതൃത്വമേറ്റെടുക്കാനുള്ള തന്റേടം കൈവരിക്കലാണ് സാംസ്കാരികപ്രവർത്തകന്റെ മുന്നിലുള്ള പ്രധാനപ്രശ്നം. “പ്രത്യയശാസ്ത്രത്തേക്കാളുപരി സത്യം സഹായകമാകുന്നതായിരിക്കണം ഈ വിശാലവേദി.

സച്ചിദാനന്ദന്റെ അഭിപ്രായം സജീവചർച്ചക്ക് ഇടയാക്കണമെന്നുദ്ദേശിച്ചാണ് ഈ കുറിപ്പ്; സാംസ്കാരികവേദിയുടെ അപചയ കാലഘട്ടത്തിൽ പ്രത്യേകിച്ചും.

**വടക്കേടത്തു പത്മനാഭൻ**
**ചാലക്കുടി.**

“റെഡ്ഗാർഡ്സ്” ആദ്യലക്കം കിട്ടിയിരുന്നു. നല്ല അഭിപ്രായമേ പറയാനുള്ളൂ. “കോമ്രേഡ്”, കേണിച്ചിറയെ കുറിച്ചു ആവർത്തിച്ചു നടത്തിക്കൊണ്ടിരുന്ന, മനംപുരട്ടലുണ്ടാക്കുന്ന നുണപ്രചരണത്തിനെ തുറന്നുകാട്ടാൻ “കേണിച്ചിറ നൽകുന്ന നിഷേധാത്മക ഉത്തരം എന്ന ജോസിയുടെ വസ്തുനിഷ്ഠമായ അന്വേഷണ റിപ്പോർട്ട് പര്യാപ്തമായിട്ടുണ്ട്. അതു് കോമ്രേഡിനെ ബേജറാക്കിയെന്നു വ്യക്തം. ഉടനെതന്നെ പ്രതികരണവും ഉണ്ടായി. കഴിഞ്ഞ ലക്കം “കോമ്രേഡ്” ഇതിനോടകം നിങ്ങളും കണ്ടിരിക്കുമല്ലോ?

സച്ചിദാനന്ദന്റെ കവിതകളിൽ പലതും അത്യുദാത്തവും സമുൽകൃഷ്ടവുമാണ്. നമ്മുടെ നാട്ടിൽ പുതിയ കവിതയുടെ ഒരു കാലഘട്ടം കുറിച്ച അദ്ദേഹത്തിന്റെ വീക്ഷണങ്ങളുൾക്കൊള്ളുന്ന അഭിമുഖസംഭാഷണം “റെഡ്ഗാർഡ്സ്” പ്രസിദ്ധീകരിച്ചതു് ഉചിതമായി.

**വെള്ളത്തൂവൽ സ്റ്റീഫൻ**
സെൻട്രൽ ജയിൽ
തിരുവനന്തപുരം

ടി. പി. യാക്കൂബ്



# ബംഗ്ളാദേശ്! ബംഗ്ളാദേശ്!

കോഴിക്കോട് നഗരത്തിന് ദീർഘമായ ഒരു ചരിത്രമുണ്ട്. ആ ചരിത്രത്തിന്റെ സൂക്ഷ്മവികാസങ്ങളുടെ ഓരോ നിമിഷത്തിലും തന്റെപങ്ക് നിർവ്വഹിച്ചുകൊണ്ട്, നാഗരിക കോമാളിത്തവും ധീരമായ സമരസന്നദ്ധതകളേയുമറിഞ്ഞ്, നിസ്സംഗതയുടെ ഉപരിതലങ്ങളെയും വികാരതീവ്രമായ കുതിപ്പുകളേയും ചിരപരിചിതമായ ചിരിയോട് സ്വീകരിച്ച്, എല്ലാററിനും സാക്ഷിയായി അറബിക്കടലങ്ങിനെ കിടക്കുന്നു. മുൻപ് കുരുമുളകിനും ഏലത്തിനുമൊക്കെയായി കടൽ താണ്ടിയെത്തിയ അറബിയും രാജ്യാന്തര ഗമനങ്ങളിലൂടെ കമ്പോളവും അധികാരവും ആർജ്ജിക്കുന്നതിന് പീരങ്കികളും കുടിലതന്ത്രങ്ങളുമായെത്തിയ വിവിധ യൂറോപ്യൻ ശക്തികളുമൊക്കെ കോഴിക്കോടൻകടൽതീരത്തെ ചരിത്ര പുസ്തകത്തിലെ പ്രധാന അദ്ധ്യായങ്ങളിലൊന്നാക്കി മാററിയിരുന്നു. ദേശീയ സ്വാതന്ത്ര്യസമരത്തിലെ അവിസ്മരണീയമായ രംഗങ്ങളുടെ പുളകങ്ങളിപ്പോഴും സൂക്ഷിക്കുന്ന കടൽതീരത്തിലിന്ന്, നഗരത്തിലെ ഏററവും ദരിദ്രരായ വിഭാഗം—നിരാലംബരും, അശരണരുമായ ജനങ്ങൾ താവളം കണ്ടെത്തിയിരിക്കുന്നു. കല്ലായിപുഴയുടെ അഴിമുഖം മുതൽ വടക്ക് അഞ്ചാറ്കിലോമീററർ ദൂരത്തിൽ കടൽതീരങ്ങളിലധിവസിക്കുന്ന ജനവിഭാഗത്തിന്റെ ജീവിതത്തെക്കുറിച്ചൊരു ചെറുചിത്രമാണ് ഇതുകൊണ്ടുദ്ദേശിക്കുന്നത്. ഔദ്യോഗിക സ്ഥിതിവിവരങ്ങളേയോ, ഔപചാരിക ചോദ്യാവലിയേയൊ ആശ്രയിക്കാതെ തുറന്നമനസ്സുമായി അവരിലേക്ക് കടന്നുചെന്നവരോട് പൂർണ്ണമായും അവർ സഹകരിച്ചു. സാധാരണമനുഷ്യരുടെ വൈവിധ്യപൂർണ്ണമായ ദുരന്തനാടകത്തിന്റെ ഒരനുഭവം അവിടെചെന്നവർക്കുണ്ടായി.

എഴുപതുകളുടെ ആദ്യത്തിൽ നമ്മുടെ നാട്ടിലെ സാധാരണമനുഷ്യൻ വിമോചനത്തിന്റെ ഉദാത്ത ഉദാഹരണമെന്ന നിലക്കാണ് അന്നത്തെ കിഴക്കൻ പാക്കിസ്ഥാനിലെ സംഭവവികാസങ്ങളെ മനസ്സിലാക്കിയിരുന്നത്— (പാക്കിസ്ഥാനിൽ പ്രവർത്തിച്ചുകൊണ്ടിരുന്ന സാമ്രാജ്യത്വ ചരടുവലികളും, 'മുക്തിവാഹിനി' യായിചമഞ്ഞ ഇന്ത്യൻ പട്ടാളക്കാരും സാധാരണ മനുഷ്യന് പെട്ടന്ന് കണ്ടെത്താൻ കഴിയുന്ന ഒന്നായിരുന്നില്ലല്ലോ)ആ കാലങ്ങളിൽ സർക്കാറിന്റെ പുറമ്പോക്ക് ഭൂമികളിലേക്കും, സ്വകാര്യഉടമസ്ഥർ തങ്ങളുടേതെന്ന് അവകാശവാദമുന്നയിച്ച സ്ഥലങ്ങളിലേക്കും ദാരിദ്ര്യവുംനിരക്ഷരതയും മാത്രമുണ്ടായിരുന്നവർ സാവധാനം കടന്നുചെല്ലുകയും പോലീസിന്റെയും ജന്മിഗുണ്ടകളുടെയും രോഗാണുക്കളുടെയും കാലാവസ്ഥയുടേയുമൊക്കെ അതിക്രമങ്ങളെ അതിജീവിച്ചുകൊണ്ട് ഉറച്ചുനിൽക്കുകയുംചെയ്ത പ്രദേശങ്ങളെ 'ബംഗ്ളാദേശുകൾ' എന്നു വിളിക്കാനാണ് ആളുകളിഷ്ടപ്പെട്ടത്-കല്ലായി അഴിമുഖംതൊട്ടാരംഭിക്കുന്ന നദിനഗർ, നൈനാംവളപ്പ് വട്ടക്കുണ്ട്, പള്ളിക്കണ്ടി-ചിപ്പുയിൽ, മുഖാദാർ, വെള്ളയിൽതൊട്ട് പുതിയിപ്പവരേ നീണ്ടുകിടക്കുന്ന കടൽ തീരപ്രദേശങ്ങളെ പൊതുവിൽ 'ബംഗ്ളാദേശുകൾ' എന്ന് വിളിച്ചുവരുന്നു. ഏററവും കൂടുതൽ ആളുകൾ കൂട്ടമായി താമസിക്കുന്നത് വെള്ളയിൽനിന്നുതുടങ്ങി പുതിയാപ്പവരെ നീണ്ടുകിടക്കുന്ന കുടിലുകളിലാണ്.



നന്ദിനഗറിൽ കുടിവെള്ളത്തിനായി അവസാനിക്കാത്ത ക്യൂ

## നദിനഗർ

കല്ലായി അഴിമുഖത്തിന്റെ തെക്കായി, കടലിനടുത്ത് സ്ഥിതിചെയ്യുന്ന പ്രദേശത്തെയാണ് നദിനഗർ എന്നു വിളിച്ചു വരുന്നത്. ചെളിയും തോടുകളും നിറഞ്ഞ ഇവിടെ 235 കുടിലുകളിലായി എഴുനൂറോളം കുടുംബങ്ങൾ താമസിക്കുന്നു. എല്ലാ മതവിശ്വാസികളും അവരിലുണ്ട്. നിത്യജീവിതത്തിനു് ഒരു മാർഗവുമില്ലാത്തവരും, വളരെ അപര്യാപ്തമായ മാർഗങ്ങൾ മാത്രമുള്ളവരുമായ അവരിൽ മതങ്ങളുടെ തീവ്രവികാരങ്ങൾ വളരെ നന്നായി പ്രവർത്തിക്കുന്നു. പരമ്പരാഗതമായ വിശ്വാസങ്ങളും സ്വന്തം ജീവിതത്തിലെ അതികഠിനമായ പരിതസ്ഥിതികളെല്ലാംകൂടി പുതിയ അന്ധവിശ്വാസങ്ങൾക്കും വിധിയെക്കുറിച്ചുള്ള അമൂർത്താശയങ്ങൾക്കും ജന്മം നൽകിയിരിക്കുന്നു. അവർ പലതരത്തിലുമുള്ള തൊഴിലുകൾ ചെയ്യുന്നു. മത്സ്യവ്യവസായത്തിനോടനുബന്ധമായ വിവിധ ജോലികൾ, മരവ്യവസായം തുടങ്ങിയ മേഖലകളോടും കോഴിക്കോട് വലിയങ്ങാടിയുമായും ബന്ധപ്പെടുന്ന അവരിൽ ഭൂരിപക്ഷവും സ്ഥിരമായി തൊഴിൽ ലഭിക്കുമെന്നുറപ്പുള്ളവരല്ല. ഉറച്ചതോ സ്ഥിരമോ ആയ വരുമാനമില്ലാത്തതുകൊണ്ട് തന്നെ സ്ഥിരമായ ഭക്ഷണവും അസാദ്ധ്യമാണല്ലോ. കാര്യങ്ങൾ ഇങ്ങിനെയാവുമ്പോൾ, വൃത്തിഹീനമായ അന്തരീക്ഷവും അതിന്റേതായ പങ്ക് വഹിക്കുന്നു. ചുററും തളംകെട്ടിനിൽക്കുന്ന ചെളിവെള്ളത്തിൽ കൊതുകുകളും രോഗാണുക്കളും പെരുകുന്നു. നിലവിലുള്ള അവസ്ഥയിൽതന്നെ സാധ്യമാകുന്ന വളരെ ചെറുതെങ്കിൽപോലും ആരോഗ്യകരമായ അന്തരീക്ഷം സൃഷ്ടിച്ചെടുക്കുന്നതിനുള്ള മാനസിക പക്വത പ്രകടിപ്പിക്കാനും അവർക്കു് കഴിയുന്നില്ല.

ഇവിടുത്തെ അക്ഷരാജ്ഞാന നിലവാരം വളരെ താഴ്ന്നതാണ്. സ്ത്രീകൾ പൊതുവിലും മുസ്ലീം സ്ത്രീകൾ പ്രത്യേകിച്ചും അക്ഷരം വായിക്കുവാനറിയാത്തവരാണ്. പ്രൈമറി വിദ്യാഭ്യാസം പൂർത്തിയാക്കാതെ പിരിഞ്ഞ വളരെ ചുരുങ്ങിയ സ്ത്രീകളിൽ പിന്നീട് ഒരിക്കലും ജീവിതത്തിൽ വായിക്കേണ്ടി വരാറില്ല. അപൂർവ്വമായിട്ടുണ്ടാവുന്ന വായന ബസ് യാത്രയിൽ സ്ഥലത്തിന്റെ പേരു് വായിക്കുകയാണ്. ആകെയുള്ളവരിൽ നാൽപതു് ശതമാനത്തോളം വരുന്ന വിവിധ പ്രായത്തിലുള്ള കുട്ടികളുടെ വിദ്യാഭ്യാസത്തിന്റെ പ്രശ്നവും ശ്രദ്ധാർഹമാണ്. കുട്ടികളിൽ ഭൂരിപക്ഷവും സ്കൂളിൽ പോവാത്തവരാണ്. പോകുന്നവരാകട്ടെ എപ്പോഴും അതവസാനിപ്പിച്ചേക്കാവുന്നതുമാണ്. സ്കൂളിൽ പോകുമെന്നുറപ്പിക്കാവുന്ന കുട്ടികളുടെ എണ്ണം വളരെ ചെറുതുമാണ്. ഭക്ഷണം തന്നെ ലഭിക്കുമെന്നുറപ്പില്ലാത്തപ്പോൾ സ്കൂളുകളിലേക്കു് കുട്ടികളെ അയച്ച് അതിനു വേണ്ടിവരുന്ന ചെറിയ ചിലവ് പോലും താങ്ങുവാനുള്ള പ്രാപ്തി മാതാപിതാക്കൾക്കില്ല. വിശന്ന്, ആവശ്യത്തിനുള്ള പുസ്തകങ്ങളോ വസ്ത്രങ്ങളോ ഇല്ലാതെ സ്കൂളിൽ പോവാൻ കുട്ടികൾക്കും താൽപര്യമില്ല. എന്തെങ്കിലും പണിക്ക് പോയാൽ വിശപ്പ് മാററാൻ കഴിയുമോയെന്നാണ് അവരാലോചിക്കുന്നത്.

ജീവിക്കാൻ നന്നേ കഷ്ടപ്പെടുന്ന ഈ കുടിലുകളിലെ ആളുകൾക്കു് ദൈവപ്രാർത്ഥനക്ക് ഒരു ബുദ്ധിമുട്ടുമില്ല. മനോഹരമായ ഒരു മുസ്ലീംപള്ളിയും ഒരു ക്ഷേത്രവുമുണ്ട്. ക്രിസ്ത്യൻ പള്ളിയില്ല. പകരം മിഷ്യനറികൾ നടത്തു

# കോഴിക്കോട്ടെ ചേരിനിവാസികൾ

ന്ന ഒരു നഴ്സറി സ്കൂളുണ്ട്. അപ്പവും പാൽപ്പൊടിയും പഴയ വസ്ത്രങ്ങളുമൊക്കെ വിതരണം ചെയ്യുന്ന നഴ്സറിസ്കൂളിന്റെ വാതിലിൽ ക്രൂശിതനായ ക്രിസ്തുവിനു താഴെ "ഈ ഗൃഹത്തിന്റെ നാഥൻക്രിസ്തുവാകുന്നു." എന്നെഴുതി വെച്ചിരിക്കുന്നു. പലരും തീവ്രമായ വിശ്വാസം വാക്കുകളിൽ പ്രകടമാക്കുമ്പോൾ തന്നെ പ്രവൃത്തിയിലതുകൊണ്ട് വരാൻ കഴിയാറില്ല. മതപരമായ അനുഷ്ഠാനങ്ങൾ ചിട്ടയിൽ നടപ്പിൽ വരുത്തുന്നതിന് വിമുഖത വളരെ പ്രകടമായി കാണാൻ കഴിയും. വോട്ട് ചെയ്തിട്ടൊരു കാര്യവുമില്ലെന്ന് വിശ്വസിക്കുന്നവരാണധികമെങ്കിലും എല്ലാ കക്ഷികളുമിവിടെയുണ്ട്. ഏതെങ്കിലും കക്ഷിയുടെ വക്താവായി രംഗത്തുവരുന്ന ആളുകൾ പോലും അമൂർത്തമായ രാഷ്ട്രീയാശയങ്ങൾ നിലനിർത്തുന്നവരാണ്. അവരിൽതന്നെയും തെരഞ്ഞെടുപ്പുകൾ അവരുടെ ജീവിതത്തിന് എന്തെങ്കിലും മാററമുണ്ടാക്കുമെന്ന വിശ്വാസം നിലനിൽക്കുന്നില്ല. തെരഞ്ഞെടുപ്പിന്റെ ശബ്ദഘോഷങ്ങളിൽ വീണുപോയോ അല്ലെങ്കിൽ ഇഷ്ടപ്പെടുന്നവർ നിർബ്ബന്ധിക്കുമ്പോഴോ വോട്ട് ചെയ്യുന്നവരാണ് 95 ശതമാനമാളുകളും. നിലവിലുള്ള കക്ഷികളിലേററവും സ്വാധീനശക്തിയുള്ളത് മാർക്സിസ്ററു പാർട്ടിക്കാണ്. കാരണം നദിനഗറിലേക്ക് ആളുകൾ കുടിയേറുമ്പോൾ ഇപ്പോഴും നദിനഗറുൾപ്പെടുന്ന പാർട്ടി ബ്രാഞ്ചിന്റെ സിക്രട്ടറിയായ വിജയനെപ്പോലുള്ളവരുടെ സഹായമുണ്ടായിരുന്നുവെന്നുള്ളതാണ്. ഇപ്പോഴുള്ള 235 കുടിലുകളും ഒററയടിക്കുണ്ടായതല്ല. പത്തോളം വർഷങ്ങളായി സാവധാനം സംഭവിച്ച കുടിയേററത്തിന്റെ ഫലമാണത്. 1978 ലെ ഒരു കണക്ക് പ്രകാരം 131 കുടിലുകളായിരുന്നുണ്ടായിരുന്നത്. 1086 പേരോളമുണ്ടായിരുന്നവരിൽ 500 ലധികം കുട്ടികളായിരുന്നു. ഇന്നതു് മാറിയിരിക്കുന്നു. അംഗസംഖ്യയിലും വമ്പിച്ച വർദ്ധനവുണ്ടായിട്ടുണ്ട്. കുടിയേററത്തിന്റെ ആദ്യകാലത്തുണ്ടായിരുന്നവർ തങ്ങളുടെ കൊച്ചു കുടിലുകൾ സംരക്ഷിക്കുന്നതിന് അനവധി ത്യാഗങ്ങൾ അനുഷ്ഠിച്ചിട്ടുണ്ട്. ആദ്യംതന്നെ ആ സ്ഥലം തന്റേതാണെന്നവകാശപ്പെട്ടുകൊണ്ട് ഒരു വ്യാപാരപ്രമുഖൻ രംഗത്തെത്തിയിരുന്നു. അയാളുടെ ആളുകളും പോലീസുമൊക്കെ ബുദ്ധിമുട്ടിച്ചിരുന്നുവെങ്കിലും അവർ പിടിച്ചുനിന്നു.

വീണ്ടും നാലഞ്ചുകൊല്ലം മുൻപ് ഒരാൾ ഉടമസ്ഥത അവകാശപ്പെട്ടിരുന്ന ഭൂമിയിൽ ഏഴുകുടുംബങ്ങൾ കയ്യേറി. അതിനെതുടർന്നുപോലീസ് 3 പുരുഷന്മാരേയും നാല് സ്ത്രീകളേയും അറസ്റ്റ് ചെയ്തു. ഒപ്പം നാല് കുട്ടികളുമുണ്ടായിരുന്നു. 22 ദിവസം റിമാൻറ് ചെയ്യപ്പെടുകയും ചെയ്തിരുന്നു. ഇവിടെയുള്ളതിൽ ആകെ എഴുപതോളം കുടിലുകൾക്ക് പട്ടയംകിട്ടിയിട്ടുണ്ട്. 1.5 സെൻറ്മുതൽ 2 സെൻറ്വരെയാണ്പട്ടയം. ഇതിനും കൈക്കൂലി കൊടുക്കേണ്ടിവന്നിട്ടുള്ളവരാണ് നദിനഗർ നിവാസികൾ. എല്ലാകാലവർഷത്തിലും തകർന്നുപോകാറുള്ള ഈ കുടിലുകളിൽ കടലിനോടടുത്തവ സാധാരണയായി പൂർണ്ണമായും തകരാറുണ്ട്. കഴിഞ്ഞതവണ 29 കുടിലുകൾ തകർന്നു. അപ്പോൾ സർക്കാറും കോർപ്പറേഷനുംകൂടി അഞ്ഞൂറ് ഉറുപ്പികമുതൽ സഹായധനം നൽകിയിരുന്നു. ഈ കുടിലുകൾക്കൊന്നിനും കക്കൂസുകളില്ല. വീട്ടിനകത്തോ പിറകിൽ ഓലകൊണ്ട് മറച്ചോ ആണ് പെണ്ണുങ്ങൾ മലമൂത്രവിസർജ്ജനം നിർവഹിക്കുന്നതു്. പുരുഷൻമാരാവട്ടെ തുറസായ സ്ഥലങ്ങളിൽവെച്ചോ അല്ലെങ്കിൽ പുറത്തെവിടെയെങ്കിലും പോയോ കാര്യം സാധിക്കുന്നു. വെള്ളത്താൽ ചുററപ്പെട്ട, നദിനഗർ എന്നറിയപ്പെടുന്ന ഇവിടത്തെ ഏററവും രൂക്ഷമായ പ്രശ്നം വെള്ളത്തിന്റേതാണ്. കുടിക്കാനുള്ള വെള്ളംവരുന്നത് കോർപ്പറേഷൻ ടാപ്പുകളിലൂടെയാണ്. നാലുടാപ്പുകളിലൂടെ രണ്ടുമൂവായിരം ആളുകൾ തിങ്ങിപാർക്കുന്നിടത്തേക്ക്നാലുടാപ്പുകളും അരഇഞ്ച് പൈപ്പുകളിലൂടെയാണ് വരുന്നത്. അതും പ്ളാസ്ററിക് പൈപ്പുകൾ. കല്ല്വീണാൽ എപ്പോഴും പൊട്ടിപോവാൻസാദ്ധ്യതയുള്ളവ. PHEDയോകോർപറേഷനോ എവിടെയും പൈപ്പ്ലൈൻ പ്ളാസ്ററിക്കിന്റേ താക്കുകയില്ല. നദിനഗറിലേക്കു മാത്രമേ അങ്ങിനെയുള്ളുവെന്ന് ആ പ്രദേശത്തുകാർ പറയുന്നു. അവിടത്തെ ടാപ്പുകൾ സദാസമയവും സജീവമായിരിക്കും. വെള്ളത്തിനുവേണ്ടിയുള്ള കൂവോ, അല്ലെങ്കിൽ പരസ്പരമുള്ള കലഹമോ എന്തെങ്കിലും എപ്പോഴുമുണ്ടായികൊണ്ടിരിക്കും. പുരുഷന്മാർ അധികവും അർദ്ധരാത്രികളിലോ പുറത്തെവിടെയെങ്കിലും പോയിട്ടോ കുളിക്കുന്നു. വിരുന്നിന് പുറത്തെവിടെയെങ്കിലും പോവുമ്പോഴൊ രാത്രിവളരെ വൈകിയോ മാത്രമാണ് സ്ത്രീകൾക്ക് കുളിക്കാനുള്ള സൗകര്യം ലഭിക്കാറ്. തെരഞ്ഞെടുപ്പിന്റെ കാലഘട്ടങ്ങളിൽ തേൻകനിയുന്ന വാഗ്ദാനങ്ങൾനൽകി തിരിച്ചുപോവാറുള്ള രാഷ്ടീയക്കാർപിന്നീട്തിരിഞ്ഞുനോക്കാറില്ലെന്ന അനുഭവമാണ് അവർക്കിന്നോളം ഉണ്ടായിട്ടുള്ളത്. ഈ ഭൂമി ആരുടേതാണെന്നറിയായ്കയാണത്രേ പട്ടയം മുതൽ വെള്ളംവരെലഭിക്കുന്നതിൽ നിന്നും തടയുന്നത്. കോർപറേഷനൊ കേന്ദ്രസർക്കാറോ, കേരളസർക്കാറിന്റെ ഏതു വകുപ്പാണെന്നോ ഉള്ള പ്രശ്നം ഇനിയും തീരുമാനിക്കപ്പെട്ടിട്ടില്ലത്രേ!

രാത്രികളിൽ നടക്കാൻ വളരെ പ്രയാസമുള്ള നദിനഗറിൽ ഇത്വരെ വൈദ്യുതിയെത്തിയിട്ടില്ല. എത്രയോ നിവേദനങ്ങൾ നല്കിയിട്ടുംവഴിനടക്കാനുള്ള വെളിച്ചംപോലും ഇതുവരേ ലഭിച്ചിട്ടില്ല. പഴയ മുൻസിപ്പാലിററിയുടെ മണ്ണെണ്ണവിളക്കുകളെ അനുസ്മരിപ്പിക്കുന്ന വഴിവിളക്കുകൾനാട്ടുകാർ സ്ഥാപിച്ചിരിക്കുന്നു. എല്ലാവർക്കും റേഷൻകാർഡ് ഇല്ലെങ്കിലും എല്ലാവരും വോട്ടർപട്ടികയിലുണ്ട്. ഉള്ളറേഷൻകാർഡാവട്ടെ അടുത്തുള്ള റേഷൻഷാപ്പിലല്ല നഗരത്തിൽ പലയിടത്തുമായുള്ള ഷാപ്പുകളിലാണ്.

കല്ലായിപ്പുഴയുടെ അരികിൽ ബണ്ട് കെട്ടുകയും കടൽഭിത്തി കെട്ടുകയും തെരുവുവിളക്കുകൾ സ്ഥാപിക്കുകയും ചെയ്യണമെന്നാണ് അവരുടെ വിനീതമായ ആവശ്യം. യഥാർത്ഥത്തിൽ വലിയ ഒരു ചിലവു വരുന്ന ഈ ആവശ്യം നിറവേററാനിയി അധികൃതർ തയ്യാറാവുന്നുമില്ല. ഈ ആവശ്യങ്ങൾ നിറവേററപ്പെട്ടാൽ കുറെയേറെ സംതൃപ്തരായിരിക്കും തങ്ങളെന്നും ചിലർ പറയുന്നു.

## നൈനാം വളപ്പു മുതൽ ചാപ്പയിൽവരെ

കല്ലായി പുഴയുടെ വടക്കുഭാഗം തൊട്ട് ചാപ്പയിൽ വരേയുള്ള കടൽതീരത്ത് 225ലധികം കുടിലുകളുണ്ട്. അവിടെയും എഴുനൂറോളം കുടുംബങ്ങൾ താമസിക്കുന്നു. എഴുപതിനടുത്താണിവിടെ കുടിലുകൾ പ്രത്യക്ഷപെട്ടതു്. ആദ്യമായി കുടിയേറിയത് കണ്ണൻ മമ്മുദ്യാക്കയെന്നയാളായിരുന്നു. അയാളിപ്പോൾ അവിടെ താമസിക്കുന്നില്ല. വയനാട്ടിലെവിടെയോ ആണ്. ഒന്നര സെൻറു മുതൽ രണ്ടു സെൻറുവരേയുള്ള കുടിലുകളിൽ അഞ്ചു കുടുംബങ്ങൾ വരെ താമസിക്കുന്നു. ഇവിടെയുള്ളവരും പ്രധാനമായും കോഴിക്കോട് വലിയങ്ങാടിയോടും മത്സ്യ വ്യവസായത്തോടും ബന്ധപ്പെട്ടാണ് ഉപജീവനം കഴിക്കുന്നത്.

രൂക്ഷമായ തൊഴിലില്ലാഴ്മയും ജീവിക്കാൻ കഴിയാത്ത വരുമാനവുമൊക്കെ ഒരു സാധാരണ കാര്യം മാത്രമാണ്. വയറുനിറച്ചാഹാരം കഴിക്കാൻ കഴിയുന്നത് അപൂർവമായി കടന്നുവരുന്ന പെരുന്നാളുകളോടും കല്യാണങ്ങളോടും ബന്ധപ്പെട്ട മാത്രമാ

# കോഴിക്കോട്ടെ ചേരിനിവാസികൾ

ണ്. പട്ടിണി ഒരു പുതുമയോ അത്ഭുതമോ ആയി അനുഭവപ്പെടാത്ത അവിടെ നദിനഗറിലേതുപോലെയോ, അല്ലെങ്കിൽ കൂട്ടതലൊ പരിതാപകരമാണ് കുട്ടികളുടെ സ്ഥിതി. മൊത്തം ആളുകളിലെ ഏകദേശം 45% ത്തോളമുള്ള കുട്ടികളുടെ ആരോഗ്യ,വിദ്യാഭ്യാസ പ്രശ്നങ്ങൾ അതിതീഷ്ണമായാണ് അനുഭവപ്പെട്ടത്. പ്രൈമറി ക്ലാസ്സുകളിൽ പോവാൻ പ്രായമായ കുട്ടികളിൽ പാതിയും സ്കൂളുകളിൽ പോവുന്നില്ല. അതേസമയം അപ്പർ പ്രൈമറി ക്ലാസ്സുകളിൽ പഠിക്കാൻ പ്രായമായ കുട്ടികളിൽ വളരെ ചുരുങ്ങിയവർ മാത്രമേ പോവുന്നുള്ളു. അഞ്ചാം ക്ലാസുമുതൽ സൗജന്യമായ ഉപ്പുമാവുവിതരണം ഇല്ല എന്നതും ഈ ചുരുങ്ങിയ ഹാജർ നിരക്കിനൊരു കാരണമാണ്. പ്രൈമറി, അപ്പർ പ്രൈമറി ക്ലാസുകളിലിപ്പോൾ പഠിക്കുന്ന കുട്ടികൾ എപ്പോൾ വേണമെങ്കിലും പഠനം നിർത്തിയേക്കാം. കുട്ടികളെ സ്കൂളിൽ പറഞ്ഞയക്കാൻ കഴിയാത്തതിന്റെ ഒന്നാമത്തെ കാരണം അവരുടെ ഭക്ഷണം, വസ്ത്രം, പുസ്തകം തുടങ്ങിയ ആവശ്യങ്ങൾ നിറവേററാനുള്ള അപ്രാപ്തിയാണെന്നു് മാതാപിതാക്കൾ സൂചിപ്പിക്കുന്നു. പന്ത്രണ്ടോ, പതിമൂന്നോ വയസാവുമ്പോഴേക്കും പഠനംനിർത്തിഎന്തെങ്കിലും കാശ് ഉണ്ടാക്കിയെടുക്കാൻ കുട്ടികൾ നിർബന്ധിതരാവുന്നു. കാരണം സ്വന്തം കുടുംബത്തിന്റെ വരുമാനംകൊണ്ട് ആർക്കും ജീവിക്കാൻ കഴിയാത്ത പരിതസ്ഥിതിയാണ് നിലവിലുള്ളത്.

സാധാരണയായി മരത്തൊലി പൊളിച്ചു ിൽക്കാനും ടാളിഉന്തികൊടുക്കാനും പേപ്പർ പെറുക്കാനുമൊക്കെയാണ് കുട്ടികൾ പോവാറുള്ളത്. മൂന്നുറുപ്പികമുതൽ എട്ടുറുപ്പിക വരേ സമ്പാദിക്കുന്നവരാണ് കുട്ടികൾ. ഇത്തരം കുട്ടികളെ ആശ്രയിക്കുന്ന കുടുംബങ്ങൾവരേയുണ്ട്. ഇങ്ങനെവളരുന്ന കുട്ടികളുടെ മാനസികഘടന വിധ്വംസകമായ രീതിയിലാണ് വളർന്നുവരുന്നത്. 'തല്ലുകൂടൽ' വിനോദമാക്കുകയും മുതിർന്നവർപോലും പറയാൻമടിക്കുന്ന തെറിപറയുകയും ചെയ്യുന്നകുട്ടികളുടെ സ്വഭാവത്തെകുറിച്ച് മാതാപിതാക്കൾ എന്തുകൊണ്ടോ വലിയ ഉൽകണ്ഠയൊന്നും കാണിക്കാറില്ല.

ഈ ഭാഗത്ത് മുസ്ലിംകൾ മാത്രമേയുള്ളു. നേരത്തെ ചൂണ്ടികാണിച്ചപോലെതന്നെ 'സുന്നി'കളാണ് തങ്ങളെന്ന് പറയാറുള്ള അവരുടെ ജീവിതത്തിൽ മതപരമായ അനുഷ്ടാനങ്ങൾ വലിയപങ്കുവഹിക്കുന്നില്ല. നേർച്ചനേരുകയും സുഖക്കേടിന് മന്ത്രിച്ചുകെട്ടുകയും ചെയ്യുന്ന മഹാഭൂരിപക്ഷവും നമസ്കരിക്കുകയോ റംസാൻ നോമ്പ്നോൽക്കുകയോ ചെയ്യാത്തവരാണ്. അപ്പോഴും ഒരുമദ്രസ അവർ നടത്തുന്നു. ഒരു ഓടിട്ട് കല്ല്വെച്ച് കെട്ടിയഹാളിൽവെച്ച് ഇവിടെ എഴുതാനും വായിക്കാനുമറിയുന്ന ചുരുക്കം ചില ആളുകൾതന്നെ സ്ഥിരമായി എന്തെങ്കിലും വായിക്കുന്നവരല്ല. പത്രങ്ങൾ സ്ഥിരമായി വായിക്കുന്നവർ വിരലിലെണ്ണാവുന്ന, ഏതെങ്കിലും പാർടികളുടേയോ സംഘടനകളുടേയോനേതൃചുമതലകൾ വഹിക്കുന്നവർ മാത്രമാണ്.

സ്ത്രീകളുടെ കാര്യം പുരുഷന്മാരേക്കാൾ സ്വാഭാവികമായും പിന്നിലാണ്. വളരെ ചുരുങ്ങിയ സ്ത്രീകൾ വലിയങ്ങാടിയിലും വീടുകളിലും ഹോട്ടലുകളിലുംമെക്കെ തൊഴിൽ ചെയ്യുന്നവരുണ്ട്. എപ്പോഴും വഴിതെററാനിടയുള്ള സാമ്പത്തികവും സാമൂഹ്യവുമായ ചുററുപാടുകളും വളരെ പിറകിലായ ബോധനിലവാരവും ഇവരുടെ ജീവിതം അത്യന്തം ദുസ്സഹമാക്കുന്നു.

ഇവിടുത്തെ കുടിലുകളിൽ 40-ഓളം പട്ടയം ലഭിച്ചവയാണ്. 1.5 സെന്റും 2സെന്റും ഇവയിൽ ഏതു് നിമിഷവും പൊളിഞ്ഞുവീഴാനിടയുള്ളവയാണധികവും. കഴിഞ്ഞകാല വർഷത്തിൽ 52കുടിലുകൾ പൊളിയുകയും 37എണ്ണം നാമാവശേഷമാകുകയും ചെയ്തിട്ടുണ്ട്. കടൽക്ഷോഭംകൊണ്ട് ചിലത് ഉടമസ്ഥർതന്നെ പൊളിച്ചുകളയാറുണ്ട്. കടൽക്ഷോഭത്തിൽ മുളകളും പനമ്പുകളും മരകഷ്ണങ്ങളും നഷ്ടപ്പെടാതിരിക്കാനാണിത്. കടൽക്ഷോഭമവസാനിച്ചാൽ പിന്നെയും വെച്ചുകെട്ടും. എല്ലാ മഴക്കാലത്തും വലിയ കടൽക്ഷോഭങ്ങളുണ്ടാവുമ്പോൾ അടുത്ത സ്ക്കൂളുകളിലേക്ക് മാറാൻ അവർ നിർബന്ധിക്കപ്പെടാറുണ്ട്. അക്ഷരം പഠിക്കാൻ പോകാറില്ലാത്ത സ്ക്കൂളുകളിലേക്ക് അഭയത്തിനായി അവർക്ക് പോകേണ്ടിവരുന്നു. പൊളിഞ്ഞ വീടുകൾക്ക് ചില സഹായങ്ങൾ സർക്കാറുംകോർപ്പറേഷനും നൽകിയിട്ടുണ്ടായിരുന്നു. ഇവിടെയും റേഷൻകാർഡിന്റെ പ്രശ്നങ്ങളുണ്ടെങ്കിലും വോട്ടിന്റെ കാര്യത്തിൽ ഒരു കുഴപ്പവുമില്ല.

കോഴിക്കോട്ടെ ഏററവും വലിയ മുസ്ലീംശ്മശാനമാണ് കണ്ണംപറമ്പ്. അതിനുപിറകിൽകൂടിയായാണ് ഈ കുടിലുകൾ നിൽക്കുന്നത്. നീണ്ടുകിടക്കുന്ന ശ്മശാനവും ഈ കുടിലുകളും തമ്മിൽ വേർതിരിക്കുവാനായി ഒരടയാളവുമില്ല. കണ്ണംപറമ്പും കുടിലുകളും തമ്മിൽ പത്തിരുപതടിയുടെ ദൂരം മാത്രമേയുള്ളു. അതുകൊണ്ടുതന്നെ കുട്ടികൾക്ക്കളിപാട്ടങ്ങളാവാറുള്ളതു് പലപ്പോഴും തുടയെല്ലുകളും തലയോട്ടികളുമാണ്. ഒരു ഭീതിയുമലട്ടാതെ കുട്ടികളതെടുത്തുപയോഗിക്കാറുണ്ട്. മുൻപ് കണ്ണംപറമ്പിന്റെ പിറകിൽ ഈ കുടിലുകളിൽ കുറേ തീപിടിച്ചു. പൂർണ്ണമായും ചിലത് ഭാഗികമായും. കത്തിനശിച്ച കുടിലുകൾക്കു പകരം ഒരു സേവനസംഘടന പകരം വീടുകളുണ്ടാക്കികൊടുത്തിരുന്നു. അന്ന് തങ്ങളുടെ കുടിലുകളുംകത്തിനശിച്ചുപോവാതിരുന്നതിൽ ദുഃഖിതരായിരുന്നവർ ഉണ്ടായിരുന്നു. കാരണം തങ്ങളുടേതുകൂടി കത്തിനശിച്ചിരുന്നെങ്കിൽ ഇന്നുള്ളതിനേക്കാൾ നല്ലതെന്ന് ലഭിക്കുമായിരുന്നു എന്ന ചിന്ത അവരെ ഭരിച്ചിരുന്നു.

കല്ലും ഓടും സിമന്റും ഉപയോഗിച്ചുണ്ടാക്കിയ വീടുകളിൽ താമസിക്കാൻ ചിലർക്ക് സ്ഥലം കിട്ടിയത് അവരെ വ്യാമോഹിപ്പിക്കുന്നു. എല്ലാ അഖിലേന്ത്യകക്ഷികൾക്കും ആളുകളുള്ള ഇവിടെയും സ്വാധീനം ചെലുത്തുന്നത് മാർക്സിസ്റ്റുപാർട്ടിതന്നെയാണ്. ലീഗുകളും കോൺഗ്രസ്സുകളുമൊ അവരുടേതായ രീതിയിൽ ഇവിടെ പ്രവർത്തിക്കുന്നു. ഇവിടെയുള്ള കുടിലുകൾക്കൊന്നിനും കക്കൂസുകളില്ല. വെള്ളമാവട്ടെ മൂന്ന് നാല് ടാപ്പുകളെ കൂടാതെ കിണറുകളിൽനിന്നും ലഭിക്കുന്നു. ടാപ്പുകളിൽനിന്നു ലഭിക്കുന്ന വെള്ളം മാത്രമേ കുടിക്കാനുപയോഗിക്കുന്നുള്ളു. കാരണം കിണററിൽനിന്നും ലഭിക്കുന്ന വെള്ളത്തിൽ അടുത്തുകിടക്കുന്ന കടലിന്റെ ഉപ്പുരസവും ശ്മശാനത്തിലെ മണ്ണിലെ രാസഘടകങ്ങളും അതിന്റേതായ പങ്കുവഹിക്കുന്നുവെന്നതാണ്. ഇവിടെനിന്ന് സർക്കാർ മിച്ചഭൂമിയായി പ്രഖ്യാപിച്ച ബേപ്പൂർപഞ്ചായത്തിൽപ്പെട്ട ഒരു പ്രദേശത്തേക്ക് 40ഓളം കുടുംബങ്ങളെ മാററിയിരുന്നു. മില്ലത്ത്കോളനിയെന്നാണ് അവിടം അറിയപ്പെടുന്നത്. മഴക്കാലത്ത് നടക്കാൻപോലും പ്രയാസപ്പെടുന്ന സ്ഥലത്ത് കുടിലുകൾ വെച്ചുകെട്ടിയവർക്ക് പട്ടയം ലഭിച്ചിട്ടുണ്ട്. 1.5. സെന്റ്മുതൽ 2 സെന്റു വരെ. സുന്ദരവാഗ്ദാനങ്ങൾ നൽകിയാണ് സർക്കാർ അങ്ങോട്ട് മാററിയിരുന്നത്. പൊതുമരാമത്ത്മന്ത്രിയായിരുന്ന പി. എം. അബുബേക്കർ പങ്കെടുത്ത പൊതുചടങ്ങിൽ വെച്ച് കോഴിക്കോട് മേയറായിരുന്ന സി. ജെ. റോബിൻ ആധുനികരീതിയിലുള്ള പ്ളാററുകൾ പണിതുകൊടുക്കാമെന്ന് വാഗ്ദാനം ചെയ്യുവത്രേ. ഉടനെതന്നെ കക്കൂസുകൾക്ക്വേണ്ട സ്ളാബുകൾ എത്തിക്കാമെന്നും പറഞ്ഞിരുന്നു. അപ്പോൾ കുടിലുകളിലുണ്ടായിരുന്നവരുടെ ആവശ്യം തങ്ങൾക്ക് ലക്ഷംവീട് മാതൃകയിലുള്ള കൊച്ചുവീടുകൾ മതിയെന്നായിരുന്നു. ഇ



കണ്ണംപറമ്പ്ശ്മശാനഭൂമിക്കരികിൽ നിരന്നുകഴിഞ്ഞ കുടിലുകൾ

പ്പോൾ അതോ, പ്ളാററുകളോ, കക്കൂസിന്റെ സ്ളാബുപോലുമോ ലഭിക്കാതെ അവർ ബുദ്ധിമുട്ടുന്നു.

## വട്ടക്കുണ്ട്

പള്ളിക്കണ്ടി കടൽത്തീരത്തുനിന്ന് മൂന്നുനാലുഫർലോങ്ങ് കിഴക്കോട്ട്നടന്നാൽ എത്തിച്ചേരാവുന്ന ദൂരം വട്ടക്കുണ്ടിലേക്കുണ്ട്. മറെറല്ലാ ബംഗ്ലദേശുകളും കടൽത്തീരത്താവുമ്പോൾ വട്ടക്കുണ്ട് മാത്രമാണതിന് അപവാദം. ഒരാൾ സ്വകാര്യഉടമസ്ഥത അവകാശപ്പെട്ടുകൊണ്ട് രംഗത്ത് പ്രത്യക്ഷപ്പെട്ടിരുന്നു. 40വീടുകളോളംഉള്ള വട്ടക്കുണ്ടിലേക്ക് ആളുകൾ കയറിത്തുടങ്ങിയത് 1971 ന് ശേഷമാണ്. ആകെയുള്ള 1.37 ഏക്കർ ഭൂമിയിലാണ് ഈ നാൽപ്പതോളം കുടിലുകൾ നിൽക്കുന്നതു്. എട്ടു കുടിലുകൾ ഒരു സർക്കാർ പരിപാടിയനുസരിച്ച് ചെറിയ വീടുകളാക്കി പണിതുകൊടുത്തിട്ടുണ്ട്. 'അതു പണിതുകൊടുത്ത കരാറുകാരൻ ആ കുടിലിലെ ഉടമസ്ഥരോട് ആയിരവും അതിലധികവുമായി നിർബന്ധിച്ചു വാങ്ങിയത്രെ. അയാളതിനു പറഞ്ഞ കാരണം സർക്കാരിൽനിന്നയാൾക്ക് അനുവദിച്ചതുകൊണ്ട് വീടെടുത്താൽ തനിക്ക് വലിയ നഷ്ടം പററുമെന്നായിരുന്നു. ഇവിടെയും കക്കൂസുകളില്ല. തീരപ്രദേശത്ത് കക്കൂസ് ഇല്ലാതിരിക്കുന്നതിനേക്കാൾ ദുസ്സഹമാണിവിടെ. ചെളികെട്ടി നില്ക്കുന്ന ഓവുചാലിലേക്ക് മലം വലിച്ചെറിയേണ്ടിവരികയും അതവിടെ തന്നെ കെട്ടിനില്ക്കുകയുമാണ് ചെയ്യാറുള്ളതു്. വെള്ളമാവട്ടെ, ഈ വീടുകളിലെ നൂറോളം കുടുംബങ്ങൾക്ക് ഒരു ടാപ്പ് അധികൃതർ കനിഞ്ഞനുവദിച്ചിട്ടുണ്ട്. പട്ടയത്തിനുവേണ്ടി അപേക്ഷിച്ചിട്ടുണ്ടെങ്കിലും ഇതുവരെ അനുവദിച്ചിട്ടില്ല. എല്ലാ കക്ഷികളിലുംപെട്ടവർ ഇവിടെയുമുണ്ട്. മതവിശ്വാസങ്ങളിലും സാമൂഹ്യധാരണകളിലും സ്ത്രീകളുടേയും കുട്ടികളുടേയും പദവിയിലും മററു സ്ഥലങ്ങളോട് സമാനത പുലർത്തുമ്പോൾതന്നെ ചില കാര്യങ്ങളിൽ ഇവിടം മുന്നിട്ടുനിൽക്കുന്നു. വീടുകളുടെ നിലവാരവും തൊഴിലിന്റെ സ്ഥിരതയും വരുമാനവുമൊക്കെ മററ് സ്ഥലങ്ങളിൽനിന്ന് നേരിയ വ്യത്യാസത്തിന് ഉയർന്നതായി കാണാം.

ദുരിതത്തിന്റെയും വൈഷമ്യങ്ങളുടേയും സമാന്യപരിത:സ്ഥിതികൾക്കിടയിൽ ജീവിക്കുന്ന ബംഗ്ലാദേശിലെ ഓരോരുത്തരുടേയും വ്യക്തിഘടനയിലേയും ഭൂതകാലപശ്ചാത്തലത്തിന്റെയും സവിശേഷതകൾകൂടി നമ്മുടെ ശ്രദ്ധയാകർഷിക്കുന്നു. ദാരിദ്ര്യത്തിന്റെയും അവഗണനയുടേയും അന്തരീക്ഷത്തിൽ വളർന്നുവരികയും ജീവിക്കുകയും ചെയ്യുന്ന ബംഗ്ലാദേശുകാരിൽ ഒരാളാണ് അലവി. പതിമൂന്നര ഏക്കറോളം വിസ്തീർണമുള്ള മുസ്ലീം ശ്മശാനമാണ് കണ്ണംപറമ്പ്. അവിടെ മയ്യത്ത് കബറടക്കുന്ന ജോലിയിൽ ഏർപ്പെട്ടിരിക്കുന്ന മൂന്നുപേരിൽ ഒരാളായ അലവി 12-ാം വയസ്സിലാണ് ഈ ജോലിയിൽ പ്രവേശിച്ചതു്. ബാപ്പയോടൊപ്പം ഈ പണിക്ക് ചേർന്ന അലവി കഴിഞ്ഞ 28 വർഷമായി ഈ ജോലി ചെയ്തുകൊണ്ടിരിക്കുന്നു. മൂന്നുമാസം മുൻപുവരെ ഇരുപത്തിയഞ്ചു ഉറുപ്പികയായിരുന്നു കിട്ടിയിരുന്നതു്. ഇപ്പോൾ ഒരു മയ്യത്ത് കണ്ണംപറമ്പിലേക്ക് കൊണ്ടുവന്നാൽ പള്ളി കമ്മിററിയിൽനിന്നും അലവിക്കും മററു രണ്ടുപേർക്കുംകൂടി നാൽപ്പതുരൂപ കിട്ടാറുണ്ട്. മൂന്നുപേരുംകൂടി പള്ളി കമ്മിററിയോട് സംയുക്തമായി ആവശ്യപ്പെട്ടതിന്റെ അടിസ്ഥാനത്തിലാണ് ഈ വർദ്ധനവ് ഉണ്ടായതു്. ആദ്യംതന്നെ കുടിയേറിയവരിലൊരാളായ അലവി താമസിക്കുന്നതു് ശ്മശാനത്തിന്റെ തൊട്ടു പുറകിലാണ്. അതുകൊണ്ട് ആർക്കും എപ്പോഴും വന്നു വിളിക്കാൻ കഴിയും. ഒററയ്ക്കു രാത്രി പലപ്പോഴും പണിയെടുക്കേണ്ടിവരാറുള്ള അലവിയുടെ വരുമാനം ഒരിക്കലും കൃത്യമല്ല. ചില ദിവസങ്ങളിൽ തുടർച്ചയായി മരണമുണ്ടാവാറില്ല. അതുകൊണ്ടുതന്നെ വരുമാനവും. അത്തരം ദിവസങ്ങളിൽ പള്ളി കമ്മിററിയോട് കടം വാങ്ങാറാണ് പതിവ്. അപൂർവം ദിവസങ്ങളിൽ അഞ്ചുംആറും മയ്യത്തുകളെത്താറുണ്ട്. മെഡിക്കൽകോളേജിൽവെച്ചോ മറേറതെങ്കിലും അപകടങ്ങളിൽപെട്ടോ മരിച്ചുപോകുന്ന അനാഥ മുസ്ലീംജഡങ്ങളെ കണ്ണംപറമ്പിലേക്കെത്തിച്ച് മറവുചെയ്യേണ്ട ബാദ്ധ്യതയും അവർക്കുതന്നെയാണ്. അതിനുവേണ്ട ചിലവും അവർക്കു കിട്ടുന്ന 40കയിൽനിന്നുതന്നെ നടത്തണം.

ഇങ്ങോട്ട് താമസം മാററുന്നതിനുമുമ്പ് കൂലിക്ക് താമസിച്ചിരുന്ന അയാൾക്ക് വൃദ്ധയായ ഉമ്മയേയും ഭാര്യയേയും രണ്ടു കുട്ടികളേയും തീററിപ്പോറേണ്ടതുണ്ട്. തന്റെ മുന്നിലെത്തുന്ന ശവങ്ങളോട് ഒരു വികാരവും തോന്നാത്തതുപോലെത്തന്നെ കബറടക്കാൻവേണ്ടി എത്തിച്ചേരുന്ന ആളുകളുടെ കരഞ്ഞുകലങ്ങിയ കണ്ണുകളോ വിതുമ്പുന്ന ഹൃദയമോ ഒരു ചലനവും അയാളിൽ ഉണ്ടാക്കാറില്ല. നിറയുന്ന വികാരശൂന്യതയിൽ രണ്ടുവയസ്സുള്ള കുട്ടിയോ, മരുന്നു കഴിക്കാതെ മരിച്ചുപോയ വൃദ്ധനോ, ജീവിതകാലം മുഴുവൻ മററുള്ളവരെ പിഴിഞ്ഞു ജീവിച്ചവനോ എന്ന വസ്തുതകളൊന്നും അലവിയെ അലട്ടാറില്ല. പണി പെട്ടെന്ന് അവസാനിപ്പിക്കണമെന്ന ആഗ്രഹം ചിലപ്പോൾ ഉണ്ടാവാറുണ്ട്. മരണത്തെക്കുറിച്ച് ഒരു ഭീതിയും ഭരിക്കാത്ത അയാളെ സ്വന്തംഉമ്മയുടേയോ ഭാര്യയുടേയോ മരണംപോലും വലിയ ആഘാതങ്ങളൊന്നുമുണ്ടാക്കുകയില്ലെന്നും അയാൾ സ്വയം കരുതുന്നു. പ്രേതങ്ങളിലും കുട്ടിച്ചാത്തനിലും ഒന്നും വിശ്വാസമില്ലാത്ത അലവി തനിക്കുണ്ടായ ചില അത്ഭുതകരമായ അനുഭവങ്ങളെക്കുറിച്ച് പറയാറുണ്ട്. അത്തരം അനുഭവങ്ങൾ പ്രത്യേകം ചിലയാളുകൾക്കു മാത്രമേ ഉണ്ടാവാറുള്ളുവെന്നും അയാൾ വിശ്വസിക്കുന്നു.

ഒരിക്കൽ, കാടുപിടിച്ചു കിടക്കുന്ന പാമ്പും ഇഴജന്തുക്കളുമൊക്കെ സ്വച്ഛന്ദം ജീവിക്കുന്ന കണ്ണംപറമ്പിലൂടെ രാത്രി നടക്കുകയായിരുന്നു. പെട്ടെന്ന് ഒരു കുട്ടി ദൂരെ പ്രത്യക്ഷപ്പെട്ടു. പ്രകാശം പരത്തിക്കൊണ്ട് ആ കുട്ടി വളരാൻ തുടങ്ങി. വളർന്നു വളർന്ന് ആകാശംമുട്ടെ വ

(ശേഷം 31-ൽ)

## ○ പടേപൊരുതു മക്കളേ

**ബേബി**

എന്തെ...
ബിരെ എന്തെ
ചുടലനോക്കി ചാവുകാക്കുംമക്കളേ
ബിരെ എന്തേ...

കാടുബെട്ടിനാടുനട്ടമക്കളേ
പട്ടിണികിടാന്ത് ചാവും മക്കളേ
ഇന്നലേമൂ...ഇൻറുമുഒൻറുമല്ലനാമൂ...
നാളെ നാമു...നാളെ നാമു...
നാളെ നാമുഒക്കേ മൂ...

ബേണ്ട നമാക്കു ബേണ്ടാമി
പോധകട്ട ദേവരുപേയ്മാരു
ബേണ്ട നമ്മിൻറ ചോരനക്കും
മന്ത്രിമാരുതമ്പിരാമാരു
പണിചെയ്യും നമാക്കുവേണ്ടാമി
അവരുതന്ന ആടുകോയികുള്ളു
ഔദര്യ ബേണ്ടാമി
ആരിൻേറമുബേണ്ടാമി
നാമു എന്നതാ ചെയ്യേണം
നാമുതന്നെ നിനയ്ക്കേണം
നിനച്ചുറേച്ചു നല്ലപലെ
നല്ലപലേ ചെയ്യേണം.

പടേയ്ക്കുതുകുമീമക്കളെ
പേടിബിട്ട് ധൈര്യമാച്ച്
പടേ പൊരുതുമക്കളേ
ബില്ലെടുത്ത് വാളെടുത്ത്
പടേ പൊരുതു മക്കളേ
അയിരാളെ മലേവാ മക്കളേ

മണ്ണു കട്ടചോരകട്ട പേയ്തമ്പിരാമാരിനെ
നമ്മിൻറ ചോരകട്ട കഥയല്ലാതെ
എന്നനുമാ അവര്ക്ക് സ്വന്തമായുള്ളാനു
കളാവു പിടിച്ചുളേച്ച
കള്ള പേയ്തമ്പിരമാരിൻറ
അറേനിറച്ചു പണാനിറച്ചു
ശക്തിനാമു കൂട്ടിനാ...
പട്ടിണി കിടാന്തു ചാവുമക്കളേ
അറപിടിച്ചെടുക്കനാമുമക്കളേ

പടേയ്ക്കുതുകുമീമക്കളേ
പേടിബിട്ട് ധൈര്യമാച്ച്
പടേ പൊരുതു മക്കളെ
ബില്ലെടുത്ത് ബാളെടുത്ത്
പടേ പൊരുതുമക്കളേ
ഒൻറുനാമു ഒൻറുകൂടി നിൽപ്പുവനാമൂ
ഒൻറുനാമൂ പലേപലേ പണിചെയ്യുൻേറാരുനാമൂ
ഒൻറുനാമു ഒൻറുകൂടിനില്ലുവനാമൂ
കയ്യുകയ്യു കൂട്ടികൂട്ടി നില്ലുവനാമൂ
എൻറതേങ്കി ജഗനമ്മിൻറ
നമ്മിൻേറതു മാത്രമൂ...
ചുടലപോയ് മാര്ക്കിനി
ജാഗക്കാണിയുടെ.

പടേയ്ക്കുതുകുമീമക്കളേ
പേടി ബിട്ട് ധൈര്യമാച്ച്
പടേയ്ക്കുതുകുമീമക്കളേ
പടേ പൊരുതുമക്കളേ
ബില്ലെടുത്ത് ബാളെടുത്ത്
പടേ പൊരുതുമക്കളേ

○ സാർവദേശീയഗാനം വയനാട്ടിലെ ആദിവാസിവിഭാഗമായ അടിയോരുടെ ഭാഷയിൽ ഒരു സ്വതന്ത്ര വിവർത്തനം.



**മെയ്ദിനം തൊഴിലാളികളുടെ ഐക്യദാർഢ്യദിനമാണ്. എല്ലാ വിഭാഗീയ പ്രവണതകൾക്കുംഎതിരായി അവരൊന്നിക്കേണ്ട ദിനം. എന്നാൽ, ഇന്ന് നമ്മുടെ നാട്ടിലെ തൊഴിലാളികളുടെ അവസ്ഥ എന്താണ്.?**

ഒരു നൂററാണ്ടിനു മുമ്പ് ചിക്കാഗോയിലെ തൊഴിലാളിവർഗ്ഗം എട്ടുമണിക്കൂർ തൊഴിൽ സമയമെന്ന ആവശ്യത്തിനായി സംഘടിത പണിമുടക്കു സമരത്തിലേർപ്പെട്ട ആ ചരിത്രപ്രാധാന്യമേറിയ ദിനമാണ് മേയ് ഒന്ന്. യന്ത്രങ്ങൾ തല്ലിത്തകർക്കുക, ഫാക്ടറികൾ നശിപ്പിക്കുക തുടങ്ങിയ 'ബാലചാപല്യ'ങ്ങളുടെ ഘട്ടത്തിൽനിന്ന് തങ്ങളുടെ സംഘടിതശക്തിയിലാശ്രയിച്ചുകൊണ്ടു മാത്രമേ ബൂർഷ്വാസിക്കെതിരായ സമരത്തിൽ വിജയസാദ്ധ്യതയുള്ളുവെന്ന ബോധത്തിന്റെ ഘട്ടത്തിലേക്കുയർന്ന വഴിത്തിരിവിനെ കുറിച്ചതായിരുന്നു 1886 ലെ ആ മേയ് ദിന സമരം. ജോലിസമയം കുറച്ചുകിട്ടുന്നതിനായുള്ള ട്രേഡ്‌യൂണിയൻ സമരങ്ങൾ രണ്ട്ദശകങ്ങൾക്ക് മുമ്പ് ആരംഭിച്ചിരുന്നു. രക്തപങ്കിലമായ അടിച്ചമർത്തലുകളെ നേരിട്ടുകൊണ്ടു മാത്രമാണ് അക്കാലത്ത് തൊഴിലാളിവർഗത്തിന്റെ ഓരോ അവകാശസമരവും മുന്നേറിയിട്ടുള്ളത്. മേയ് ഒന്ന് തൊഴിലാളികളുടെ ദിനമെന്ന നിലയിൽ ഔദ്യോഗിക ണവധിയായി പ്രഖ്യാപിക്കപ്പെടാൻ എല്ലാ രാജ്യങ്ങളിലേയും തൊഴിലാളിവർഗം ഒഴുക്കിയ ചോര കണക്കററതാണ്.

പക്ഷെ, ഇന്നു് മേയ്ദിനത്തിന്റെ അവസ്ഥയെന്താണ്? മിക്കവാറും എല്ലാരാജ്യങ്ങളിലും അതു് ഔദ്യോഗിക അവധിദിനമാണ്. മറേതൊരു സർക്കാർ അവധിയെപ്പോലെ മാത്രം പ്രാധാന്യമർഹിക്കുന്ന ഒന്നായി തീർന്നിരിക്കുന്നു മേയ്ദിനം. പക്ഷെ ഇന്നു് ആ സമരസ്പിരിറെറവിടെ? ഭീമമായ വിലക്കയററം ദിനംതോറും ജീവിതങ്ങളെ മാരകമായി ഗ്രസിച്ചുകൊണ്ടിരിക്കെ ചില്ലിക്കാശിന്റെ കൂലിവർദ്ധനവിനുവേണ്ടി ട്രേഡ്‌യൂണിയൻ ബ്യൂറോക്രാററുകളുടെ നിർദ്ദേശാനുസരണം പണിമുടക്കു സമരങ്ങളിലേർപ്പെടുന്ന തൊഴിലാളിവർഗം ഇന്നു് ഏകീകൃതമല്ല. 'വർഗബോധത്തേക്കാളുപരി ട്രേഡ്‌യൂണിയനിസവും പാർലമെൻററി രാഷ്ട്രീയകക്ഷികളുടെ സ്വാധീനവും അവരുടെ ജീവിതങ്ങളെ അദൃശ്യമായി നിയന്ത്രിക്കുന്ന അവസ്ഥയിൽ നാടിനെ അലട്ടുന്ന യഥാർത്ഥ സാമ്പത്തിക രാഷ്ട്രീയപ്രശ്നങ്ങൾ ഒരു സാധാരണ തൊഴിലാളിക്ക് പ്രശ്നമല്ലാതായി മാറിയിരിക്കുന്നു. അവനിൽ വർഗബോധം വളരുന്നതു് ബോധപൂർവ്വം തടയാനുള്ള ശ്രമത്തിൽ ഭരണവർഗങ്ങൾ മുതൽ ചെങ്കൊടി പിടിച്ച 'കമ്മ്യൂണിസ്റ്റ്' നേതൃത്വങ്ങൾ വരെ ഒത്തുകളിക്കുന്നു. അവനിലെ രാഷ്ട്രീയ ബോധത്തെ ബാലററുപെട്ടികളിലൊതുക്കി നിർത്താൻ ഇടക്കിടെ പല തട്ടുകളിലായി തിരഞ്ഞെടുപ്പുകൾ വെച്ചു കൊടുക്കുന്നു. ഇതു കൂടാതെ ജാതിയുടേയും മതത്തിന്റെയും ദേശീയതയുടെയും പേരിൽ അദ്ധ്വാനിക്കുന്ന വർഗത്തെ വിഭജിച്ചു നിർത്താനും പരസ്പര അക്രമ പ്രയോഗത്തിലേക്ക് നയിക്കാനുമുള്ള ഗൂഢമായ ശ്രമങ്ങൾ മറെറാരു വശത്തുകൂടെ കൊണ്ടുപിടിച്ച് നടക്കുന്നു. ഇങ്ങനെ തൊഴിലാളിവർഗത്തിന്റെ യഥാർത്ഥ സമരസ്പിരിററും താല്പര്യങ്ങളും നിർല്ലജ്ജം ഹനിക്കപ്പെടാൻ തുടങ്ങിയിട്ട് കാലമേറെയായി.

സാർവ്വദേശീയ രംഗത്തെ സ്ഥിതി ഇതിൽനിന്നു് വ്യത്യസ്തമല്ല. പിശ്ചാത്യനാടുകളിലെ തൊഴിലാളിവർഗത്തിൽ ഒരു വലിയ വിഭാഗം അവിടത്തെ ഭരണവർഗങ്ങളുടെ കൊളോണിയലും പുത്തൻ കൊളോണിയലുമായ ചൂഷണസമ്പ്രദായങ്ങളുടെ ഫലമായുണ്ടായ അഭിവൃദ്ധിയിൽ തുച്ഛമായൊരു പങ്ക്പററുന്നു. അക്കാരണത്താൽ തൊഴിലാളിവർഗമെന്ന നിലയിലുള്ള സാർവ്വദേശീയ കടമകൾ നിർവ്വഹിക്കുന്ന സമരസ്പിരിററിനു പകരം ഭൂരിഭാഗവും സാമ്പത്തിക സമരങ്ങളിലേർപ്പെടുന്നു. അവിടേയും വർഗബോധം ഉൾക്കൊണ്ട തൊഴിലാളിവർഗം ഉയർത്തെണീററു വരാൻ തുനിയും കാലമേറെ കഴിയുമെന്നു് അനുമാനിക്കുന്നതിൽ തെററില്ല. സോഷ്യലിസ്റ്റ് എന്നു പറയപ്പെടുന്ന രാജ്യങ്ങളിലെ തൊഴിലാളിവർഗത്തിനു് സാമ്പത്തിക അസമത്വത്തിന്റെ തിക്തഫലങ്ങൾ അനുഭവിക്കേണ്ടിവരുന്നതിനു പുറമേ സോഷ്യലിസത്തിന്റെ മുഖംമൂടിയണിഞ്ഞ ഫാസിസ്റ്റ് അടിച്ചമർത്തലുകളെ നേരിടേണ്ടിവരുന്നു. അവിടെ യഥാർത്ഥ വിപ്ലവസ്പിരിററ് പ്രദർശിപ്പിക്കുന്ന ഒരുവൻ മാനസികരോഗ കേന്ദ്രങ്ങളിലേക്കോ ഭീകരമായ തടവറകളിലേക്കോ നയിക്കപ്പെടുന്നു. ഭരണകൂടം തന്നെ ആർഭാടമായി കൊണ്ടാടുന്ന മേയ്ദിനത്തിന്റെ മറവിലാണിതെല്ലാം നടക്കുന്നതു്.

ചുരുക്കത്തിൽ മേയ്ദിനത്തിന്റെ വിപ്ലവപരമായ അന്തസത്ത ചോർത്തിക്കളയുന്ന ഇന്നത്തെ പൊതുപ്രവണതക്കെതിരായി പോരാടിക്കൊണ്ടു് ഓരോ മെയ്ദിനത്തിനും അതിന്റെ യഥാർത്ഥ ഉള്ളടക്കം നൽകേണ്ടതും തൊഴിലാളികൾക്ക് വർഗബോധവും മററു ചൂഷിതവർഗങ്ങളോടും സമൂഹത്തോട് മൊത്തത്തിലും തങ്ങളുടെ വർഗത്തിനുള്ള ചുമതലാബോധം വളർത്തി ആ കടമകളേറെറടുക്കാൻ അവരെ സഹായിക്കേണ്ടതും ഒരു മാർക്സിസ്റ്റ് ലെനിനിസ്റ്റിന്റെ കർത്തവ്യമാണ്. തൊഴിലാളികളുടെ ബോധമണ്ഡലത്തെ മരവിപ്പിക്കുന്ന, സ്വന്തം സ്വാർത്ഥതയിൽ കവിഞ്ഞ് മറെറാന്നും കാണാൻ കണ്ണില്ലാതാക്കുന്ന തിരുത്തൽവാദത്തിന്റേയും സാമ്പത്തിക സമരവാദത്തിന്റേയും പാർലിമെൻററിസത്തിന്റേയും വിഷലിപ്തമായ സ്വാധീനത്തിൽ നിന്ന് പ്രത്യയശാസ്ത്രപരമായും രാഷ്ട്രീയമായും സംഘടനാപരമായും വിമുക്തമാക്കാനുള്ള സമരമാണ് ആദ്യമായി ആരംഭിക്കേണ്ടത്. ദശകങ്ങളോളമുള്ള ഇത്തരം സ്വാധീനങ്ങൾ ഒററയടിക്ക് ഇല്ലായ്മ ചെയ്യാൻ സാദ്ധ്യമല്ല. സഹിഷ്ണുതയോടും നിശ്ചയദാർഢ്യത്തോടും നടത്തുന്ന ദീർഘകാല പരിശ്രമങ്ങൾക്കു മാത്രമേ യഥാർത്ഥ ഫലങ്ങളുളവാക്കാൻ കഴിയൂ. ഈ ഹിമാലയൻ ചുമതല ഏറെറടുക്കുകയല്ലാതെ വിപ്ളവപ്രവർത്തകർക്ക് മററു പോംവഴികളൊന്നുമില്ല. ഇതിന് കുറുക്കുവഴികളില്ലതന്നെ.

# തൊഴിലാളി വർഗത്തിന്റെ മെയ്ദിന സമരം

**ലെനിൻ**

തൊഴിലാളിസഖാക്കളേ! ലോകമെമ്പാടുമുള്ള തൊഴിലാളികളുടെ മഹത്തായ വിശേഷദിവസം സമാഗതമാവുകയാണ്. വെളിച്ചത്തിലേക്കും വിജ്ഞാനത്തിലേക്കും തട്ടിയുണർത്തപ്പെട്ടുകയും എല്ലാ മർദ്ദനത്തിനും താന്തോന്നിഭരണത്തിനും ചൂഷണത്തിനുമെതിരായി ഒരു സോഷ്യലിസ്റ്റ് സാമൂഹ്യക്രമത്തിനുവേണ്ടിയുള്ള സമരത്തിൽ ഒരൊററ സാഹോദര്യസംഘടനയിൽ ഒന്നിച്ചു ചേരുകയും ചെയ്തിരിക്കുന്നതു് അവർ മേദിനത്തിൽ ആഘോഷിക്കുന്നു. പണിയെടുക്കുന്നവരും സ്വന്തം അദ്ധ്വാനംകൊണ്ടു് പണക്കാരേയും പ്രഭുക്കളേയും തീററിപ്പോററുന്നവരും നിസ്സാര വേതനത്തിനു് എല്ലുമുറിയെ പണിയെടുത്തുകൊണ്ടു് ജീവിതം പോക്കുന്നവരും സ്വന്തം അദ്ധ്വാനഫലത്തിൽനിന്നു യാതൊന്നും നേടാത്തവരും നമ്മുടെ സംസ്കാരത്തിന്റെ ആഡംബരത്തിന്റെയും പകിട്ടിന്റെയും നടുവിൽ കഴുതകളെപ്പോലെ കാലക്ഷേപം കഴിക്കുന്നവരുമായ എല്ലാ ആളുകളും തൊഴിലാളികളുടെ മോചനത്തിനും സന്തോഷത്തിനും വേണ്ടി പൊരുതാൻ കൈകോർത്തു പിടിക്കുകയാണ്. വിവിധ ദേശീയ ജനവിഭാഗങ്ങളിലും മതവിഭാഗങ്ങളിലുംപെട്ട തൊഴിലാളികൾ തമ്മിലുള്ള വിദ്വേഷം നശിക്കട്ടെ! ...മെയ്ദിനം നീണാൾ വാഴട്ടെ! ജനങ്ങളുടെ സ്വാതന്ത്ര്യം, തൊഴിലാളികളുടെയും കർഷകരുടെയും സ്വാതന്ത്ര്യം നീണാൾ വാഴട്ടെ!

......ഈ സമയത്താണ് റഷ്യയിലെ തൊഴിലാളിവർഗം ഒരു മെയ്ദിന സമരം നടത്തുന്നത്. അതിന്റെ അരങ്ങേററം റീഗയിൽവച്ചു ആദ്യമായി നടന്നുകഴിഞ്ഞു. പിന്നീടാണ് മേയ് ഒന്നാം തീയതി സെൻറ് പീറേറഴ്സ്ബർഗിൽനിശ്ചയദാർഢ്യത്തോടുകൂടിയ സമരം നടത്തിയതു്. മങ്ങിയതും വിരസവുമായ അന്തരീക്ഷത്തെ ഈ സമരം അശനിപാതം എന്നപോലെ വെട്ടിപിളർന്നു. ആസന്നമായ വിപ്ലവത്തിന്റെ കടമകൾ അതിന്റെ എല്ലാ ഗാംഭീര്യത്തോടുംകൂടി വീണ്ടും മുന്നിൽ വന്നിരിക്കുന്നു. ആരാച്ചാരൻമാരുടെ മർദ്ദനത്തിനും സുഹൃത്തുക്കളുടെ ചേരിമാററത്തിനും ഒരിക്കലും തോല്പിക്കുവാനോ തകർക്കുവാനോ കഴിയാത്ത നൂറുകണക്കിനുള്ള പഴയ വിപ്ലവകാരികളുടെ മുൻപിൽ; ജനാധിപത്യവാദികളുടേയും സോഷ്യലിസ്റ്റുകാരുടേയും പുതിയ തലമുറയിലെ ലക്ഷക്കണക്കിനുള്ള ബഹുജനങ്ങളുടെ മുമ്പിൽ; വിപ്ലവത്തിനെ നയിക്കുന്ന മുന്നണിവർഗ്ഗത്തിന്റെ ശക്തികൾ നിവർന്നു നിൽക്കുന്നതു് കാണാം.

മെയ്ദിനത്തിനു് ആഴ്ചകൾക്കു മുൻപുതന്നെ ഭരണകൂടത്തിനു സമനില തെററിക്കഴിഞ്ഞിരുന്നു. ഫാക്ടറി ഉടമസ്ഥന്മാരായ മാന്യന്മാർ ഒരിക്കലും ബുദ്ധിസ്ഥിരത ഇല്ലായിരുന്നവരേപ്പോലെയാണു് പെരുമാറിയതു്. തലസ്ഥാനത്തിലെ തൊഴിലാളി ജില്ലകളെ അറസ്റ്റുകളും ഭവനപരിശോധനകളും തലകീഴ് മറിച്ചിരുന്നു. പ്രവിശ്യാ ഭരണാധികാരികളും ഇക്കാര്യത്തിൽ കേന്ദ്രത്തിനു ഒട്ടും പിന്നിലല്ലായിരുന്നു. അസ്വസ്ഥരായ ഫാക്ടറി ഉടമകൾ സമ്മേളനങ്ങൾ വിളിച്ചുകൂട്ടി. പരസ്പരവിരുദ്ധങ്ങളായ മുദ്രാവാക്യങ്ങൾ അവർ അംഗീകരിച്ചു. ചിലപ്പോൾ അവർ തൊഴിലാളികളെ ശിക്ഷിക്കുമെന്നും ലോക്കൗട്ട് നടത്തുമെന്നും ഭയപ്പെടുത്തി. വേറെ ഘട്ടങ്ങളിൽ അവർ സൗജന്യങ്ങൾ മുൻകൂട്ടി അനുവദിച്ചുകൊടുത്തു. ചിലയിടങ്ങളിൽ അവർ ജോലി നിറുത്തിവയ്ക്കാൻ സന്നദ്ധരായി. മററിടങ്ങളിൽ അവർ ഭരണകൂടത്തെക്കൊണ്ടു് കൊടുംക്രൂരതകൾ ചെയ്യിക്കുവാൻ പ്രേരണ നൽകി. ചില സന്ദർഭങ്ങളിൽ ഗവൺമെൻറിനെ അവർ ശകാരിക്കുകയും ഔദ്യോഗിക ഒഴിവുദിവസങ്ങളിൽ മേദിനത്തെക്കൂടി ഉൾപ്പെടുത്തണമെന്നു് ഗവൺമെൻറിനോടു് ആവശ്യപ്പെടുകയും ചെയ്തു.

അർദ്ധ സൈനിക പോലീസ് പരമാവധി ആവേശം കാണിച്ചുവെങ്കിലും അവർ വ്യവസായിക പ്രദേശങ്ങളെ 'ശുദ്ധീകരിച്ചു'വെങ്കിലും; അവരുടെ ഏററവുമൊടുവിലത്തെ "സംശയിക്കപ്പെടുന്നവരുടെ" ലിസ്റ്റു് അനുസരിച്ചു് ഇടവും വലവും നോക്കാതെ നിർവധി അറസ്റ്റുകൾ നടത്തിയെങ്കിലും; അതുകൊണ്ടെല്ലാം യാതൊരു ഫലവുമുണ്ടായില്ല. സാറിന്റെ പരിഷകളുടേയും മുതലാളിത്വ വർഗത്തിന്റേയും കരുത്തററ രോഷത്തിന്റെ നേർക്കു് തൊഴിലാളികൾ പൊട്ടിച്ചിരിച്ചു. അവർ ഗവർണ്ണരുടെ പേടിപ്പെടുത്തുന്ന ദയനീയമായ പ്രഖ്യാപനങ്ങളെ പരിഹസിച്ചു. ഹാസ്യകവിതകളെഴുതി അവർ പ്രചരിപ്പിക്കുകയും പാടിക്കൊണ്ടു നടക്കുകയും ചെയ്തു. തികച്ചും അജ്ഞാതമായ രീതിയിൽ അവർ പുതിയ ലഘുലേഖകൾ കെട്ടുകണക്കിനു് പുറത്തിറക്കി. വളരെ മോശപ്പെട്ട രീതിയിൽ അച്ചടിച്ച ചെറിയ കടലാസ്സുകളായിരുന്നുവെങ്കിലും അതിലെ ഉള്ളടക്കം ജനങ്ങളെ പണിമുടക്കുന്നതിനും പ്രകടനം നടത്തുന്നതിനുംവേണ്ടി ലളിതമായ ഭാഷയിൽ, തികച്ചും അർത്ഥപുഷ്ടമായ ശൈലിയിൽ ആഹ്വാനം ചെയ്യുന്ന പത്രികകളായിരുന്നു. സ്വേഛാധിപത്യത്തിനും രാജവാഴ്ചക്കുമെതിരായി ബഹുജനങ്ങളുടെ പ്രഥമമായ ആക്രമണം 1905-ൽ നടന്നപ്പോൾ അതിനു് നേതൃത്വം നൽകിയ സോഷ്യൽ ഡമോക്രാററുകാരുടെ പഴയ വെട്ടിച്ചുരുക്കാത്ത വിപ്ലവാത്മകമായ മുദ്രാവാക്യങ്ങളുടെ സ്മരണ ഈ ലഘുലേഖ ജനങ്ങളിൽ ഉണർത്തിവിട്ടു.

......മെയ്ദിനത്തിൽ പണിമുടക്കിയവരുടെ എണ്ണത്തിനു പുറമേ വളരെ കൂടുതൽ ശ്രദ്ധയാകർഷിച്ചതു് (വളരെയേറെ പ്രധാന്യമർഹിക്കുന്നതു്) തൊഴിലാളികൾ നടത്തിയ വിപ്ലവാത്മകമായ തെരുവുവീഥി പ്രകടനങ്ങളായിരുന്നു. വിപ്ലവഗാനങ്ങൾ പാടിക്കൊണ്ടിരുന്ന തൊഴിലാളി സംഘങ്ങൾ വിപ്ലവ വിജയത്തിനായി മുദ്രാവാക്യങ്ങൾ മുഴക്കിക്കൊണ്ടും ചെങ്കൊടികളേന്തികൊണ്ടും തലസ്ഥാന നഗരിക്കകത്തും ചുററുപാടും പ്രകടനങ്ങൾ നടത്തി. ഗവർമ്മെൻറ് പരിഭ്രാന്തമായി അണിനിരത്തിയ പോലീസിനും പട്ടാളത്തിനുമെതിരായി നിരവധി മണിക്കൂർ നീണ്ടുനിന്ന പോരാട്ടങ്ങൾ അവർ നടത്തുകയുണ്ടായി.

## അഭിമുഖം

# നാഗ്ഭൂഷൺപട്നായിക്

**നക്സൽബാരി പ്രസ്ഥാനത്തിന്റെ ശ്രദ്ധിക്കപ്പെട്ട നേതാക്കളിലൊരാളാണ് നാഗ്ഭൂഷൺപട്നായിക്. ഇന്ത്യയുടെ 'യെനാൻ' ആയി വിശേഷിപ്പിക്കപ്പെട്ടശ്രീകാകുളം സമരത്തിലൂടെയാണ് നാഗ്ഭൂഷൺനേതൃതലത്തിലേക്ക് ഉയർന്നുവന്നത്. 'പാർവതീപുരം ഗൂഢാലോചനകേസി'ൽ അറസ്റ്റുചെയ്യപ്പെട്ട നാഗ്ഭൂഷൺ 1969-ൽ പത്ത് സഹപ്രവർത്തകരോടൊപ്പം ജയിൽചാടി. എന്നാൽ അവർ വീണ്ടും പിടിക്കപ്പെടുകയും ആ കേസിൽ അദ്ദേഹത്തിനെ വധശിക്ഷക്കുവിധിക്കുകയും ചെയ്തു. പിന്നീട് ഉയർന്നുവന്ന ജനകീയ സമ്മർദത്തിന്റെ ഫലമായി ഇന്ത്യൻ പ്രസിഡണ്ട് വധശിക്ഷ ജീവപര്യന്തമാക്കി കുറവ് ചെയ്തു. ജയിൽ ജീവിതത്തിനിടയിൽ ഗുരുതരമായ രോഗങ്ങൾക്കടിപ്പെടുകയും എപ്പോഴും മരിച്ചുപോയേക്കുമെന്ന തോന്നൽ അദ്ദേഹത്തോട് ബഹുമാനം നിലനിർത്തിയിരുന്ന മുഴുവൻ പേർക്കുമുണ്ടാവുകയും ചെയ്തിരുന്നു. ഈ ഘട്ടത്തിൽ വീണ്ടും രാജ്യമാസകലം ഉയർന്നുവന്ന സമ്മർദത്തിന്റെ ഫലമായി സുപ്രീംകോടതി അദ്ദേഹത്തിന് അനിശ്ചിതകാല പരോളനുവദിച്ചു. ആരോഗ്യാവസ്ഥ പൂർണമായി തകർന്നിട്ടുണ്ടെങ്കിലും ഇന്ത്യമുഴുവൻ സഞ്ചരിച്ച് വിപ്ലവപ്രവർത്തകരെ കാണുവാനും ചർച്ചചെയ്യുവാനും അദ്ദേഹം തയ്യാറാകുന്നുണ്ട്. ഇക്കഴിഞ്ഞ വാരം കേരളത്തിലെത്തിയ നാഗ്ഭൂഷൺ 'റെഡ്ഗാർഡ്സ്'മായി ഒരു സായാഹ്നം ചെലവഴിക്കുകയുണ്ടായി. അദ്ദേഹവുമായി നടന്ന അഭിമുഖത്തിന്റെ പരിഭാഷയാണിത്. സജീവമായ ഒരു ചർച്ചക്കായി ഞങ്ങളിതവതരിപ്പിക്കുകയാണ്.**

**ഇന്ത്യൻ വിപ്ലവപ്രസ്ഥാനത്തിന്റെ ഇന്നത്തെ അവസ്ഥയിൽ താങ്കൾ സംതൃപ്തനാണോ?**

ഈ ചോദ്യം തന്നെ എന്നിൽ ചിരിയുളവാക്കുകയാണ്. കാരണം സംതൃപ്തിയുടെ പ്രശ്നം ആത്മനിഷ്ഠമാണ്. ഏതൊരു ചോദ്യത്തിനും എന്റെ ആത്മനിഷ്ഠമായ വീക്ഷണം നൽകാൻ സാദ്ധ്യമല്ല. ഇന്നത്തെ പരിത:സ്ഥിതിക്ക് അതിന്റെ പഴയകാല അനുഭവത്തിൽനിന്ന് ഗുണാത്മകവും നിഷേധാത്മകവുമായ പാഠങ്ങളുണ്ടെന്നും, ഒരു മാർക്സിസ്റ്റ്-ലെനിനിസ്റ്റ് എന്ന നിലയിൽ അത്രത്തോളം സംതൃപ്തി, അതായത് കഴിഞ്ഞകാല അനുഭവങ്ങളുടെ ഗുണാത്മകവും നിഷേധാത്മകവുമായ പാഠങ്ങൾ ഉൾക്കൊള്ളാൻ കഴിയുന്നുവെന്ന സംതൃപ്തി എനിക്കുണ്ടെന്ന് പറയുന്നതായിരിക്കും കൂടുതൽ ഉചിതം.

**ഇന്നത്തെ ചൈനീസ് നേതൃത്വത്തെ വിലയിരുത്തുന്നതെങ്ങനെയെന്ന പ്രശ്നത്തിന്മേലാണ് വിപ്ലവ പ്രവർത്തകർക്കിടയിൽ പ്രധാന അഭിപ്രായ വ്യത്യാസങ്ങൾ നിലനിൽക്കുന്നത്. ഈ പ്രശ്നത്തോടുള്ള താങ്കളുടെ നിലപാടെന്താണ്?**

സി. പി. സി. സ്വീകരിക്കുന്ന പല മൗലികപ്രശ്നങ്ങളിന്മേലുമുള്ള നിലപാടുകളോട് യോജിക്കാൻ ഞങ്ങൾക്ക് കഴിയുന്നില്ല. എങ്കിലും ഞങ്ങളതിനെ ഒരു സഹോദരപ്പാർട്ടിയായിത്തന്നെ കണക്കാക്കുന്നു.

**'മൂന്നാം ലോക സിദ്ധാന്ത'ത്തോടുള്ള താങ്കളുടെ അഭിപ്രായമറിയാൻ ആഗ്രഹമുണ്ട്.**

ഞങ്ങൾ അതിനോട് പൂർണ്ണമായും യോജിക്കുന്നു. പുതുതായി ഉയർന്നുവരുന്ന ഒരു വൻശക്തിയെന്ന നിലയിൽ ഭൂമുഖത്ത് ആധിപത്യം പുലർത്തിയ മറേറ വൻശക്തിയുമായി മത്സരമെന്ന അതിന്റെ സ്ഥിരം സ്വഭാവം, ഭൂമുഖത്തെ യഥാക്രമം താന്താങ്ങളുടെ സ്വാധീന മേഖലകളായി വേർതിരിക്കുന്നതിൽ മറേറ വൻശക്തിയുമായി മത്സരമെന്ന അതിന്റെ സ്ഥിരം സ്വഭാവം തുടങ്ങിയവ കണക്കിലെടുത്താൽ സോവ്യറ്റ് യൂണിയൻ കൂടുതൽ അക്രമസ്വഭാവമുള്ളതായിത്തീർന്നിട്ടുണ്ടെന്ന് കാണാം. അതിനാൽ പ്രയോഗത്തിലും ആ വൻശക്തിയിൽ നിന്നാണ് മുഖ്യവിപത്ത് ഉണ്ടാകുന്നത്. '50കളുടെ ആദ്യവർഷങ്ങൾക്കുശേഷം കൊറിയ, വിയററ്നാം, ലാവോസ്, കമ്പോഡിയ തുടങ്ങിയ രാജ്യങ്ങളിലും മററ് രാജ്യങ്ങളിലും നടന്ന വിവിധ സമരങ്ങളുടെ ഫലമായി അമേരിക്കൻ സാമ്രാജ്യത്വം കൃത്യമായും അധ:പതിച്ചു കൊണ്ടിരുന്നു. അഫ്ഘാനിസ്ഥാനെ ആക്രമിച്ചു കീഴടക്കിയപ്പോഴും കമ്പോഡിയക്കു നേരെ വിയററ്നാമിനെ ഉപയോഗപ്പെടുത്തി അതിക്രമിച്ചപ്പോഴും സോവ്യററ് സോഷ്യൽ സാമ്രാജ്യത്വത്തിന്റെ ആക്രമണ സ്വഭാവത്തെക്കുറിച്ച് മതിയായ സൂചനകൾ ലഭിച്ചിട്ടുണ്ട്. അംഗോള, എത്യോപ്യ എന്നീ രാജ്യങ്ങളിൽ നടന്ന സംഭവങ്ങളെക്കുറിച്ച് പറയാതിരിക്കയാണ് നല്ലത്. ഇവയെല്ലാംതന്നെ അതു് പ്രധാന വിപത്തായി മാറിയ ആക്രമണസ്വഭാവമുള്ള ഒരു വൻശക്തിയാണെന്ന് തെളിയിക്കുന്നു.

**നക്സൽബാരി സമരത്തിന്റെ ആദ്യകാലനേതാക്കളിൽ പലരും അതൊരു 'ഹിമാലയൻ വിഡ്ഢിത്തം' ആയിരുന്നുവെന്ന് പറഞ്ഞുകഴിഞ്ഞു. അക്കൂട്ടത്തിൽ കനുസന്യാലും ഉൾപ്പെടും. അതെക്കുറിച്ചുള്ള താങ്കളുടെ പ്രതികരണം അറിയാൻഞങ്ങൾക്ക് താൽപര്യമുണ്ട്.**

ഇതു് വളരെ ചെറിയൊരു ചോദ്യമാണെങ്കിലും, ഒരു പുസ്തകം പ്രസിദ്ധീകരിക്കാൻപോലും കഴിയുന്ന തരത്തിൽ ധാരാളം പേജുകൾ നീണ്ടുപോകുന്ന ഒരുത്തരം ഇതിനു് നൽകേണ്ടതുണ്ട്. അതിപ്പോൾ നമുക്ക് സാദ്ധ്യമല്ലല്ലോ. എങ്കിലും, വിശാലമായ അർത്ഥത്തിൽ പറയുമ്പോൾ നക്സൽബാരി, അതായതു് നക്സൽബാരിയുയത്തെഴുന്നേല്പിന്റെ പൊട്ടിപ്പുറപ്പെടൽ തന്നെ, അന്നത്തെ നേതൃത്വത്താൽ വഞ്ചിക്കപ്പെട്ട തെലങ്കാനാ സമരത്തിനുശേഷം നമുക്ക് ശരിയായ പാത ചൂ

(ശേഷം 35-ൽ)

നോവൽ ആരംഭിക്കുന്നു

ക്ലാസ് ന്യൂക്രാൻറ്സ്

# ചോരയിൽ കുതിർന്ന മെയ്ദിനം

**1929 മെയ്ദിനത്തിന് തെരുവുകളിലൂടെ മാർച്ച് ചെയ്തു നീങ്ങാനുള്ള അവകാശത്തിനുവേണ്ടി പൊരുതിയ ബർലിൻ തൊഴിലാളികളുടെ കഥയാണിത്**

„നൈററ്ൽ പ്ലാററ്സ്...!

ട്രാംകാറിന്റെ ജനൽച്ചില്ലിലൂടെ ഉറക്കച്ചടവോടെ യുവാവ് തുറിച്ചുനോക്കി.

„അത് നിങ്ങളുടെ പത്രമാണോ...? കാലിനടുത്ത് കിടക്കുന്ന പത്രം ചൂണ്ടി ഒരു സ്ത്രീ ചോദിച്ചു. അയാൾ പത്രം എടുത്ത് കീശയിൽ തിരുകി അടുത്ത നിമിഷം പുറത്ത് കടന്നു.

ഗ്യാസ് വിളക്കിലെ മഞ്ഞപ്രകാശം നനഞ്ഞ നടപ്പാതയിൽ വീണുകിടന്നു. കാററും മഴയും അയാളെ കൂടുതൽ ഉണർത്തി. ട്രാംസ്റേറാപ്പിലെ റസ്ററാറണ്ടിൽ നിന്നു് ലൌഡ് സ്പീക്കർ ഗർജ്ജിച്ചുകൊണ്ടിരുന്നു. അയാൾ തണുത്ത് മരവിക്കുകയായിരുന്നു. ‚ഒരാൾക്കൊരു ഓവർകോട്ട് ഉണ്ടാകേണ്ടതാണ്.' കോട്ടിന്റെ കോളർ നിവർത്തി, അയാൾ വിചാരിച്ചു. അയാൾ തുപ്പി, കൈകൾ കീശകളിൽ തിരുകി, സാവധാനം വീട്ടിലേക്ക് നടന്നു.

ലാങ്ക്സ്ട്രാസിൽ നിന്നു് അയാൾ താമസിക്കുന്ന കറുത്ത ഇടവഴിയിലേക്ക് ധൃതിവെച്ചു. ചേരിക്കടകളെല്ലാം അടച്ചുകഴിഞ്ഞിരുന്നു. മദ്യഷാപ്പുകൾ മാത്രം ജീവന്റെ അടയാളം കാണിച്ചു, ഗ്യാസൊഴിഞ്ഞ വിളക്കുകളിലെ മങ്ങിയ പ്രകാശരശ്മികൾ ഒഴിഞ്ഞ തെരുവിൽ തങ്ങിനിന്നു. കറുത്ത് ഉയരംകൂടിയ വീടുകളിലെ ജനാലകൾക്കു പിന്നിൽ- മിക്കവയും കർട്ടണില്ലാത്തവയായിരുന്നു - അവിടവിടെയായി എണ്ണവിളക്കുകൾ മിന്നി. ഏതോ നിലവറയിൽ നിന്നു് എന്തോ കഴുകുന്നതിന്റെ ചൂടുള്ള ഗന്ധം. പിന്നെ കുറച്ചുകൂടി വീടുകൾ, അയാൾ വീട്ടിലെത്തി.

വീട്ടുപടിക്കൽ രണ്ടു സ്ത്രീകൾ നിന്നിരുന്നു. അവരുടെ അഭിവാദ്യങ്ങളോട് അയാളൊന്നു തലയാട്ടി പ്രതികരിച്ചു. അയാളുടെ താമസസ്ഥലത്തിനു മുന്നിലെത്തുന്നതിനു മുമ്പായി മുററത്ത് അയാളൊന്നു നിന്നു. ‚നന്നായി... അന്ന വീട്ടിലുണ്ട്', എന്നു വിചാരിച്ചുറപ്പിച്ച് ക്ഷീണിച്ച മുഖം കൈകൊണ്ട് തടവി. മുററം കടക്കവെ, എല്ലാ സായാഹ്നങ്ങളിലും ഇതു് സംഭവിച്ചുകൊണ്ടിരുന്നു. ജന്നലിലെ വെളിച്ചം കണ്ടു് അയാൾ ആഹ്ളാദിച്ചു. കൂടുതലൊന്നുമില്ല.

ഇടുങ്ങിയ കോണിവഴി കുറച്ചുപടികൾ മുന്നോട്ട് കയറി, അയാൾ വാതിൽ തുറന്നു.

‚ഈവ്നിംഗ്... അന്ന.'

‚ഈവ്നിംഗ്... കർട്ട്.'

വാതിൽ കൊളുത്തിൽ തൊപ്പി തൂക്കി അയാൾ അടുക്കളക്കസേരയിൽ വീണു. യുവ സിമൻറ്പണിക്കാരൻ, കർട്ട്സിമ്മർമാൻ വീട്ടിലെത്തി.

അടുക്കളയിൽ അടുപ്പിനരികെ രണ്ടാൾക്കിരിക്കാൻ പാകത്തിൽ മേശക്കുള്ള സ്ഥലമേ ഉണ്ടായിരുന്നുള്ളു. മേശയിൽ കൈമുട്ടുകുത്തി തിടുക്കത്തിൽ ജോലി ചെയ്യുന്ന അന്നയേയും നോക്കി കർട്ട് ഇരുന്നു. സംസാരിക്കാനൊക്കാത്തവണ്ണം അയാൾ ക്ഷീണിതനായിരുന്നു. പക്ഷേ അങ്ങനെ നോക്കിയിരുന്നപ്പോൾ ആഹ്ളാദം തോന്നി. നല്ല ധൃതിയിൽ വിരുതോടെ അന്നഎല്ലാം കൈകാര്യം ചെയ്തു.

തീയുടെ ചൂട് അയാളുടെ നനഞ്ഞ വസ്ത്രങ്ങളിലേയ്ക്ക് ഇരച്ചുകയറി. ഉള്ളിയുടേയും ഇറച്ചിയുടേയും വിശപ്പുളവാക്കുന്ന മണം. അന്നയെ സിനിമയ്ക്ക് കൊണ്ടുപോകാമെന്നേററിരുന്ന കാര്യം അപ്പോഴാണയാളോർത്തത്. ‚ഇന്നു് പൊയ്ക്കളയാം' ഉറക്കച്ചടവോടെ അയാൾ വിചാരിച്ചു. അയാളുടെ എല്ലുകൾ എത്രമാത്രം വേദനിക്കുന്നുവെന്നറിഞ്ഞില്ലായെങ്കിൽ, അവളിഷ്ടപ്പെട്ടമായിരിക്കും.

...ഫോർമാൻ കൂടുതൽ കൂടുതൽ വഷളായി കൊണ്ടിരിക്കയാണ്. നാളെ കോൺക്രീററ് ഒരു തട്ടുകൂടെ മുകളിലേക്കെട്ടേണ്ടിവരും...

അയാളുടെ കണ്ണുകളടഞ്ഞു.

‚ആ ഇനിയിപ്പോ, മോനെ, ഇത്തിരി കഴിച്ചാട്ടെ... കർട്ട്, കർട്ട്— അല്ലാ ഉറങ്ങിപ്പോയോ!

പ്ലേററ് തള്ളിവെച്ച് അവൾ അയാളുടെ തോളിൽ തട്ടി. അയാൾ മുഖമുയർത്തി അവളെ നോക്കിയപ്പോൾ, ഉറക്കച്ചടവോടെ അവളുടെനെററിക്കുനേരെ അയാൾകൈയയച്ചപ്പോൾ അന്ന ശ്രദ്ധിച്ചു, എത്രമാത്രം വിളറിയും ക്ഷീണിച്ചുമിരിക്കുന്നു അയാളെന്നു്. ലിച്ചൻബർഗിലെ കെട്ടിട ജോലി ആരംഭിച്ചതുമുതൽ ഓരോ വൈകുന്നേരവും

അത്രയും ക്ലേശിച്ചാണയാൾ വീട്ടിലെത്തിയിരുന്നത്. ആറുമാസക്കാലം അയാൾ പുറത്തായിരുന്നു. കെട്ടിയേല്പിക്കപ്പെട്ട അക്കാലമത്രയും അയാൾക്കസഹനീയമായിരുന്നു.

'ഇല്ലാ ഇല്ല...' ക്ഷീണത്തോടെ അയാൾ ചിരിച്ചു, 'ഞാനുറങ്ങുന്നില്ല. അയാൾ തിന്നാൻ തുടങ്ങി. മേശയുടെ മറുഭാഗത്ത് അന്ന അത് നോക്കിനിന്നു. അവൾ മന്ദഹസിക്കയായിരുന്നു. അയാളുടെ വലിയ കനത്ത കൈപ്പടയിൽ സ്പൂണമർന്നു മുങ്ങി. ക്ഷീണിക്കുമ്പോഴാണ് അയാളുടെ തടിമാടത്തം കൂടുതൽ പ്രകടമാകുന്നത്.

എന്നാലും, കുർട്ട് ഒരു കുഞ്ഞിനെപ്പോലെ സൽസ്വഭാവിയായിരുന്നു. ഒരൊററ കാര്യത്തിലേ അയാൾക്ക് യഥാർത്ഥത്തിൽ കോപമുണ്ടാകാറുള്ളു. അത്യാവശ്യത്തിൽ കൂടുതലായി ആ വിഷയത്തിൽ അഭിപ്രായം പ്രകടിപ്പിക്കാതിരിക്കാൻ അവൾ വളരെ ശ്രദ്ധിച്ചിരുന്നു. രണ്ടുവർഷം മുമ്പ് കുർട്ടിനെ വിവാഹം ചെയ്യുമ്പോൾ തന്നെ അയാൾ തൊഴിലാളിപ്രസ്ഥാനത്തിലുള്ളവനാണെന്നും കിട്ടുന്ന ഓരോ ഒഴിവു സമയവും അതിനായി ചിലവഴിക്കുന്നവനാണെന്നും നല്ലപോലെ അവൾക്കറിയാമായിരുന്നു. അയാളോട് അതിനെക്കുറിച്ച് സംസാരിച്ചിട്ട് ഒരു കാര്യവുമുണ്ടാവില്ല. ഒരു മീററിംഗോ, ഇനി വല്ല കാര്യങ്ങളോ ചെയ്തുതീർക്കാനോ ഉണ്ടെങ്കിൽ, എത്രയും ക്ഷീണിതനാണെങ്കിലും, രാത്രിയിൽ എത്ര സമയവും ഉറക്കമൊഴിച്ച് അത് തീർക്കുന്നതിൽ അയാൾ നിർബന്ധിക്കും, എന്നിട്ട് കാലത്ത് അഞ്ചരമണിക്ക് വീണ്ടും ജോലിക്ക്. സമയം കൊടുത്ത്, ഉറക്കമൊഴിച്ച് ഇതൊക്കെ ചെയ്യാൻ തൊഴിലില്ലാത്ത സഖാക്കൾ ഇല്ലാത്തതുപോലെ തോന്നും. ഇതിനിടയിൽ അയാളുടെ മുഴുവൻ ആരോഗ്യവും നശിപ്പിച്ച് എന്ത് നേടാനാണ്? കൂടുതലായൊന്നും, മറെറാരു കാര്യവും അവൾ ചോദിക്കാറില്ല. അവളൊരു തൊഴിലാളി സ്ത്രീയാണ്, ഏററവും കുറഞ്ഞ തൃപ്തി, ആഹ്ളാദം എല്ലാം അവൾക്ക് വേണ്ടപോലെ അറിയാമായിരുന്നു. ഒരുപക്ഷേ ഇനിയും ഇന്നു് രാത്രിയും പുറത്തേക്ക് പോകുമായിരിക്കും.

ശ്രദ്ധാപൂർവ്വം അവൾ തുടങ്ങി, 'ഇനിയും ഇന്നിനി പോകേണ്ടതുണ്ടോ?'

'വേണ്ട, അന്നേ— ഇത്തവണ നേരെ കിടക്കയിലേക്ക്... എന്നുപറഞ്ഞാൽ, അയാൾ മടിയോടെ അവളെ നോക്കി' 'സിനിമയ്ക്കു് പോകണം എന്നു പറയാത്തപക്ഷം. വേണ്ടേ, നിനക്ക് പോകണ്ടേ...?,

'വേണ്ട മോനേ, അതൊരു വിടുയല്ലേ...' അവൾ ചിരിച്ചു. എന്നാൽ അയാളങ്ങനെ ചോദിച്ചല്ലോ എന്നതിൽ ആഹ്ളാദിച്ചു. അത് അത്ര ഉറപ്പുള്ള ക്ഷണമല്ലായിരുന്നു. അവർ പരസ്പരം അത്രതന്നെ പരിഗണിക്കാറില്ല, എന്നാൽ ഇന്നു് രാത്രി അന്ന ആകാംക്ഷാഭരിതയാണു്. കഠിനാദ്ധ്വാനം അയാളെ എത്രമാത്രം തളർത്തുന്നു എന്നവൾ കണ്ടു. പക്ഷേ, സ്വന്തമായ ഒരു വഴിയുണ്ടെങ്കിൽ, അതെല്ലാം നേരെയാക്കാം എന്നവൾ ചിന്തിച്ചു.

വിവാഹത്തിനു മുമ്പ് കുറെ കാലം അന്ന ഒരു ഫാക്ടറിയിൽ ജോലി ചെയ്തിട്ടുണ്ടു്, അത് ആ കോമള സ്വപ്നതരുണിയുടെ വിദ്യാലയവുമായിരുന്നു. എന്താണു് ജീവിതം എന്നു് അന്നക്കറിയാമായിരുന്നു.

ഒരേമ്പക്കത്തോടെ കുർട്ട് പ്ലേററ് തള്ളി. 'ഒരു തുള്ളികൂടെ കാപ്പിയുണ്ടോ?'

'നാളെ, കുർട്ട്, ഇപ്പോൾ കിടക്കയിലേക്ക് പോകു. നിങ്ങളുടെരാത്രി അഞ്ചരക്കവസാനിക്കും.'

അയാൾ എഴുന്നേററു് ഒന്നു നിവർന്നു. ഹൊ എന്തൊരു ജീവിതം! ജോലി, തീററ, ഉറക്കം. ഇന്നു് രാത്രി മീററിംഗില്ലാത്തത് നന്നായി. മാത്രമല്ല, രാത്രിയിൽ മാത്രമാണല്ലോ അയാൾക്ക് കുഞ്ഞിനെഒന്നു് കാണാനൊക്കുക.

സാവധാനം അയാൾ വസ്ത്രമഴിച്ചു തുടങ്ങി.

'അന്നേ, നാളെ എനിക്കെൻെറ പഴയ ജാക്കററ് അണിയേണ്ടിവരും: നോക്ക്, ഇത് തോളത്ത് വീണ്ടും കീറി.'

വസ്ത്രങ്ങൾ അയാൾ കസേരയിലേക്കെറിഞ്ഞു. കീറിയും തുന്നിയുമുള്ള പഴന്തുണികൾ.

ഇടുങ്ങിയ ഇടനാഴിയിലൂടെ നഗ്നപാദനായി അയാൾ കിടപ്പുമുറിയിലേക്കുള്ള വഴി തപ്പി. അടുക്കളക്കു പുറമേ അവർക്കുണ്ടായിരുന്ന ഏക മുറി അതായിരുന്നു.

കിടക്കക്കരികിലെ കസേരയിൽ ഒരു മെഴുകുതിരി കിടപ്പുണ്ടായിരുന്നു, പക്ഷേ ആ തിരിക്ക് പ്രശോഭിതമാക്കാൻ പറയത്തക്കതൊന്നും ആ മുറിയിലുണ്ടായിരുന്നില്ല. ജനൽ കർട്ടണുകൾ വാങ്ങാൻ പോലും അവർക്കു സാധിച്ചിരുന്നില്ല. എല്ലാ രാത്രികളിലും പഴയ ചുവന്ന കിടക്കവിരിയെടുത്ത് അന്ന ജനലിനു മുന്നിൽ തൂക്കും. ഭാര്യയുടെ കിടക്കയിൽ അയാളുടെ കുഞ്ഞ് ഉറക്കമായിരുന്നു.

കിടക്കയിൽ, തണുത്ത് മരവിച്ചപോലെ അയാൾക്ക് തോന്നി. വിഷാദം ഉറഞ്ഞുറങ്ങുന്ന ആവാസസ്ഥലമെന്നപോലെ കിടക്കവസ്ത്രങ്ങളിലും ഒരു നനഞ്ഞ മണം തങ്ങിനിന്നു.

മലർന്നു കിടക്കെ, അയാളുടെ ഭാരത്തിൻെറമത്തനമേറെന്നപോലെ അയാളുടെ എല്ലുകൾ വേദനിച്ചു. ഇന്നും കഠിനമായ അദ്ധ്വാനമായിരുന്നു. ഞൂററിരുപത്തഞ്ച് കിലോയിൻറൽ ഭാരം കോൺക്രീററ് കോണിവഴി ബിൽഡിംഗിൻെറ മുകളിലേക്ക് ഇന്നയാൾ കയററി... സുഖക്കേട് പിടിപെടാതിരിക്കുന്നത്‌വരെ... പിന്നെ ജോലിപോയി... അടുത്ത ബുധനാഴ്ച അവർ ജോലിക്ക് പോകുന്നില്ല... നല്ലത്... നാളെ ഒരു മീററിങ്ങുണ്ടു്... മുകളിലെ ഏച്ചുകെട്ടിയ വയർലസ് നിലച്ചെങ്കിൽ...

അലാറം ശരിയാക്കി അന്ന ക്ലോക്ക് കസേരയിൽ വെച്ചു. വിളക്കണയ്ക്കാനായി അന്ന അയാളുടെ മുഖത്തിനു മുന്നിലേക്ക് ചാഞ്ഞപ്പോൾ അയാൾക്ക് ബോധം തിരിച്ചുകിട്ടിയപോലെ.

അവളുടെ മൃദുലവും ചൂടുള്ളതുമായ ശരീരം അയാളറിഞ്ഞു.

II

തെരുവ് ഉറങ്ങി. അങ്ങിങ്ങായി അവശേഷിച്ച മങ്ങിയ വെളിച്ചം തെരുവിൻെറ ഏകാന്തത ഇരട്ടിച്ചു. അവസാനത്തെ മദ്യഷാപ്പുകളും അടച്ചു. മരംകൊണ്ടുള്ള ജനൽ മറ വലിച്ചടക്കുന്ന ശബ്ദം. തെരുവിലൂടെ, ഇടനാഴിയുടെ പൊട്ടിയ ജനൽച്ചില്ലിനകത്തൂടെ ഒരു പൂച്ച ഓടിമറഞ്ഞു. പിന്നീട്, എല്ലാം ശാന്തമായിരുന്നു.

നെററ്ൽ പ്ലാററ്സ് ബ്രിഡ്ജിൽ നിന്ന് രാത്രിവണ്ടിയുടെ ദ്രവിച്ച ബോഗികളുടെ മുരൾച്ചയുംപേറി കാററലഞ്ഞു. മറയിട്ട ജന്നലുകൾക്കു പിന്നിലെ വെളിച്ചം അതിലെ ധൂസരമുഖങ്ങളെപ്പോലെ മങ്ങിനിന്നു. അവ ഒന്നൊന്നായി അണഞ്ഞുകൊണ്ടിരുന്നു. വെഡ്ഡിംഗ് ജില്ലയിലെ കൽമാളങ്ങളിൽ ഇമ്മിണി നേരത്തേയാണു് രാത്രി വരാറുള്ളത്. അവിടുത്തെ തൊഴിലാളികളുടെ രാത്രി ചെറുതായിരുന്നു.

# ചോരയിൽ കുതിർന്ന മെയ്ദിനം

**ക്ലാസ് ന്യൂക്രാൻറ്സ്**

കടയാണിയിട്ട ബൂട്ടിൽ അമർത്തിച്ചവിട്ടിക്കൊണ്ട് ഇടവിട്ടനേരം കടന്നുപോന്ന പോലീസുകാരുടെ ടപ് ടപ് ശബ്ദം മാത്രം തെരുവിൽ. എപ്പോഴും അവർ മൂന്നു പേർ വീതമായിരുന്നു.

കറുത്ത മതിലുകൾക്കും ഇടുങ്ങിയ മുററങ്ങൾക്കുമിടയിലൂടെ പാങ്കിയിലെ മലിനജലം ഒഴുകി. വേനൽക്കാലങ്ങളിൽ പിള്ളേർ കളിക്കാറുള്ള, ഫാക്ടറിയിലെ മാലിന്യങ്ങളൊഴുകുന്ന ഓവുചാൽ...... ഈ തണുത്ത മേഘങ്ങളില്ലാത്ത ഏപ്രിൽ രാത്രികളിലെ താരങ്ങൾപോലും അതിൽ പ്രതിഫലിച്ചിരുന്നില്ല.

ഇടുങ്ങി തിങ്ങിയ ഓരോ മുറികളിലും നിരവധി പേർ ഒന്നിച്ചുകിടന്നു. ഉറങ്ങുന്നവരുടെ മുഖങ്ങളിൽ ദുസ്സഹമായ വായു മൂടിപ്പുതച്ചു നിന്നു. ഏണിപ്പടികൾ നടവഴികൾ, കിടക്കമുറികൾ. മുററം എല്ലാം അസഹനീയമാംവിധം സാന്ദ്രമായിരുന്നു. മതിലിലും മറയിലും തിങ്ങിഞെരുങ്ങിയ മനുഷ്യഗന്ധം പരന്നുനിന്നു. കുടിയാന്മാർ, ഉപകുടിയാന്മാർ, വാടകക്കാർ, കുട്ടികൾ എല്ലാം ചേർന്ന മിശ്രിതം; ആ തെരുവിന്റെ ശാപം! കഷ്ടിച്ച് ഒരു കുഞ്ഞിനുപോലും ഒരു കിടക്കയുണ്ടായിരുന്നില്ല. സകല മഹത്വത്തോടും, വിശക്കുന്ന ബർലിനിൽ മറെറവിടെയെങ്കിലും ഇത്രയും ദാരിദ്ര്യം കണ്ടെന്നു വരില്ല— ഇത്രയുമധികം കുഞ്ഞുങ്ങളേയും.

ഏണിപ്പടികളിൽ ആലംബമററവരും സുഖകരമായി കുമിഞ്ഞുകൂടി. അസാധാരണ മനുഷ്യഭാണ്ഡങ്ങൾ; അവരും ഉറങ്ങി, വേദനമുററിയ കൊച്ചു സ്വപ്നങ്ങളോടെ, ആകാംക്ഷാഭിലാഷങ്ങളോടെ...

ഏതോ ഒരു മുററത്തുനിന്നുള്ള ക്ഷയരോഗിയുടെ നെഞ്ച് പൊളിക്കുന്ന കുര നിശ്ശബ്ദതയെ താളാനുഗതമായി ഭഞ്ജിച്ചു. അഞ്ചാംനിലയിലെ ചുവന്ന കർട്ടണിട്ട ഒരു ജനാലക്കുപിന്നിൽ വെളിച്ചമണഞ്ഞു. ഇടുങ്ങിയ അടുക്കളയിൽ, ഉറക്കം കിട്ടാതെ നേരം പുലരും വരെ കാത്തിരിക്കുന്ന വയസ്സായ ജോഹനസ്സമ്മ മാത്രമല്ല, ഒരു യുവ ലോഹപ്പണിക്കാരനുമുണ്ട്. ആ ഇടുങ്ങിയ കോണിലെ ഘനീഭവിച്ച അന്തരീക്ഷത്തിൽ, അരികെ കിടന്നുറങ്ങുന്ന പെൺകൊടിയുടെ ചുടുനിശ്വാസങ്ങളും ചെഞ്ചുണ്ടും അയാളറിയുന്നുണ്ടായിരുന്നു. മതിലിനപ്പുറം വയർലസ്സ് സെററിൽ ഇപ്പോഴും നൃത്തസംഗീതം.

മുററത്ത്, ഒരു ജനൽച്ചില്ലയുടെ ചറപറാശബ്ദം. ഒരു കുടിയന്റെ അലമുറയിടലും. പല ബ്ലോക്കുകളിലായി കഴിയുന്ന ആറായിരംപേർ അത് കേട്ടു, വിചാരിച്ചു: "ഫ്രാൻസ് വീണ്ടും കുടിച്ചിരിക്കുന്നു!"

ഇത് സകലതും വളരെ ഇടുങ്ങിയതാണ്... മനുഷ്യന് ഇത്തിരി വായു വേണം. പരസ്പരവും മതിലിലും കൂട്ടിയിടിച്ച് സ്വയം മുറിവേല്പിക്കുന്ന തടവിലാക്കപ്പെട്ട ജന്തുക്കൾ... വായു വേണം... ഒഴിയടാ... ഉം, സ്ഥലമുണ്ടാക്കടാ അവിടെ... വില്ലീ, ഒഴിയടാ പട്ടീ ഇനിയും... നിന്റെ തൊണ്ടയിലെ മുഴ അത് ലൂസാക്കുമടാ... സകലവും കുശാലാവും... അങ്ങനെ ഫ്രാൻസ് വീട്ടിൽ വരുന്നു, സകലതും തല്ലിയുടക്കാൻ.

രാത്രിയിൽ അവരുറങ്ങി, സ്വപ്നം കണ്ടു. വൃത്തിയും വലിപ്പവുമുള്ള കിടക്കറകളിലുള്ളവരുടെ പോലുള്ള സ്വപ്നങ്ങളല്ല. വേദനിപ്പിക്കുന്ന കൊച്ചു കൊച്ചു സ്വപ്നങ്ങൾ... പലിശക്കാരന്റെ, ധർമ്മ സ്ഥാപനോദ്യോഗസ്ഥന്മാരുടെ, ഗുണ്ടകളുടെ മനം പുരട്ടുന്ന മുഖങ്ങൾ നിറഞ്ഞ സ്വപ്നങ്ങൾ. ഭീഷണിപ്പെടുത്തുന്ന, ശത്രുത നിറഞ്ഞ വൈകൃത മുഖങ്ങളും കടുത്ത യാഥാർത്ഥ്യത്തിന്റെ ഭീകരമാംവിധം തലതിരിഞ്ഞ തുണ്ടുകളും രാത്രികളെ വേട്ടയാടി, ശരീരം വിയർപ്പിക്കുന്ന സ്വപ്നങ്ങളിലൂടെ. എന്നും ധൃതിയിലോടുന്ന കൺവേയറുകളുടെ സ്വപ്നം... ഞെരിഞ്ഞലറുന്ന സ്ററീം ഹാമറുകൾ, ഓട്ടോമാററിക് യന്ത്രങ്ങളുടെ ഞരമ്പറപ്പിക്കുന്ന താളം, മറിഞ്ഞുവീഴുന്ന കോൺക്രീററ്... എന്നോ ശരീരത്തിലേററ മുറിപ്പാടിലെ വേദന സഹിയാതെ ഉറക്കത്തിലും സ്ത്രീകൾ നിലവിളിച്ചു. തീരേ കരിഞ്ഞ ജീവിതം പേറി നടക്കുന്ന യുവാക്കളുടെ സ്വപ്നങ്ങളിൽ കൊച്ചു കൊച്ചു ബൂർഷ്വാ മോഹങ്ങൾ... സൂര്യകാന്തിപ്പൂക്കളാലലങ്കരിച്ച വെള്ള പൂശിയ ഒരു കിടപ്പാടം... ഞായറാഴ്ചകളിൽ കുഞ്ഞുങ്ങൾക്കായ് ഒരു ഊഞ്ഞാൽ... വേനൽ സായാഹ്നങ്ങളിൽ തിളങ്ങുന്ന ചുവന്ന പേപ്പറുകൊണ്ടുള്ള ഒരു റാന്തൽ... പുതിയ ഷൂസും സ്കൂളിലെ സുഖകരമായ തീച്ചൂടും, സ്കൂളിനു പുറത്ത് വില്പനക്കായി വെച്ച ആപ്പിളുകളും സ്വപ്നം കണ്ടു കുഞ്ഞുങ്ങൾ കിടന്നു. കറപുരണ്ട ചാക്കിൽ നിന്നു വീഴുന്ന മൂട്ടകൾ അവരുടെ മൃദുല മേനിയിൽ അരിച്ചു നടന്നു.

വാതിലിൽ കാതടപ്പിക്കുന്ന മുട്ട്. ഉറങ്ങുന്നവരുടെ തലയ്ക്കകത്തെന്നപോലെ മൂന്നോ നാലോ ബെഡ്റൂമുകളിൽ ആഞ്ഞ് അടി. അബോധമണ്ഡലത്തിലെ ശബ്ദവിവേചനത്തിനും ബോധോദയ വേളയിലെ കേൾവിക്കുമിടയിലെ നിമിഷങ്ങളിൽ ഭീകരസ്വപ്നങ്ങൾ കുന്നുകൂടി. കുടിയൊഴിപ്പിക്കാൻ കോടതിയയച്ച ആമീന്റെ, വീട് പരിശോധിക്കാൻ വരുന്ന പോലീസുകാരുടെ, കുടിശ്ശികയും ചോദിച്ച് ഭീഷണിപ്പെടുത്തുന്ന വാടകപിരിവുകാരന്റെ മുഖങ്ങൾ...

വിയർപ്പിൽ കുളിച്ച് ഉറക്കമുണർന്നു. വീണ്ടും വന്ന മുട്ട് കേട്ട് അയാളുടെ സ്വപ്നങ്ങളെവിടെയോ ചിന്നിച്ചിതറിപ്പോയി.

"ആരാണത്..."

'വാതിൽ തുറക്കൂ, പോൾ... ഞാനെന്റെ താക്കോൽ മറന്നുപോയി.'

അതൊരു വാടകക്കാരനായിരുന്നു. തൊട്ടടുത്ത കിടപ്പറകളിലെ ഉറക്കക്കാർ ആശ്വാസത്തോടെ തലയിണകളിലേക്ക് വീണു.

രാത്രിയുടെ വിഷവായു നീട്ടി ഒരു വലി.

* * * * *

ബൂർഷ്വാ ക്വാർട്ടറിലെ വലിയ മുറികളിൽ, ജാലകങ്ങളിലൂടെ തോട്ടത്തിൽ നിന്നു വീശിയ പ്രശാന്തമായ കാററ് അകത്ത് കടന്നു. ശുഭ്രവിരിപ്പിട്ട കിടക്കകളിൽ കുഞ്ഞുങ്ങളുറങ്ങി. എല്ലാ സായാഹ്നങ്ങളിലും അവർ പ്രാർത്ഥിച്ചു.

ക്ഷീണിതൻ ഞാനിനി വിശ്രമിക്കട്ടെ.
എൻ കൺപോളകളെ നിദ്രയിലമർത്തീടണേ
സ്വർഗ്ഗസ്ഥനായ പിതാവേ, ഉണരുംവരേയുമെന്നെ
കാക്കാൻ നിൻ കൺകളുണ്ടായിരിക്കണമേ.

എന്നിട്ടവർ ഉറങ്ങാൻ പോകുന്നു, സ്വപ്നങ്ങൾ കാണുന്നു, ദൈവത്തെ, നീണ്ട വെള്ളത്താടിയുള്ള ഫാദറെ, അവളുടെ താരാപൂർണ്ണരാത്രികളെ, അവരേയും തോളിലേററി സ്വപ്ന നഗരങ്ങൾക്കുമീതെ പറക്കുന്ന തൂവെള്ളക്കുതിരകളെ, അവരുടെ പുതിയ പാവകളെ, റൂത്തെന്നും റോസെന്നും പേരുള്ള, സിൽക്കുടുപ്പണിഞ്ഞ...

വെഡ്സിംഗ് വീഥികളിൽ മുററങ്ങളും കോലായകളും തൊട്ടുരുമ്മി നിന്നു. അതുകൊണ്ടു തന്നെ ജനലിനരികിൽ നിന്ന് നക്ഷത്രങ്ങളെ കാണാൻ ഹെയ്ദി മോൾ

ക്കൊത്തില്ല. വെഡ്ഡിംഗ് തെരുവുകളിൽ നക്ഷത്രപൂർണ്ണ രാത്രികൾ ഒരു കരിമ്പടം പോലെയായിരുന്നു. കുഞ്ഞുങ്ങളെ ശ്വാസം മുട്ടിക്കുന്നപോലെ. വെഡ്ഡിംഗ് വീഥിയിലെ മുതിർന്നവർ കുട്ടികളെ കൈ എങ്ങനെ മടക്കിക്കൊട്ടണമെന്നല്ല പഠിപ്പിച്ചത്, പകരം എങ്ങനെ മുഷ്ഠി ചുരുട്ടണമെന്നു കാണിച്ചു കൊടുത്തു, പറയിപ്പിച്ചു, "ചുവന്ന മുന്നണി!"

ഈ രാത്രിയിൽ, ആ ചുവന്ന തെരുവിലെ പലരും അത് സ്വപ്നം കണ്ടു. ഇനി നാല് ഇരുപത്തിനാല് മണിക്കൂറുകൾ മാത്രം, മേയ് ഒന്നിന്.

അഞ്ചുമണിയായാൽ ആദ്യത്തെ കാലടി ശബ്ദം കോണിപ്പടികളിൽ. കൈകൾക്കുള്ളിൽ കെട്ടുകളുമേന്തി വിറച്ച്,അപ്പോഴും കറുത്തിരുണ്ട മുററത്തുകൂടെ പുരുഷന്മാർ നടന്നുനീങ്ങും. മൂകരായിരുന്നുറക്കം തൂങ്ങുന്ന തൊഴിലാളികളേയും നിറച്ച് വെഡ്ഡിംഗ് റെയിൽവേ സ്റ്റേഷനിൽ നിന്നു് വണ്ടി പുറപ്പെടും, വ്യാവസായിക പ്രദേശങ്ങളായ സീമൻസ്സ്റ്റാടിലേക്കും, റമ്മൽസ്ബർഗിലേക്കും, റീനിക്കൻ ഡോർഫിലേക്കും...

III

കാലത്ത് പത്ത്മണിയായി കാണും. കറുത്ത ഫയലുമായി തടിച്ച് കുറുകിയ ഒരു മനുഷ്യൻ അഞ്ചാം നിലയിലെ മൂന്നാംനമ്പർ വാതിലിൽ മുട്ടി, കൂടുതൽ ശക്തിയിലും ശബ്ദത്തിലും.

വാതിലിനപ്പുറം, ഒന്നുരണ്ടിഞ്ച് തുറന്ന വിടവിലൂടെ ഒരു കിഴവി ഫയൽ പിടിച്ചുനിൽക്കുന്നവനെ സംശയത്തോടെ നോക്കി.

"നിങ്ങൾക്കെന്താണു വേണ്ടത്...?"

ആ കുറിയവൻ തിരിഞ്ഞുനിന്നു "മിസിസ് ക്രൂഗർ പുറത്തേക്ക് പോയോ എന്നറിഞ്ഞാൽ കൊള്ളാം."

നിശബ്ദമായി അയാളെ ഒന്നടിമുടി നോക്കി, കോപത്തോടെ കിഴവി വാതിൽ കൊട്ടിയടച്ചു. അയാൾ ഒന്നു ഞെട്ടി. "എന്തൊരു ആളുകളാണപ്പാ ഇവിടെ...!"

ഇരുണ്ട് വൃത്തികെട്ട വാതിലിനപ്പുറം അയാൾ ഒന്നു കൂടി തിരിഞ്ഞുനിന്നു.

അവിടെ ടൈപ്പ് ചെയ്ത് ഔദ്യോഗിക മുദ്രവെച്ച ഒരു നോട്ടീസ് പതിച്ചിട്ടുണ്ടായിരുന്നു. തടിയൻ വീണ്ടും ഉച്ചത്തിൽ കൊട്ടി. "മിസിസ് ക്രൂഗർ... നിങ്ങൾ വാതിൽ തുറക്കാത്ത പക്ഷം ഞാൻ താഴ് തല്ലിപ്പൊളിക്കും..." താക്കോൽ ദ്വാരത്തിൽ വായമർത്തി അയാൾ വിളിച്ചുപറഞ്ഞു.

വാതിലിനപ്പുറത്തെ മാടത്തിൽ ഒരു കുഞ്ഞ് കരയാൻ തുടങ്ങി. താഴെനിന്ന് ഒരു വാതിലിൻെറ കരകര ശബ്ദവും ആരോ ഒരാൾ സാവധാനത്തിൽ മുകളിലോട്ട് വരുന്നതിൻെറ ശബ്ദവും കേട്ടു. തടിയനെ കണ്ടപ്പോൾ ഒന്നു ശങ്കിച്ചു നിന്ന ഒരു തൊഴിലാളിയായിരുന്നു അത്.

"ഹോ ഹോ... താനാണോ! ഇങ്ങനെയങ്ങ് ബഹളം വെയ്ക്കരുത്, എൻെറ ഭാര്യക്ക് നല്ല സുഖമില്ല!" കർക്കശ സ്വരത്തിൽ ഇതും പറഞ്ഞയാൾ വീണ്ടും താഴോട്ടിറങ്ങിപ്പോയി. മുററത്തൂടെ അയാൾ ഓടിപ്പോകുന്നത് തടിയൻ അപ്പോൾ കേട്ടു.

തടിയൻ കൂടുതൽ കൂടുതൽ അസ്വസ്ഥനായി. ശക്തി പ്രയോഗിക്കാതെ ഈ മുറിക്കകത്തൊന്നു കയറാൻ കഴിഞ്ഞില്ല! വാതിൽ പൊളിക്കുക എന്നത് അപകടം പിടിച്ചതാണെന്നു തോന്നി. എൻെറീശ്വരാ! ഒരുത്തനൊരുദ്യോഗസ്ഥനായാൽ, പറഞ്ഞതങ്ങ് നിർവ്വഹിക്കയല്ലേ നിർവ്വാഹമുള്ളു.

ഫയലുകൾക്കിടയിൽ തപ്പിതടയവേ അയാളുടെ കൈ ഒരു പൊതിയിൽ എത്തിപ്പിടിച്ചു, അയാളുടെ പ്രാതൽ... പേപ്പറുകൾ വൃത്തികേടാവാതിരിക്കാൻ എന്നും അയാളുടെ ഭാര്യ ശ്രദ്ധാപൂർവ്വം അത് പൊതിഞ്ഞു കൊടുക്കുമായിരുന്നു.

താക്കോൽ ദ്വാരത്തിലൂടെ ശ്രദ്ധാപൂർവ്വം അയാൾ പറഞ്ഞു: "മിസിസ് ക്രൂഗർ, ഇനിയൊന്ന് വാതിൽ തുറക്കൂ, എന്ത് ചെയ്യാനൊക്കുമെന്ന് ഞാനൊന്നു നോക്കട്ടെ...!"

യാതൊരു കാലടി ശബ്ദവും കേൾക്കാതെ, പെട്ടെന്ന് ശക്തിയോടെ വാതിൽ മലർക്കെ തുറന്നപ്പോൾ, കുനിഞ്ഞു നിന്നിരുന്ന അയാൾ ഞെട്ടിത്തെറിച്ച് പിന്നോട്ട് ചാടി.

തനിക്കെന്താ വേണ്ടത്?... ഇവിടുന്ന് പോവുന്നുണ്ടോ...തനിക്കു വേണേൽ പോലീസിനെ കൂട്ടി കൊണ്ടു വാടോ...!

ഇടുങ്ങിയിരുന്ന വാതിൽനടയിൽ കീറിപ്പറിഞ്ഞ തുണിയിൽ കരയുന്ന ഒരു കുഞ്ഞിനേയും പിടിച്ച് ഒരു ചെറുപ്പക്കാരി നിന്നു. ഭയത്താൽ അലറിയ അവളുടെ ശബ്ദം മുററത്തേക്കുപോലും കേട്ടിരിക്കും.

"കൊള്ളാം! ഇവളെപ്പോലെയുള്ളവരെ എനിക്കറിയാം," തടിയൻ ചിന്തിച്ചു. വീട്ടിൽ ആ സ്ത്രീ മാത്രമേയുള്ളു എന്നു കണ്ടപ്പോൾ അയാൾ പഴയ മട്ട് തിരിച്ചുപിടിച്ചു. ധൃതിയിൽ വാതിലിനകത്തേക്ക് കാലെടുത്തു വച്ചു. കൊഴുത്തുരുണ്ട തടികൊണ്ട് ആ വിളറിയ കൊച്ചു സ്ത്രീയെ തള്ളി മാററി.

വിവർത്തകൻ: ഫാറൂഖ്

"മിസിസ്ക്രൂഗർ, സർക്കാർ അധികാരികളെ പ്രതിരോധിച്ചു എന്നകുററം സ്വയം തലയിലേററണ്ടെന്നു സൂചിപ്പിച്ചേക്കാം." ആകാംഷയും ഉത്കണ്ഠയും കാരണം അവളുടെ ബോധം കെട്ടുപോയിരുന്നെങ്കിലും, ഒന്നും അവൾ കേൾക്കുന്നുണ്ടായിരുന്നില്ലെങ്കിലും, അയാൾ ഔദ്യോഗിക ഫോർമുലകൾ ആവർത്തിച്ചു ചൊല്ലി: നിരന്തരം ആവശ്യപ്പെട്ടിട്ടും നിങ്ങൾ ഒടുക്കേണ്ടതായ വാടക കുടിശ്ശിക, 37 മാർക്ക് നൽകാതിരുന്നതിനാലും ദുരിതാശ്വാസമെന്നനിലയിൽ നിങ്ങൾക്കനുവദിച്ച എട്ട് മാർക്കുകൾക്കു പുറമെ നിങ്ങളുടെ വാടകകൂടി നൽകാൻ 'പുവർ ലോ' ഓഫീസ് വിസമ്മതിച്ചതിനാലും, ഇന്ന് പത്ത് മണിയാവുമ്പോഴേക്കും ഈ കുടി ഒഴിയാൻ നിങ്ങളോട് നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. ഇത് നിങ്ങൾ സ്വീകരിക്കാത്തപക്ഷം, നിങ്ങൾക്കെതിരായുള്ള ഈ കുടിയൊഴിപ്പിക്കൽ നിർവ്വഹിക്കേണ്ടത് എൻെറ കടമയായിരിക്കും. നിങ്ങടെ സാധനങ്ങളൊക്കെ ഉടനെ പെറുക്കിക്കൂട്ടിക്കോളൂ. നിങ്ങടെ ഫർണീച്ചറുകളൊക്കെ അനാഥാലയത്തിലേക്കെടുക്കാനായി ഒരു വണ്ടി താഴെ കാത്തിരിപ്പുണ്ട്. എനിക്കധികം സമയമില്ല."

(തുടരും)

ബെർതോൾട് ബ്രെഹ്ററ്

# വായിക്കുന്ന ഒരുതൊഴിലാളിയുടെ ചോദ്യങ്ങൾ

ഏഴുവാതിലുള്ള തീബ്സ് ആരു നിർമ്മിച്ചു?
ഗ്രന്ഥങ്ങൾ പറയുന്നു: രാജാക്കന്മാർ.
കൽത്തറയിൽനിന്നു കല്ലുചുമന്നതു രാജാക്കന്മാരോ?
വീണ്ടും വീണ്ടും തകർക്കപ്പെട്ട ബാബിലോൺ
വീണ്ടും വീണ്ടും പണിതുയർത്തിയതാര്?
സ്വർണ്ണംപോലെജ്വലിക്കുന്നലീമയിലെ
പണിക്കാർക്കുചുററും
ഏതു ഭിത്തികളുണ്ടായിരുന്നു?
ചീനയിലെപണിതീർന്ന ഭിത്തിയിൽ
സായാഹ്നംപരന്നപ്പോൾ
കൽപ്പണിക്കാർ പോയതെവിടെ?
മഹത്തായ റോമിൽ എവിടെയും വിജയകമാനങ്ങൾ.
അവ ഉയർത്തിയതാരു്?
സീസറന്മാർ ജയം നേടിയതാരുടെ മേൽ?
ബൈസാൻറിയത്തിൽ കൊട്ടാരങ്ങൾ മാത്രമോ?
ജനങ്ങൾ ജീവിച്ചതെവിടെ?
അററ്ലാൻറിസ്സുപോലും സമുദ്രത്താൽ ഗ്രസിക്കപ്പെട്ട
ഐതിഹാസികരാത്രിയിൽ മുങ്ങിത്താഴുന്നവർ
അടിമകളെ വിളിച്ചലറുന്നതുകേട്ടു.
യുവാവായ അലക്സാണ്ടർ ഇന്ത്യയെ കീഴടക്കി.
തനിച്ചോ?
സീസർ ഗാൾജനതയെ കീഴ്പെടുത്തി.
ഒരു വയ്പുകാരൻപോലും
കൂടെയില്ലായിരുന്നുവോ?
തൻെറ സേന തകർന്നപ്പോൾ
സ്പെയിനിലെ ഫിലിപ്പ് വിലപിച്ചു.
മററാരും കരഞ്ഞില്ലേ?
ഫ്രെഡറിക് രണ്ടാമൻ സപ്തവത്സരയുദ്ധംജയിച്ച
അയാൾക്കൊപ്പം ജയംനേടിയതാർ?
ഓരോ പേജിലും ആരെലും ജയിക്കുന്നു.
വിജയികളുടെ വിരുന്നൊരുക്കിയതാർ?
ഓരോ ദശകത്തിലും ഓരോ മഹാൻ.
ആരുടെ ചെലവിൽ?
എത്രയോ പ്രസ്താവങ്ങൾ.
എത്രയോ ചോദ്യങ്ങൾ.

പരിഭാഷകൻ: സച്ചിദാനന്ദൻ

പി. സി. 



# അക്ഷരങ്ങൾക്കുപിന്നിലെ അറിയപ്പെടാത്തവർ....

കേരളം പ്രസിദ്ധീകരണങ്ങളുടെ കലവറയാണ്. ഏതുതരത്തിലും നിറത്തിലുംപെട്ട പ്രസിദ്ധീകരണങ്ങൾ നിങ്ങൾക്കിവിടെ സുലഭമായി ലഭിക്കും. നന്നെ നേർത്ത പ്രഭാതങ്ങളിൽ ചൂടുള്ള വിശേഷങ്ങളുമായി നമ്മെ കുലുക്കിയുണർത്തുന്ന പ്രഭാതദിനപത്രങ്ങൾതൊട്ട് വിജ്ഞാനത്തിന്റെ ബൃഹത്ഭണ്ഡാരങ്ങൾ തുറന്നു തരുന്ന കൂറ്റൻ ഗ്രന്ഥങ്ങൾവരെയുള്ള പ്രസിദ്ധീകരണലോകം ഇവിടെ അനന്തമാണ്. സ്വന്തം അഭീഷ്ടത്തിനനുസൃതമായി ഏതു പ്രസിദ്ധീകരണവും തിരഞ്ഞെടുക്കുവാനുള്ള അവസരം നിങ്ങൾക്കിവിടെയുണ്ട്. അത്രമാത്രം പ്രസിദ്ധീകരണങ്ങൾ... പ്രസിദ്ധീകരണങ്ങളുടെ ആധിക്യം തീർച്ചയായും നമ്മുടെ പത്രലോകത്തിന്റെ വളർച്ചയെ സൂചിപ്പിക്കുന്നു. നമ്മുടെ ജീവിതത്തിന്റെ ഒരു നിത്യാവശ്യമായി പത്രപ്രസിദ്ധീകരണങ്ങൾ സ്ഥാനം പിടിച്ചുകഴിഞ്ഞു. അവ ഇല്ലാത്ത ഒരു ചുറ്റുവട്ടത്തെക്കുറിച്ച് ആലോചിക്കുവാൻ തന്നെ കഴിയാത്ത വിധത്തിൽ ഇന്ന് കാര്യങ്ങൾ മുന്നേറിയിട്ടുമുണ്ട്. അറിവുപകരൽ പരിഷ്കൃതമായ ഒരു സമൂഹത്തിന്റെ സാമൂഹ്യാവശ്യമായി മാറിയതെന്നോ അന്നുമുതൽ പ്രസിദ്ധീകരണരംഗവും അതിന്റെ മുന്നേറ്റത്തിനു തുടക്കം കുറിച്ചുവെന്നതാണു വസ്തുത.

പത്രലോകത്തിന്റെ ഇന്നത്തെ വളർച്ചയ്ക്കു നിദാനമായി നീണ്ടുകിടക്കുന്ന ഒരു ഭൂതകാലമുണ്ട്. ആ പഴയ കാര്യങ്ങൾ അൽപം ചികയുന്നത് പ്രയോജനപ്രദമായിരിക്കും. ആദ്യമായി നമുക്ക് കടലാസ് എങ്ങനെയുണ്ടായി എന്ന പരിശോധനയോടെ ആരംഭിക്കാം.

## അൽപം പഴയകാര്യങ്ങൾ

ആദ്യകാലത്ത്, സംസാരിക്കുന്ന മനുഷ്യൻ തന്നെയായിരുന്നു യഥാർത്ഥ പുസ്തകവും. അക്കാലത്ത് അറിവു പകർന്നിരുന്നത് വാമൊഴി വഴിയായിരുന്നു. പിന്നീട് ജനബാഹുല്യതയും അറിവുകളുടെ വികാസവും സംസാരം രേഖപ്പെടുത്തേണ്ടത് ഒരാവശ്യമാക്കിത്തീർത്തു. അതിനു മുൻപായി അക്ഷരമാല കണ്ടുപിടിക്കപ്പെടുകയും ചെയ്തിരുന്നു. പാറകൾ, ലോഹപാളികൾ, മൺകട്ടകൾ എന്നിവയായിരുന്നു ആദ്യകാലത്ത് കടലാസിന്റെ ഉപയോഗം നിർവഹിച്ചത്. പിന്നീട്, കനം കുറഞ്ഞവയ്ക്കായുള്ള അന്വേഷണങ്ങൾ മരത്തോലുകൾ, മൃഗങ്ങളുടെ തോലുകൾ, പനയോലകൾ എന്നിവയിലേക്കു കൊണ്ടുചെന്നെത്തിച്ചു. ബി. സി. 3000 ത്തോടടുത്ത് ഈജിപ്തിൽ നൈൽനദിക്കരയിൽ സമൃദ്ധിയായി വളർന്നിരുന്ന 'പേപ്പിറസ്' എന്ന ഈറച്ചെടിയുടെ തണ്ടുകൾ മുറിച്ചെടുത്ത് ചതച്ച കഷണങ്ങൾ കൂട്ടിച്ചേർത്ത് നിർമ്മിച്ചിരുന്ന ചുരുളുകളെ ആദ്യത്തെ പുസ്തകങ്ങളെന്നു വിളിച്ചുവരുന്നു. ഈ 'പേപ്പിറസ്' എന്ന വാക്കിൽനിന്നാണ് 'പേപ്പർ' എന്ന പദമുണ്ടായതെന്നു വിശ്വസിക്കപ്പെടുന്നു. പേപ്പർ ആദ്യമുണ്ടാക്കിയത് ചൈനയിലായിരുന്നു. ബി. സി. ആദ്യശതകങ്ങളിൽതന്നെ ചൈനയിൽ പേപ്പർ പ്രചാരത്തിലായി. എ. ഡി. 750ാമാണ്ടിനടുത്ത് ചില ചൈനീസ് തടവുകാരിൽനിന്ന് അറബികളും അവർ

**പ്രസിദ്ധീകരണങ്ങളുടെ നിറപ്പകിട്ടുള്ള കഥകളാൽ വിസ്മരിക്കപ്പെടുന്ന ഒരുകൂട്ടം മനുഷ്യരുണ്ട്. പത്രകടലാസിലെ കറുത്ത അക്ഷരങ്ങൾക്കു പിന്നിൽ ആ മനുഷ്യജീവിതങ്ങൾ മറയ്ക്കപ്പെട്ടിരിക്കുന്നു. പകലന്തിയോളം ഈയക്കട്ടകളുമായി സല്ലപിച്ച് കാലക്ഷേപം നടത്തുന്ന ഇവരുടെ ജീവിതത്തെക്കുറിച്ച് നമുക്കെന്തറിയാം?**

**ഒരു നോവൽ, ഒരു കഥ നമ്മൾക്ക് ആഹ്ലാദകരമായ സായാഹ്നം നൽകുന്നു. ഇഷ്ടപ്പെട്ട കവിത നമ്മുടെ മാനസിക സംഘർഷം ലഘൂകരിക്കുന്നു. അതുകൊണ്ടുതന്നെ അവ നമ്മുടെ പക്കലെത്തിക്കുന്നതിനായി വിശ്രമം ലഭിക്കാതെ പണിയെടുക്കുന്നവരെക്കുറിച്ച് മനുഷ്യത്വപരമായ ഒരു വിചാരത്തിന് നമ്മൾ കടപ്പെട്ടിരിക്കുന്നു.**

വഴി സ്പെയിനിലേക്കും അവിടെനിന്നും മറ്റു യൂറോപ്യൻ രാജ്യങ്ങളിലേക്കും കടലാസുനിർമ്മാണം വളർന്നു. ഇന്ന് പേപ്പറിൽ തന്നെ നിരവധി വർഗഭേദങ്ങൾ വന്നു കഴിഞ്ഞു. മാപ്ലിത്തോ, ക്രീംവോവ്, ആർട്ട് പേപ്പർ, ബൈബിൾ പേപ്പർ, ബോൺഡ്പേപ്പർ തുടങ്ങി ന്യൂസ് പ്രിന്റ് വരെ 60ൽ താഴെ വകഭേദങ്ങൾ ഈവകയിൽ ഇന്നങ്ങാടിയിൽ വിൽപനക്കുണ്ട്.

## അച്ചടിയുടെ ആരംഭം

കടലാസ് കണ്ടുപിടിച്ച ചൈനക്കാർ തന്നെയാണ് സ്വാഭാവികമായും അച്ചടിയുടെയും ഉപജ്ഞാതാക്കൾ. മരക്കഷണങ്ങളിൽ കൊത്തിയെടുക്കപ്പെട്ട ചിത്രങ്ങളിൽ മഷിപുരട്ടി കടലാസിൽ പകർത്തുന്ന സമ്പ്രദായം ക്രിസ്തുവർഷാരംഭകാലത്തു തന്നെ ചൈനയിൽ നിലവിൽവന്നിരുന്നു. പി-ഷാങ്ങ് എന്നയാളുടെ മേൽനോട്ടത്തിൻകീഴിൽ പെറുക്കിമാറ്റുകയും വീണ്ടും ഉപയോഗിക്കുകയും ചെയ്യാവുന്ന അക്ഷരകട്ടകൾകൊണ്ട് അച്ചടിക്കാവുന്ന വിദ്യ കണ്ടെത്തപ്പെട്ടു. ഇത് എ. ഡി. 11ാം നൂറ്റാണ്ടോടുകൂടിയായിരുന്നു. പി- ഷാങ്ങിന്റെ കളിമൺകട്ടകളെ തുടർന്ന് കൊറിയയിൽ ലോഹകട്ടകൾ അങ്ങാടിയിലിറങ്ങി. ഇത് വളരെവേഗത്തിൽതന്നെ പ്രചുരപ്രചാരം നേടുകയും ചെയ്തു. അക്കാലത്ത് യൂറോപ്യൻമാർക്കു ഈ വിദ്യ അജ്ഞാതമായിരുന്നു എന്നുകൂടി ഓർക്കണം. ചൈനീസ് വ്യാപാരികളുടെ കൈയിൽ കാണപ്പെട്ടിരുന്ന ചീട്ടുകളിൽ നിന്നാണ് അച്ചടിയെപ്പറ്റിയുള്ള ആകാംക്ഷ യൂറോപ്പിലുണ്ടായതത്രെ!

ജർമ്മനിയിലെ സാധാരണക്കാരനായ ഒരു ലോഹപണിക്കാരനാണ് യൂറോപ്പിൽ അച്ചടിയിൽ വികസനത്തിന്റെ പാത വെട്ടിതെളിയിച്ചത്. ജോൺ ഗുട്ടൻബർഗ് എന്നായിരുന്നു അയാളുടെ പേർ. 1400നും 1468നും ഇടക്ക് ബർഗ് സ്വയം നിർമ്മിച്ച ലോഹ അച്ചുകൾ ഉപയോഗിച്ച്, 'ഗുട്ടൻബർഗ് ബൈബിൾ' എന്ന ലാററിൻ കൃതി പ്രസിദ്ധപ്പെടുത്തി. അതേത്തുടർന്ന് അച്ചടിയും കടലാസ്നിർമ്മാണവും യൂറോപ്യൻ രാജ്യങ്ങളിൽ തകൃതിയായി മുന്നേറി. സാമ്രാജ്യത്വ രാഷ്ട്രങ്ങളുടെ കോളനിവാഴ്ച അച്ചടിവിദ്യ ലോകമെമ്പാടും എത്തിച്ചേരുന്നതിൽ സഹായകരമായി തീരുകയും ചെയ്തു.

കടലാസിന്റെയും അച്ചടിയുടെയും വികസനത്തിന്റെ രാജപാതയായിരുന്നു 19-ാം നൂറ്റാണ്ട്. നീളത്തിൽ ചുരുളുകളായി കടലാസ് ഉണ്ടാക്കുന്ന യന്ത്രങ്ങൾ സർവസാധാരണമായി. അച്ചുവാർക്കലിലും യന്ത്രവൽക്കരണം നടപ്പിൽവന്നു. സിലിൻഡർ പ്രസിന്റെയും റോട്ടറിയുടെയും ഓഫ്സെററിന്റെയും കടന്നുവരവ് അച്ചടിയെ വേഗത്തിലാക്കി. ലൈനോടൈപ്പ്, മോണോടൈപ്പ് തുടങ്ങിയ കാമ്പോസിങ്ങ് യന്ത്രങ്ങളുടെ കണ്ടുപിടിത്തം അച്ചുനിരത്തലിനെ ത്വരിതപ്പെടുത്തുകയും ചെയ്തു. ഇതെല്ലാം പ്രസിദ്ധീകരണരംഗത്തെ ഒരു വമ്പൻ വ്യവസായ കേന്ദ്രമാക്കി മാററി, കുത്തകയാക്കി വളർത്തി.

## ഇന്ത്യയിൽ

ഒരു അച്ചടിയന്ത്രവുമായി പോർത്തുഗലിൽനിന്നും പുറപ്പെട്ടൊരു ചരക്കുകപ്പൽ വഴിതെററി ഇന്ത്യയിൽ വന്നിറങ്ങിയതോടെയാണ് ഇവിടെ അച്ചടിവിദ്യ ആരംഭിക്കുന്നതത്രേ! 16-ാം നൂററാണ്ടിന്റെ ആരംഭത്തിൽ തന്നെ ഗോവയും കൊച്ചിയും അച്ചടികേന്ദ്രങ്ങളായി തീർന്നിരുന്നുവെങ്കിലും 1780 ജനുവരി 29 ന കൽക്കത്തയിൽ നിന്നും പുറത്തിറങ്ങിയ 'ബംഗാൾഗസററ്' ആയിരുന്നു ഇന്ത്യയിലെ ആദ്യത്തെ വർത്തമാനപത്രം. തുടർന്നങ്ങോട്ട് അച്ചടി വിദ്യയിലും പത്രപ്രസിദ്ധീകരണരംഗത്തും വല്ലാത്തൊരു തള്ളൽ ഇവിടെ അനുഭവപ്പെട്ടു. 1974 ലെ കണക്കനുസരിച്ച് 12185 പത്രപ്രസിദ്ധീകരണങ്ങൾ സ്ഥിരമായി പ്രസിദ്ധീകരിച്ചുവരുന്നതായി കണക്കാക്കിയിരിക്കുന്നു. 822 ദിനപത്രങ്ങൾ ഇവിടെ തുടർച്ചയായി പുറത്തിറങ്ങുന്നുണ്ട്. ഇവയുടെ പ്രചാരം 330.92ലക്ഷം കോപ്പിയാണ്. 3666 വാരികകൾ പുറത്തിറങ്ങുമ്പോൾ ദ്വൈവാരികകളുടെ സംഖ്യ 68 ആണ്. മാസികകളാകട്ടെ 7629 ഉം. ഇത് 1974 ലെ കണക്കാണെന്നോർക്കണം. കഴിഞ്ഞ 9 വർഷത്തെ വിടവ് കുറഞ്ഞത് 25% ത്തിന്റെയെങ്കിലും വർദ്ധനവ് സൃഷ്ടിച്ചിരിരിക്കും.

പത്രവ്യവസായം ഒരു കുത്തകയായി വളർന്നതോടെ ഇവിടെയും സ്ഥാപിതതാൽപര്യക്കാർ പിടിമുറുക്കി. 'അറിവു പകരുക' എന്ന സാമൂഹ്യാവശ്യത്തിൽനിന്നും 'ലാഭം വാരികൂട്ടുക' എന്ന ആത്മ പീഡനത്തിലേക്ക് പത്രലോകം വഴുതിമാറി, ഭീമാകാരമായി വളർന്നിരിക്കുന്നു. കുത്തകകുടുംബങ്ങളും കമ്പനികളും ഇവിടെയും പിടിമുറുക്കി. ഇന്ത്യയിലെ പ്രമുഖ പത്രസ്ഥാപനങ്ങളായ ഹിന്ദുസ്ഥാൻ ടൈംസ്, ടൈംസ്ഓഫ്ഇന്ത്യ, സ്റ്റേറ്റ്സ്മാൻ എന്നിവ പൂർണമായും കുത്തകകൾക്കധീനമാണ്. 'ഹിന്ദുസ്ഥാൻടൈംസ്' ബിർല യുടെയും 'ടൈംസ്ഓഫ് ഇന്ത്യ' 'സ്റ്റേററ്സ്മാൻ' യഥാക്രമം ഡാൽമിയഗ്രൂപ്പിന്റെയും ടാററയുടെയും ബലിഷ്ഠ കരങ്ങളിൽ അമർന്നിരിക്കുന്നു.

മലയാളത്തിന്റെ കഥയും വ്യത്യസ്തമല്ല. 'മനോരമയും' 'മാതൃഭൂമി'യും അവയ്ക്കു പിന്നിൽ നിരന്നിരിക്കുന്ന കൂട്ടുകുടുംബങ്ങളും കമ്പനികളുമാണ് ഇവിടെയും ചരടുവലിക്കുന്നത്: രാഷ്ട്രീയത്തിനു വേറെ, സിനിമക്കു വേറെ, സാഹിത്യത്തിനു വേറെ, ലൈംഗികതയ്ക്ക് വേറെ എന്നരീതിയിൽ അവരുടെ കച്ചവടതാൽപര്യത്തിനനുസൃതമായി ഇവിടെയും പ്രസിദ്ധീകരണ രംഗത്ത് തരംതിരിവ് നടന്നിരിക്കുന്നു.

മലയാള പ്രസിദ്ധീകരണ ലോകത്തിന്റെ സിരാകേന്ദ്രമാണല്ലോ കോട്ടയം. മൂന്നു പ്രധാന പ്രഭാത ദിനപത്രങ്ങൾ കൂടാതെ നാൽപതിലേറെ ആനുകാലിക പ്രസിദ്ധീകരണങ്ങളും ഇവിടെനിന്നും പുറത്തിറങ്ങുന്നു. 'കുട്ടിപത്രങ്ങളുടെ സംഖ്യയും ഏകദേശം ഇത്രത്തോളം തന്നെ കാണും. നഗരത്തിൽ

നിന്നും 3 കിലോമീറ്റർ ചുറ്റളവിനുള്ളിൽ 45 ഓളം അച്ചടിശാലകൾ പ്രവർത്തിക്കുന്നുണ്ട്. ഏറിയ കൂറും ചെറുകിട സ്ഥാപനങ്ങൾ. ബാങ്കുകളിൽ നിന്നും മറ്റു ഫിനാൻഷ്യൽ സ്ഥാപനങ്ങളിൽ നിന്നും കടംവാങ്ങിയ പണമാണ് പലതിന്റെയും മുതൽമുടക്ക്. ഏതെങ്കിലും ആനുകാലിക പ്രസിദ്ധീകരണങ്ങളോ 'കുട്ടി' പത്രങ്ങളോ ഇവയോരോന്നിൽ നിന്നും പുറത്തിറങ്ങുന്നുണ്ട്.

കോട്ടയത്തെ അച്ചടിശാലകളിൽക്കൂടി ഒരോട്ട പ്രദക്ഷിണം നടത്തുവാൻ തയ്യാറാകുന്നവർക്ക് പ്രസിദ്ധീകരണങ്ങളുടെ നിറപകിട്ടുള്ള കഥകളിൽ വിസ്മരിക്കപ്പെടുന്ന ഒരുകൂട്ടം മനുഷ്യരുടെ ജീവിതകഥകൾ ചികഞ്ഞെടുക്കാനാകും. പത്രകടലാസിലെ കറുത്ത അക്ഷരങ്ങൾക്കു പിന്നിൽ മറയ്ക്കപ്പെട്ടിരിക്കുന്ന കുറെ മനുഷ്യജീവിതങ്ങൾ നമ്മുടെ കണ്ണുകൾക്ക് വിഷയീഭവിക്കുന്നു. പകലന്തിയോളം ഈയക്കട്ടകളുമായി സല്ലപിച്ച് കാലക്ഷേപം നടത്തുന്ന കുറെ കലാകാരന്മാർ. അവരുടെ കരിപുരണ്ട ജീവിതത്തെക്കുറിച്ച് നാം ബോധവാൻമാരാണോ? ഒരു നോവൽ വായിച്ച് നിങ്ങൾ നിർവൃതി കൊള്ളുമ്പോൾ, ഒരു കഥ നിങ്ങൾക്ക് ആഹ്ലാദകരമായ ഒരു സായാഹ്നം നൽകുമ്പോൾ, ഏറ്റവും ഇഷ്ടപെട്ട കവിത നിങ്ങളുടെ മാനസിക സംഘർഷം ലഘൂകരിക്കുമ്പോൾ, അവ നിങ്ങളുടെ പക്കലെത്തിക്കുന്നതിനായി വിശ്രമം ലഭിക്കാതെ പണിപ്പെടുന്നവരെക്കുറിച്ച് മനുഷ്യത്വപരമായ ഒരു വിചാരം ഒരിക്കലും അസ്ഥാനത്താവുകയില്ല. നമ്മൾക്കിഷ്ടപെട്ട ഒരു പുസ്തകത്തിന്റെ മഹത്വം അതിനു പിന്നിൽ പണിയുന്ന മനുഷ്യജീവിതങ്ങളുടെ സ്മരണ വർദ്ധിപ്പിക്കുകയേയുള്ളൂ.

കേരളത്തിൽ വലുതും ചെറുതുമായി പതിനായിരത്തോളം പ്രസ് സ്ഥാപനങ്ങൾ പ്രവർത്തിക്കുന്നുണ്ടെന്നു കണക്കാക്കപ്പെടുന്നു. അവയിലെല്ലാം കൂടി ഒരു ലക്ഷത്തിൽ ചില്വാനം വരുന്ന ഒരു തൊഴിൽപടയും പണിയെടുക്കുന്നുണ്ട്. കുത്തകയായി വളർന്നുകഴിഞ്ഞ അപൂർവം ചില പത്രസ്ഥാപനങ്ങളിലൊഴിച്ച് കാര്യമായ സേവന-വേതന വ്യവസ്ഥകൾ ഇന്നുവരേക്കും നിലവിൽ വന്നിട്ടില്ല. അതിനുള്ള പ്രധാന കാരണം പ്രസ് തൊഴിലാളികൾ ഇപ്പോഴും അസംഘടിതരാണ് എന്നതാണ്. മലബാർ മേഖലയിൽ ഏകീകൃതമായ ഒരു യൂണിയൻ കെട്ടിപ്പടുക്കുവാനുള്ള ചില ചില്ലറ ശ്രമങ്ങൾ ആദ്യകാലത്ത് നടന്നിരുന്നു. അക്കാര്യത്തിൽ ഒട്ടൊക്കെ വിജയം വരിക്കുകയും ചെയ്തിരുന്നതാണ്. എന്നാൽ നേതൃത്വത്തിന്റെ പുത്തൻ ചൂഷണോൽസുകതയും തൊഴിലെടുക്കുന്നവരുടെ നിസംഗത്വമനോഭാവവും ഈ യൂണിയനുകൾ ഊർദ്ധശ്വാസം വലിക്കുന്നതിലേക്കാണ് നയിച്ചത്. അപൂർവം ചിലയിടങ്ങളിൽ ചില വ്യവസ്ഥാപിതനേതൃത്വങ്ങളിലുള്ള യൂണിയനുകൾ നിലനിൽക്കുന്നുണ്ടെങ്കിലും ശരിയായൊരവകാശബോധം അവപ്രകടമാക്കാത്തതുകൊണ്ട് മുതലാളിമാരുടെ ഇഷ്ടാനിഷ്ടങ്ങൾക്കനുസരിച്ച് കീഴ്‌വഴങ്ങേണ്ട ഹതഭാഗ്യരാണ് ഇന്നും പ്രസ് തൊഴിലാളികൾ. അവരിപ്പോഴും കടുത്ത മാടമ്പിത്തരത്തിൽ ഞെരിഞ്ഞമരുന്നു. കൂലിയടിമത്വമെന്ന സാമ്പത്തികചൂഷണത്തിനുപരിയായി തൊഴിലാളിയുടെ മനുഷ്യാന്തസ് അപഹരിച്ചെടുത്തിരിക്കുന്ന അധോലോകത്തിന്റെ യജമാനത്വവും ഒരു പ്രസ് തൊഴിലാളിയുടെ തീരാശാപമായി മാറിയിരിക്കുന്നു.



## ഇന്നത്തെ പ്രസ്‌തൊഴിലാളി

കൂടുതലായും സ്ത്രീകളാണ് ഈ മേഖലയിൽ തൊഴിലെടുക്കുന്നവർ. സാധാരണ ഗതിയിൽ അവരുടെ പ്രായം 30 വയസിൽ കവിയാറില്ല. ഏറിയകൂറും 20ൽ താഴെയുള്ള പെൺകുട്ടികളായിരിക്കും. ലെഡുമായുള്ള നിരന്തര സമ്പർക്കം ഈ പെൺകുട്ടികൾക്ക് നന്നെ ചെറുപ്പത്തിലേ ശ്വാസതടസം മൂലമുള്ള രോഗങ്ങൾ സമ്മാനിക്കാറുണ്ട്. ശക്തിയായ തലവേദന ഇവരുടെ ഇണപിരിയാത്ത ചങ്ങാതിയായി മാറുന്നു. നീണ്ട പകൽ മുഴുവനും അക്ഷരങ്ങളുമായി നടത്തുന്ന കഠിനസല്ലാപങ്ങൾക്കുശേഷം സ്വന്തം വീടുകളിൽ തിരിച്ചെത്തിയാലും ഇവർക്ക് സ്വസ്ഥതയില്ലല്ലോ. പെണ്ണായി ജനിച്ചുപോയി എന്ന മഹാപാതകം ചെയ്തവരാകകൊണ്ട് വീട്ടുപണികൾ മുഴുക്കെ ചെയ്യുവാൻ ഇവർതന്നെയാണല്ലോ വിധിക്കപ്പെട്ടവർ. പ്രസിലെയും വീട്ടിലെയും നിരന്തരജോലികൾ നിമിത്തം വളരെ വൈകാതെതന്നെ സ്ഥിരമായ രോഗങ്ങൾ ഇവർക്കു 'ബോണസ്സായി' ലഭിക്കുന്നു.

കൂലിയുടെ കാര്യമോ. വളരെ തുച്ഛമായ വരുമാനമാണ് ഇന്നും പ്രസ് തൊഴിലാളികൾക്കു ലഭിക്കുന്നത്. ഒരു പകൽ മുഴുവൻ പണിതാൽ കിട്ടുന്ന പ്രതിഫലം ഒരു കുടുംബത്തിനു ഒരു ദിവസത്തേക്ക് കഴിയാനുള്ള വക നൽകുന്നില്ല. 275നും 350നും ഇടക്കുള്ളൊരു തുകയാണ് ഒരു സമർത്ഥനായ തൊഴിലാളിയുടെ ഒരു മാസത്തെ വേതനം. ഏറ്റവും കൂടിയ ഒരു സംഖ്യയാണിത്. സാധാരണ ഗതിയിൽ ഒരുത്തനു 200 രൂപയിൽ താഴെയാണ് ലഭിക്കാറ്. ഇന്നത്തെ അവസ്ഥയിൽ അതുകൊണ്ടെങ്ങനെ ഒരു കുടുംബം പുലരും? ഇവിടെയാണ് തൊഴിലാളി അമിതാദ്ധ്വാനത്തിന്റെ ആവശ്യകതയിൽ എത്തപ്പെടുന്നത്. അവൻ രാത്രി വേലക്കുനിൽക്കുന്നു. പാതിരാവോളം. ഒരു മസ്ട്രൂൾ കൂടി സമ്പാദിച്ചാലേ മനസമാധാനത്തോടെ ആ ദിവസം തള്ളിനീക്കാൻ തനിക്കാവൂ എന്നവനറിയാം. രാത്രി സമയം മറ്റൊരു പ്രസിൽ കൂടി ഓവർടൈം വേലചെയ്യുന്ന തൊഴിലാളികളും നിരവധിയാണ്. പകൽ തുമ്പ പണിക്കുപോയി. രാത്രി കമ്പോസിങ്ങിനെത്തുന്നവരുമുണ്ട്. ഈ രംഗത്തെ താഴ്ന്ന കൂലിയും വ്യവസ്ഥകളും അമിതാദ്ധ്വാനത്തിന്റെ ഗ്രീഷ്മവയലുകളിലേക്കാണ് തൊഴിലാളികളെ ആട്ടിപ്പായിക്കുന്നത്. കഠിനമായ അദ്ധ്വാനം തൊഴിലാളിയുടെ ആരോഗ്യത്തെ

(ശേഷം 36-ൽ)

ഒരു റിപ്പോർട്ട്

# കോഴിക്കോട്ടെ ചൂതാട്ടവിരുദ്ധസമരം

കോഴിക്കോട് കോർപ്പറേഷൻ വർഷംതോറും ആരോഗ്യ, വിദ്യാഭ്യാസ, വ്യാവസായിക, കാർഷിക പ്രദർശനം നടത്തിവരാറുണ്ട്. നഗരവാസികൾക്ക് ഈ പ്രദർശനത്തിലൂടെ വിജ്ഞാനവും വിനോദവും പകരുകയും കോർപറേഷൻ ടി. ബി. ക്ലിനിക്കിനു ചിലവിനുള്ള പണം കണ്ടെത്തുകയുമാണത്രേ ഉദ്ദേശിക്കപ്പെടുന്നത്. എല്ലാവർഷവും വളകളും പോപ്പ്കോണും വിൽക്കുന്ന കടകളും സർക്കാരിന്റെ നിർജീവമായ സ്ററാളുകളുമാണ് സാധാരണയായി പ്രദർശന നഗരിയെ അലങ്കരിക്കാറുള്ളത്. ഒപ്പം സൌജന്യമായി വേണ്ടപ്പെട്ടവരുടെ കലാപ്രകടനങ്ങളും പുരാതന നാടകോത്സവങ്ങളും മററും. ഇതോടൊപ്പംതന്നെ നഗരവാസികൾക്കു വേണ്ടി അമ്യൂസ്മെൻറ് പാർക്കും കോർപ്പറേഷനനുവദിക്കാറുണ്ട്. അതാണ് പ്രദർശന നഗരിയിലെ ഏററവും ജനശ്രദ്ധ പിടിച്ചുപററാറുള്ള കേന്ദ്രം. അവിടെയാണ് വിവിധപേരുകളിൽ ആർക്കും ഒരു കൈനോക്കാൻ അവസരം നൽകുന്ന ചൂതാട്ടം നടക്കാറുള്ളത്. ഇവിടെനിന്നും കോർപ്പറേഷന് അഞ്ചും ആറും ലക്ഷം ഉറുപ്പികയാണ് ലഭിക്കാറ്. ഉദാരമതികളായ ചൂതാട്ടമുതലാളിമാർ ഉദ്യോഗസ്ഥന്മാരേയും രാഷ്ട്രീയക്കാരെയും ഒഴിച്ചുനിർത്താറില്ല. അവർക്കും നല്ല സംഖ്യകൾ തന്നെ ഇനാമായി ലഭിക്കാറുണ്ട്. അതിന്റെ അഞ്ചും ആറും ഇരട്ടി ജനങ്ങളിൽ നിന്നു് വസൂലാക്കുകയും ചെയ്യും.

ഈ വർഷവും പ്രദർശനത്തിന്റെ ഒരുക്കങ്ങൾ തുടങ്ങിയപ്പോൾ ചൂതാട്ടമനുവദിക്കാതിരിക്കുവാൻ ഒരു ന്യായവുമില്ലെന്നു് എല്ലാവർക്കുമറിയാമായിരുന്നു. അതുകൊണ്ടുതന്നെ അഴിമതിനിർമ്മാർജന സമിതി കോഴിക്കോട് പ്രസക്തമായി തീർന്നു. വ്യത്യസ്ത വീക്ഷണങ്ങൾ നിലനിത്തുന്നവരൊത്തു ചേർന്നായിരുന്നു ആ സംഘടനയ്ക്കു് രൂപം നൽകിയിരുന്നത്. അഴിമതി നിർമാർജന സമിതിയുടെ ആഭിമുഖ്യത്തിൽ ചൂതാട്ടത്തിനും കാബറേയ്ക്കുമെതിരായി പല തവണ കൊച്ചു കൊച്ചു പ്രകടനങ്ങൾ നടന്നു. ഏറെ ശ്രദ്ധിക്കപ്പെട്ട ആ പ്രകടനങ്ങളിൽ മാർക്സിസ്ററ്-ലെനിനിസ്ററുകളുണ്ടായിരുന്നു, ഗാന്ധിയൻമാരുണ്ടായിരുന്നു, സിമിക്കാരുണ്ടായിരുന്നു, ജനതാപ്രവത്തകരുണ്ടായിരുന്നു, കക്ഷിരഹിതരുമുണ്ടായിരുന്നു.

സമിതി തങ്ങളുടെ ആവശ്യങ്ങൾ അധികൃതരെ കണ്ടുസംസാരിച്ചു. ചൂതാട്ടം അവസാനിപ്പിക്കാതെ നിർവാഹമില്ലെന്നറിയിച്ചു. ഉയർന്നു കഴിഞ്ഞ ജനരോഷത്തെ പഴയ രീതിയിൽ തനിക്ക് നേരിടാനാവില്ലെന്നു് ബോധ്യപ്പെട്ട ചൂതാട്ടമുതലാളി ചൂതാട്ടം നിർത്താൻ തയ്യാറായി. എന്നാൽ കോർപ്പറേഷൻ അതിനു തയ്യാറായില്ല. നിയമവിധേയവഴിമാത്രമേ ഞങ്ങളനുവദിക്കൂ എന്ന് പറഞ്ഞ് ഉരുണ്ടുകളിക്കുന്ന മേയറും കമ്മീഷണറും ഇന്നുവരെ നടന്ന ചൂതാട്ടങ്ങൾ വിധേയം മാത്രമായിരുവെന്നു് സമ്മതിക്കുകയാണ്. വിപ്ലവ പാരമ്പര്യം അവകാശപ്പെടുന്ന 'മാർക്സിസ്റ്റ്' നിയന്ത്രണമുള്ള കൗൺസിൽ പോലീസ് സഹായം നൽകാമെന്നു് മുതലാളിയോട് ആണയിട്ടു പറഞ്ഞു. കൗൺസിൽ കൂടിക്കൊണ്ടിരുന്ന സമയം സമിതി പ്രവത്തകർ ഹാളിൽ കടന്നുചെല്ലുകയും അഴിമതി വിരുദ്ധ മുദ്രാവാക്യങ്ങൾ മുഴക്കുകയും കൗൺസിൽ യോഗം നിത്തിവെപ്പിക്കുകയുംചെയ്തു. ഇതെഴുതുമ്പോൾ സോപാധികമായ വിജയം സമിതി കൈവരിച്ചിട്ടുണ്ട്. ജനകീയ സമ്മർദ്ദം കാരണം, ചെറിയ സോപ്പിനു വേണ്ടിയുള്ള കളികളിലേക്കു മാത്രമായി അത് ചുരുങ്ങിയിട്ടുണ്ട്; പണം വാരുന്നസൈഡ് ബൈററുകൾക്ക് സാദ്ധ്യതയുള്ളവ നിർത്തി വെക്കപ്പെട്ടിട്ടുമുണ്ട്. വ്യത്യസ്ത വീക്ഷണങ്ങളുള്ളവർ ചേർന്നു രൂപം നൽകിയിട്ടുള്ള അഴിമതി നിർമാർജന സമിതി തീച്ചയായും വളരെ നന്നായി ഐക്യപ്പെടാൻ ശ്രമിച്ചിട്ടുണ്ടെങ്കിലും അസഹിഷ്ണുതയുടേതായ ചില സമീപനങ്ങൾ പ്രശ്നങ്ങൾ സൃഷ്ടിക്കുന്നതിനെ കുറിച്ച് ചൂണ്ടിക്കാട്ടാതെ നിർവാഹമില്ല.

ഏതൊരു കാര്യത്തിലും വ്യത്യസ്ത അഭിപ്രായങ്ങൾ പ്രകടിപ്പിക്കപ്പെടാവുന്ന, പ്രകടിപ്പിക്കേണ്ട ഒരു ഭൗതിക സാഹചര്യം ഇന്നു് നിലനിൽക്കുന്നുണ്ട്. അത്തരം സന്ദർഭത്തിൽ തങ്ങളുടേതല്ലാത്ത വീക്ഷണങ്ങളോട് നിലനിർത്തേണ്ട മനോഭാവമെന്തായിരിക്കണം? അതു് പ്രകടിപ്പിക്കപ്പെടുമ്പോൾ തന്നെ 'ഛെ' എന്നു പറഞ്ഞ് മുഖം പൊത്തണോ. അതല്ലെങ്കിൽഎതിരഭിപ്രായമുള്ള ഒരാളിന്റെ വായിൽനിന്നു് ഒരു തെററായ വാക്ക് വന്നുകാണാൻ, അയാളെഴുതുന്നതിൽ എന്തെങ്കിലും പിശക് വന്നുപിണയുവാനും അതുവഴി അവരെ തുറന്നു കാട്ടുവാനും കാത്തിരിക്കുക. അതൊരിക്കലും സഹിഷ്ണുതയുടെ പ്രകടനമല്ല. ഇന്നു് കേരളത്തിലെ മാർക്സിസ്ററ്-ലെനിനിസ്റ്റുകളെന്നവകാശപ്പെടുന്നവരിൽ പലരും ഇത്തരം അസഹിഷ്ണുതാരോഗികളാണ്. പകർച്ചവ്യാധിയെ പോലെ കൂടുതൽ പേരിലിത് പകരുകയും ചെയ്യുന്നുണ്ട്. എത്ര വിഭിന്ന അഭിപ്രായം പുലർത്തുന്ന ഒരാളോടും, അയാൾ പ്രകാശിപ്പിക്കുന്നവയിൽ തെററുകളധികമാണെങ്കിൽപോലും അനുഭാവം നിലനിർത്തി സംസാരിക്കുന്നവർക്കേ ഒരു യഥാർത്ഥ മാർക്സിസ്റ്റ്-ലെനിനിസ്റ്റ് ആകുവാൻ കഴിയൂ. ആശയ അവ്യക്തത പ്രശ്നം സൃഷ്ടിക്കുന്ന ഇന്നു്, സഹിഷ്ണുതാപകരമായ നിലപാട് വഴി മാത്രമേ ആശയവ്യക്തതക്കു് ഉയിർ നൽകുവാനാകൂ. എന്നത്തെയും പോലെതന്നെ ഇന്നും ഐക്യപ്പെടേണ്ടവരെ മുഴുവനും ഐക്യപ്പെടുത്താനുള്ള കത്തവ്യബോധം കമ്യൂണിസ്റ്റുകാർ പ്രകടിപ്പിക്കണം. അനുഭവം മറിച്ചു പറയുന്നതിനാലാണ് ഇത് പ്രത്യേകമായി ചൂണ്ടി കാട്ടേണ്ടി വരുന്നത്.

കോഴിക്കോട്ടെ അഴിമതി നിർമാർജന സമിതി നല്ലൊരു ഉദാഹരണമായി മുന്നോട്ട് വന്നിട്ടുണ്ട്. ജനങ്ങളെ ശരിയായി പങ്കാളികളാക്കുവാനുള്ള വീക്ഷണങ്ങൾ നിലനിത്തുകയും വിഭിന്നാഭിപ്രായങ്ങളോട് സഹിഷ്ണുത നിലനിത്തി ഐക്യപെടുവാൻ ശ്രമിക്കുകയും ചെയ്യുമെങ്കിൽ നന്നായി പ്രവത്തിക്കുവാൻ അതിനു കഴിയും.

ഗ്രന്ഥപരിചയം

മന്ദാകിനി

# ഒരു അമേരിക്കൻ ജീവിത

**1925–1975 കാലയളവിലെ രാഷ്ട്രീയജീവിതത്തെകുറിച്ചുള്ള ഒരു വ്യക്തിപരമായ വീക്ഷണം.**

**—പെഗ്ഗി ഡെന്നിസ്**

പെഗ്ഗി ഡെന്നിസ്—കിരാതവും സ്വേഛാധിപത്യപരവുമായ പഴയ റഷ്യയിൽനിന്ന് അമേരിക്കയിലേക്ക് മാറിതാമസിച്ച വിപ്ലവാൽമകമായ ഒരു യഹൂദ കുടുംബത്തിൽ ജനിച്ചു. ഒരു വിപ്ലവകാരിയായി ചെറുപ്പംമുതൽ വളർത്തിയെടുക്കപ്പെട്ട അവർ യുവകമ്മ്യൂണിസ്റ്റ് സംഘാടകയായും തീപ്പൊരിപാറുന്ന പ്രാസംഗികയായും വളർന്നുവന്നു. ഈ പുസ്തകം "എന്റെ സഹോദരിയും കൂട്ടുകാരിയുമായ മിനിക്ക്" സമർപ്പിക്കപ്പെട്ടതാണ്. രണ്ടുപേരും ലോസ്ഏഞ്ജലസിൽ പഠനവും പ്രവർത്തനവും നടത്തി.

പതിനാറാം വയസിൽ പെഗ്ഗി കമ്മ്യൂണിസ്റ്റ്പാർട്ടിയിൽ ചേർന്നു. 18-ാം വയസിൽ അവർ യൂജീൻ (ജെന്നി) ഡെന്നിസ്സിനെ കണ്ടുമുട്ടി. അദ്ദേഹം പ്രാദേശികമായും ദേശീയതലത്തിലും സാർവദേശീയതലത്തിലും അതിവേഗം നേതൃസ്ഥാനങ്ങളിലേക്കുയർന്നു. പെഗ്ഗിയും ഡെന്നിസ്സും വിവാഹിതരായി. രണ്ടുപേരും മുഴുസമയ വിപ്ലവ പ്രവർത്തകരായിരുന്നതിനാൽ അവരുടെ വ്യക്തിപരമായ ജീവിതവും രാഷ്ട്രീയ ജീവിതവും ഒന്നായിതീർന്നു. പാർടിയുടെ വ്യാഖ്യാനമനുസരിച്ചുള്ള ചരിത്രത്തിന്റെ ക്യാൻവാസിനുള്ളിൽ പ്രസ്ഥാനത്തിന്റെയും പാർടിയുടെയും ആവശ്യങ്ങൾക്കും താൽപര്യങ്ങൾക്കും (യഥാർത്ഥവും സാങ്കൽപികവുമായ) അർപ്പിതമായിരുന്നു ആ ജീവിതങ്ങൾ.

പ്രവർത്തനത്തിലും രാഷ്ട്രീയത്തിലുമുള്ള രാഷ്ട്രീയവും വ്യക്തിപരവുമായ സംഭവങ്ങളിൽ പെഗ്ഗിയുടെ വീക്ഷണങ്ങളെ സ്വാധീനിക്കുന്നതിൽ ജെന്നി നിർണായക പങ്കുവഹിച്ചു. അവരുടെവാക്കുകൾ കേൾക്കുക, "സീയേററലിൽഞങ്ങൾതാമസമാക്കിയതിന്റെ ആദ്യത്തെ ആഴ്ചകളിൽ തന്നെ ജെന്നി ഒരുകുഞ്ഞിനായി അഭ്യർത്ഥിച്ചുകൊണ്ടിരുന്നു. വിപ്ലവം ഞങ്ങളെ എവിടെയെത്തിച്ചാലും ബാരിക്കേഡുകൾതോറും ഒരു കുഞ്ഞിനെ തോളിലേററി സഞ്ചരിക്കുന്നതിന്റെ സ്വപ്നഭാവനകൾ വരച്ചുകാട്ടി എന്നെ ആഹ്ളാദിപ്പിക്കുമായിരുന്നു. പക്ഷെ, ജെന്നിപറഞ്ഞത് എന്റെ ധാരണകളിൽനിന്നും അന്യമായിരുന്നു. വ്യത്യസ്തമായ ഒരച്ചിലാണ് ഞാൻ വാർത്തെടുക്കപ്പെട്ടിരുന്നത്. വിപ്ളവത്തിന്റെ സന്നദ്ധഭടന്മാരെന്നനിലയിൽ ഇത്തരം വ്യക്തിയിലധിഷ്ഠിതമായചാപല്യങ്ങളെ നിരാകരിക്കുന്നുവെന്ന് ഞാനും എന്റെ യുവകമ്മ്യൂണിസ്റ്റു സഖാക്കളും പലപ്പോഴും പ്രഖ്യാപിച്ചിരുന്നതാണ്. ഇത് വിഭാഗീയമായ വിഡ്ഢിത്തമാണെന്ന് ജെന്നി വാദിച്ചു. "നമ്മൾ ജനങ്ങളുടെ ഭാഗമാണ്, സന്യാസികളല്ല. പ്രത്യേകമായ ഒരുവിഭാഗമല്ല." എന്നിട്ട് അദ്ദേഹം കൂടുതൽ സ്നേഹപൂർവം അപേക്ഷിക്കും. ഞാൻ പതറാൻ തുടങ്ങി. ഞങ്ങളുടെ ബന്ധത്തിന്റെ സദാ മാറികൊണ്ടിരിക്കുന്ന മാനങ്ങൾ എന്നെ മുമ്പൊരിക്കലും കടന്നുചെല്ലാതിരുന്ന മാർഗ്ഗങ്ങളിലേക്ക് തുടർച്ചയായി തള്ളിനീക്കികൊണ്ടിരുന്നു. 1929 മാർച്ചിൽ ആഹ്ളാദവും ആശ്ചര്യവും അതോടൊപ്പംതന്നെ സംശയവും ഇടകലർന്ന ഭാവത്തോടെ ഞാൻ ഗർഭിണിയായി." (പേജ് 35-36)

മകന്റെ (ടിമ്മിന്റെ) ജനനത്തിനുശേഷമുള്ള രാഷ്ട്രീയപ്രവർത്തനത്തെകുറിച്ച് പറയുമ്പോൾ മറെറാരു ഉദാഹരണം ചൂണ്ടികാട്ടാവുന്നതാണ്. 56-57 പേജുകളിലായി അതവർ വിശദമായി വിവരിക്കുന്നു. "എനിക്ക് ഗാഢമായി ചിന്തിക്കേണ്ടിയിരുന്നു. നേതൃത്വത്തിലുള്ള വനിതാസഖാവെന്നനിലയിൽ പാർടിസംഘാടകൻ എന്റെ പക്ഷംപിടിച്ചു വാദിച്ചതിൽ അസ്വസ്ഥയായിരുന്നു ഞാൻ. എവിടെയോ കുഴപ്പങ്ങളുണ്ടെന്ന വിചാരവുമായി ഞാൻമനസ്സിൽ കെട്ടിമറിയുന്തോറും പ്രശ്നം അവതരിപ്പിക്കപ്പെട്ട സന്ദർഭത്തെ ഞാൻ ഇഷ്ടപെടാതായി. ഒരു സ്ത്രീക്ക് ഭാര്യയും ഒപ്പംതന്നെ നേതൃസ്ഥാനത്തുള്ള പ്രവർത്തകയും ആകാമെന്ന സാദ്ധ്യതയെ തള്ളികളയുന്ന പുരുഷമേധാവിത്വത്തിന്റെ സൗമ്യമായ ഒരു രൂപത്തിന് പ്രശംസയിലൂടെ വിധേയമാക്കപെടുകയാണെന്ന് എനിക്കുതോന്നി. എന്റെ അവകാശങ്ങൾ പൊക്കിപിടിക്കുന്നുവെന്ന വ്യാജേന ഭർത്താവിന്റെ താളത്തിനൊത്തു തുള്ളുന്ന ഒരു വീട്ടമ്മയായിരിക്കാനോ അല്ലെങ്കിൽ ചങ്ങലകെട്ടുകളൊന്നുമില്ലാത്ത പുരുഷന്റെ പരമ്പരാഗതമായ പതിപ്പായിരിക്കുവാനോ മാത്രമേ സാദ്ധ്യമാവുകയുള്ളുവെന്നവാദം മുന്നോട്ടു വെക്കപെടുകയായിരുന്നു. രണ്ടുവർഷത്തോളമായി പാർടിപ്രവർത്തനവും മകന്റെ ആവശ്യങ്ങളും തമ്മിൽ ഞാൻ ഒരുമിച്ച്കൊണ്ടുപോയിരുന്നു. ഞാനടക്കം മററാരുംതന്നെ ഇതൊരു കൂട്ടുത്തരവാദിത്വമായി കണ്ടിരുന്നുമില്ല. എന്റെ വിവാഹജീവിതവും പ്രവർത്തനവുമായി ശരിയായി സംയോജിപ്പിക്കുവാൻ എനിക്കു കഴിഞ്ഞില്ലെങ്കിൽ എനിക്കവയിലേതെങ്കിലും ഒന്നിനെ തെരഞ്ഞെടുക്കേണ്ടിവരുമെന്ന് ഇപ്പോൾ വീണ്ടും അയാൾ ഓർമ്മിപ്പിക്കുകയായിരുന്നു. എനിക്കതൊട്ടുംതന്നെ സ്വീകാര്യമായിരുന്നില്ല. ജെന്നിയോടും ടിമ്മിനോടും പാർടിപ്രവർത്തനത്തോടും ഉള്ള കൂറ് നിലനിർത്താൻ എനിക്കവകാശമുണ്ടായിരുന്നു. ഏതെങ്കിലുമൊന്നിനെമാത്രം സ്വീകരിക്കുവാൻ എനിക്ക് സാദ്ധ്യവുമായിരുന്നില്ല. ജീവിതത്തിൽ ഈ തുലനാവസ്ഥഎല്ലായ്പ്പോഴും നിലനിർത്താൻ കഴിയുമോയെന്നെനിക്കറിയുമായിരുന്നില്ല.'

'എങ്കിലും, അത്തരമൊരു പരീക്ഷണത്തിലൂടെ കടന്നുപോവാൻതന്നെ ഞാൻ തീരുമാനിച്ചു. പ്രശ്നം ഓരോ സന്ദർഭത്തിൽ ഉയർന്നുവരുമ്പോഴും ഏതെങ്കിലുമൊരു വശത്തോട് ചായ്‌വുള്ള ചുവടുവെയ്ക്കാനേ എനിക്ക് കഴിയുമായിരുന്നുള്ളൂ. ജെന്നി സ്വന്തം തീരുമാനങ്ങൾ കൈക്കൊണ്ടു

# നാരായണൻ

# കമ്യൂണിസ്റ്റിന്റെ കഥ

**ലാറൻസ്ഹിൽ ആന്റ് കമ്പനി,**
**ക്രിയേററീവ് ആർട്ട്സ് ബുക്ക്കമ്പനി,**
**വെസ്ററ്പോർട്ട്, ബെർക്കിലി,**
**യു.എസ്.എ.**

വെന്നതും സ്വന്തം വഴിതിരഞ്ഞെടുത്തുവെന്നതും ശരിതന്നെ. ഞാൻ അദ്ദേഹത്തെ പിന്തുടർന്നോളണമെന്നില്ല. ഞാൻ അദ്ദേഹത്തെ പിന്തുടരരുതെന്ന് എന്റെ പാർടിസംഘാടകൻ പറഞ്ഞു. വേണമെന്നില്ല, പാടില്ല എന്നതൊക്കെ അവിടെ ഇരിക്കട്ടെ. എനിക്കദ്ദേഹത്തോടൊപ്പം പോകണമെന്നുമാത്രമേ ഉറപ്പുണ്ടായിരുന്നുള്ളു. പ്രവർത്തനത്തിന്റെ ചട്ടക്കൂട് എല്ലായ്പോഴും അദ്ദേഹത്തോടൊപ്പംതന്നെ കണ്ടെത്തപ്പെടണമായിരുന്നു'' വളരെക്കാലമായിവേരുറച്ചആശയങ്ങളുംപുതിയവയും തമ്മിലുള്ള മാനസിക സംഘർഷങ്ങളും സമരങ്ങളും ഭാര്യാഭർത്താക്കന്മാർക്കിടയിൽ ധാരാളം തവണ ചൂടുപിടിച്ച വാദപ്രതിവാദങ്ങൾക്കും സംഘർഷം നിറഞ്ഞ അന്തരീക്ഷത്തിനുമിടയാക്കി. ഇതിനുപുറമേ സ്വന്തം നാട്ടിലെ പാർട്ടിനേതൃത്വവും കോമിൻേറണിന്റെ നേതൃത്വവും തയ്യാറാക്കിയ നയഫലമായി അവർ വളരെയധികം പീഡനമനുഭവിച്ചിരുന്നു. അവരുടെ മകൻ ടിമ്മിനെ സോവ്യററ് റഷ്യയിൽ വിട്ടുപോരേണ്ടതായ അവസ്ഥയും അവർക്കുണ്ടായി. അത്തരമൊരു പരിതഃസ്ഥിതിയെ നേരിടുമ്പോൾ ഒരു രക്ഷിതാവിന്റെ പ്രത്യേകിച്ചും ഒരമ്മയുടെ ഹൃദയവേദന നമുക്കൂഹിക്കാവുന്നതേയുള്ളു. അവർ ഈ കാര്യം വളരെ സ്പഷ്ടമായി എഴുതിയിരിക്കുന്നു. "ഞങ്ങളുടെ മുറിയിലെത്തിയപ്പോൾ ജെന്നി ഗൗരവഭാവത്തോടെ അങ്ങോട്ടുമിങ്ങോട്ടും നടന്നുതുടങ്ങി. കയ്യിലൊരു ഗ്ലാസ് ലഹരി പാനീയമെടുത്ത് കഴിച്ചും മറുകയ്യിൽ തുടർച്ചയായി പുകവലിച്ചും തന്റെ വികാരങ്ങളെ നിയന്ത്രിക്കാൻ അദ്ദേഹം ശ്രമിച്ചുകൊണ്ടിരുന്നു. ഞാൻ തീരെ നിശ്ശബ്ദയായിരുന്നു. ചുമരിനോട് ചാരിനിന്ന് മറിഞ്ഞുവീഴാതിരിക്കാൻ കൈകൊണ്ട് ശരീരത്തെ മുറുകെ പിടിച്ചുകൊണ്ടിരുന്നു. ഈ തീരുമാനത്തെ അംഗീകരിക്കാൻ എനിക്ക് കഴിഞ്ഞില്ല. പക്ഷെ ടീമ്മിനോടൊപ്പംമോസ്ക്കോയിൽ തങ്ങുകയല്ലാതെ മററു പോംവഴികളുണ്ടായിരുന്നില്ല. സഖാക്കൾക്ക് അത് സമ്മതമായിരിക്കുമെന്നെനിക്കറിയാമായിരുന്നു. എങ്കിലും ഇവിടെ തുടർന്ന് താമസിക്കുന്നതുകൊണ്ട് ഒരു നേട്ടവുമുണ്ടാകുമായിരുന്നില്ല. എനിക്കുവേണ്ടിയോ ടിമ്മിനുവേണ്ടിയോ ജെന്നി ഒരു വിദേശരാജ്യത്തിന്റെ പൗരനാകുമായിരുന്നില്ല. അദ്ദേഹത്തിന്ന് അത് സാദ്ധ്യമാവുകയില്ല. ടീമ്മും ഞാനും എത്രയധികം കാലം തുടർന്ന് താമസിക്കുന്നുവോ, ടീമ്മിന്റെ തിരിച്ചുവരവ് അത്രയധികം തന്നെ അസാദ്ധ്യമാകുമായിരുന്നു. ടീമ്മിനെ നാട്ടിലേക്ക് തിരിച്ചുകൊണ്ടുവരാനുള്ള ഏകമാർഗം ഞങ്ങൾ മുമ്പ് മടങ്ങിച്ചെന്ന് നാട്ടിലെ പ്രവർത്തനരംഗവുമായി എത്രയും വേഗം പൂർണ്ണമായും സ്വയം ഇഴുകിച്ചേരുന്നതാണെന്ന് ഞാൻ മനസ്സിലാക്കി''

ജെന്നിയോടൊപ്പം സി. ഐ. ഓ (കമ്മററി ഫോർ ഇൻറസ്ട്രിയൽ ഓർഗനൈസേഷൻ)യിലെ വ്യാവസായിക തൊഴിലാളികളേയും കാലിഫോർണിയയിലെ കാർഷിക ത്തൊഴിലാളികളേയും അണിനിരത്തുന്നതും സംഘടിപ്പിക്കുന്നതുമായ വിപ്ലവപ്രവത്തനത്തിൽ പെഗ്ഗിയും ആവേശപൂർവ്വം പങ്കുചേർന്നു. സിയേററിൽ, ലോസ് ഏഞ്ജലസ് തുടങ്ങിയ അമേരിക്കയുടെ വിവിധഭാഗങ്ങളിൽ പുരോഗമനപരമായ രാഷ്ട്രീയ പ്രസ്ഥാനങ്ങൾ അവർ കെട്ടിപ്പടുത്തു. രണ്ടുപേരും '30കളിൽ കമ്യൂണിസ്ററ് ഇൻറർനാഷണലിൽ (കോമിൻേറൺ) പ്രവർത്തിക്കാനായി മോസ്ക്കോവിലേക്ക് പോയി. സത്യത്തിൽ ജെന്നി അവിടേക്ക് തള്ളിനീക്കപ്പെടുകയായിരുന്നു. കാരണം "മോസ്ക്കോയിൽ കുറച്ചുകാലം താമസിക്കുന്നതു് ഗുണകരമാണ്. മററു പാർടികളിലെ സഖാക്കളുമായി ആശയങ്ങളും അനുഭവങ്ങളും കൈമാറുന്നതും സഹായകരമാണ്. പക്ഷെ വളരെക്കാലം നീണ്ടുപോകുന്ന, ഒരു നാടോടിയുടേതായ ജീവിതം —അതിൽ എനിക്ക് ഒട്ടുംതന്നെ താൽപര്യമില്ല. അതാർക്കുംതന്നെ നല്ലതുമല്ല'' (പേജ് 61) എന്ന് അദ്ദേഹം അടിയുറച്ച് വിശ്വസിച്ചു. മററു രാജ്യങ്ങളിലെ വിപ്ലവങ്ങളുടെ തന്ത്രവും അടവുകളുമെന്തെന്ന് തീരുമാനിക്കാനോ രൂപീകരിക്കാനോ കോമിൻേറൺ നേതൃത്വത്തിന് സാദ്ധ്യമാവുകയില്ലെന്നും അദ്ദേഹം കരുതി. കൊമിൻേറണും സി. പി. സി.യും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് ചൈനീസ് കമ്യൂണിസ്ററുപാർടിയുടെ നിലപാടിനെ ജെന്നി വിലയിരുത്തിയതിൽ ഈ നിലപാട് പ്രതിഫലിക്കുന്നു. "കോമിൻേറൺഗ്രൂപ്പിനോടൊത്തുള്ള തന്റെ പ്രവർത്തനത്തേയും ഷാങ്ഹായിലെ ചൈനീസ് പാർട്ടികേന്ദ്രക്കമ്മിററിയുമായുള്ള അതിന്റെ ബന്ധത്തേയും പററി പറയുമ്പോൾ മറെറവിടേയോവെച്ചു തയ്യാറാക്കപ്പെട്ട രൂപരേഖകളുമായി ഇവിടെയെത്തുന്ന ഉപദേശക'രെക്കുറിച്ച് തനിക്കുള്ള അസംതൃപ്തി അദ്ദേഹം പ്രകടമാക്കി'' (പേജ് 83)

മോസ്ക്കോവിലെ അവരുടെ താമസത്തിനും പിൽക്കാലത്തു. ഇടക്കിടെയുള്ള സന്ദർശനങ്ങൾക്കുമിടയിൽ ആ രാജ്യത്തിലും ജനങ്ങൾക്കുമുണ്ടായിക്കൊണ്ടിരുന്ന ഗുണപരമായ മാററങ്ങൾ അവർക്ക് നേരിട്ടറിയാൻ കഴിഞ്ഞു. സ്ററാലിന്റെ പങ്കിനെക്കുറിച്ചും സോവ്യററ്ജനതയോടും ലോകവിപ്ലവത്തോടുമുള്ള അദ്ദേഹത്തിന്റെ വീക്ഷണങ്ങളെക്കുറിച്ചും അവർ നീണ്ട ഒരു വിവരണം നൽകുന്നുണ്ട്.

1935- ൽ കമ്മ്യൂണിസ്റ്റു പാർട്ടികളുടെ ആഭ്യന്തര കാര്യങ്ങളിൽ ഇടപെടുകയും അവരെ നയിക്കുകയുമെന്ന കോമിൻേറണിന്റെ നയത്തിന്നെതിരായി എല്ലായിടത്തും നടന്ന ദീർഘിച്ച സമരത്തിന്റെ ഫലമായി കോമി

ന്റൺ അതിന്റെ നയം മാററി. അതുപ്രകാരം കമ്മ്യൂണിസ്റ്റുപാർട്ടികളുടെ ആഭ്യന്തര സംഘടനാപരമായ കാര്യങ്ങളിൽ നേരിട്ടിടപെടുന്ന സമ്പ്രദായം അതു് മാററുകയും, ഒരു രാജ്യത്തിന്റെ അനുഭവത്തെ മറെറാരു രാജ്യത്തു് യാന്ത്രികമായി പ്രയോഗിക്കുന്നതും സമൂർത്ത വിശകലനത്തിനു പകരം വരണ്ട സമ്പ്രദായങ്ങളും പൊതു ഫോർമുലകളും മാററി പ്രതിഷ്ഠിക്കുന്നതും ഒഴിവാക്കാൻ ഓരോ പാർട്ടിയേയും പ്രേരിപ്പിക്കുകയും ചെയ്തു.

മകനെക്കൂടാതെ നാട്ടിലേക്കു് മടങ്ങിയ അവർക്കു് തുടക്കത്തിൽ പ്രസ്ഥാനത്തിന്റെ പുരോഗതിയോടൊപ്പം ചുവടുവെയ്ക്കുന്നതിലും, റൂസ്‌വെൽട്ടിന്റെ ഭരണകാലത്തു് അമേരിക്കൻ ജനതയുടെ വികാരങ്ങളും ആവശ്യങ്ങളുമെന്തെന്നു് ഗ്രഹിക്കുന്നതിലും താമസം നേരിട്ടു. പക്ഷേ ക്രമേണ ജെന്നി തന്റേതായ ശൈലിയിലൂടെ പാർട്ടിയുടെ കുടിഞ്ഞാൺ ഏറെറടുത്തു കൊണ്ടു് ഏൾബ്രൌഡർക്കു പകരം ചെയർമാനായി തിരഞ്ഞെടുക്കപ്പെട്ടു. റൂസ്‌വെൽററിന്റെ ന്യൂഡിൽ പോളിസിക്കെതിരെ പോരാടുന്നതിൽ തൊഴിലാളിവർഗത്തേയും മററദ്ധ്വാനിക്കുന്ന വിഭാഗങ്ങളേയും ഒന്നിപ്പിക്കുകയെന്ന പുതിയനയം അദ്ദേഹം നടപ്പിലാക്കി. തുടർന്നു് സ്മിത്തു് ആക്ട് പ്രകാരമുള്ള വിചാരണകളിൽ ജെന്നി പ്രതിക്കൂട്ടിൽനിന്നു്, ഭരണവർഗങ്ങൾക്കും സർക്കാറിനുമെതിരായി നടത്തിയ പോരാട്ടത്തെക്കുറിച്ചും „ജയിൽപുള്ളിയുടെ ഭാര്യ’’യെന്ന നിലയിലുള്ള തന്റെ യാതന നിറഞ്ഞ ജീവിതത്തെക്കുറിച്ചും അവർ ഹൃദയസ്പൃക്കായി വിവരിക്കുന്നുണ്ടു്.

തുടർന്നുള്ള അദ്ധ്യായങ്ങളിൽ നികിതാ ക്രൂഷേവിന്റെ നേതൃത്വത്തിൽ സോവ്യററ് കമ്മ്യൂണിസ്റ്റുപാർട്ടി ആരംഭിച്ച സ്റ്റാലിൻ വിരുദ്ധനയത്തിന്റെ ഫലമായി വിഭാഗീയ പ്രവണതകളും പരസ്പര കലഹങ്ങളും കൊണ്ടു് ശിഥിലമായിക്കൊണ്ടിരുന്ന അമേരിക്കൻ പാർട്ടിയുടെ നിലവിലുള്ള അവസ്ഥ വിശദീകരിക്കപ്പെടുന്നുണ്ടു്. ഈ നീർച്ചുഴിയിൽ അകപ്പെടാൻ ജെന്നി വിസമ്മതിച്ചു. ആ പ്രശ്നം ഇങ്ങനെ വിശദീകരിക്കപ്പെടുന്നു. „സ്വന്തം സ്വഭാവത്തിനനുയോജ്യമായ വിധത്തിൽ, ഇത്തരം സമ്മർദ്ദങ്ങൾക്കിടയിലൂടെ അദ്ദേഹം നീങ്ങിക്കൊണ്ടിരുന്നു. സോവ്യററ് സഖാക്കളുടെ ചിന്തയെ സ്വാധീനിക്കാനിടയുണ്ടായിരുന്ന സാർവ്വദേശീയ അനുഭവങ്ങളെ വിശകലനം ചെയ്യാൻ അദ്ദേഹം ശ്രമിച്ചു. അമേരിക്കയിലെ നമ്മുടെ പാട്ടിയെ സംബന്ധിച്ചിടത്തോളം അദ്ദേഹം പറഞ്ഞു: „വരട്ടുതത്വവാദത്തിനും വിഭാഗീയതയ്ക്കുമെതിരായ സമരം ആരംഭിച്ചിട്ടേയുള്ളുവെങ്കിലും നമ്മുടെ പാർട്ടി തിരുത്തൽവാദപരമായ സ്വാധീനങ്ങൾക്കും പ്രവണതകൾക്കും അതീതമല്ല. പാർട്ടിയിലുള്ള വിശ്വാസമില്ലായ്മയിലും, എല്ലാ മാർക്സിസ്ററ് തത്വങ്ങളുടേയും സാധുതയെ ചോദ്യം ചെയ്യുന്നതിലും, തൊഴിലാളിവർഗ്ഗ സാർവ്വദേശീയത്വമെന്ന സങ്കല്പം വളച്ചൊടിക്കുന്നതിലും ബഹുജനങ്ങളെ സംബന്ധിച്ച നയത്തിന്റെ വിവിധ വശങ്ങളിൽ കാണപ്പെടുന്ന അവസരവാദപരമായ സമീപനത്തിലും അവ ഇപ്പോൾ കൂടുതലായി കാണപ്പെടുന്നു, അല്ലാതെ കുറഞ്ഞ തോതിലല്ല.’’ (പേജ് 235)

അക്ഷീണവും നിരന്തരവുമായ പ്രവർത്തനത്തിന്റേതായ മൂന്നു് ദശകങ്ങളിൽ, തന്റെ ജീവിതം ആദർശലക്ഷ്യത്തിനും, പാർട്ടിക്കും പ്രസ്ഥാനത്തിനുമായി അദ്ദേഹം അർപ്പിച്ചു. തന്റെ രാജ്യത്തിലും ലോകത്തെ മററു രാജ്യങ്ങളിലും വിപ്ലവത്തോടും ജനകീയ സമരങ്ങളോടും പുലർത്തപ്പെട്ട തെററായതും വരട്ടുതത്വവാദപരമായ വീക്ഷണങ്ങൾക്കെതിരായി മനസ്സുറപ്പോടെ നടത്തിയ പോരാട്ടങ്ങളും, ദേശീയവും സാർവ്വദേശീയവുമായ നേതൃത്വത്തിന്നെതിരായ സമരങ്ങളുമെല്ലാംകൂടി അദ്ദേഹത്തിന്റെ ആരോഗ്യം തകർത്തു. മാരകമായ ക്യാൻസർ രോഗം അദ്ദേഹത്തെ ബാധിച്ചു. മാനസികവും ശാരീരികവുമായ പീഡനങ്ങൾ വകവെക്കാതെ സമരത്തിൽ അദ്ദേഹം അടിയുറച്ചുനിന്നു. തന്റെ ജീവിതകാലം വളരെവേഗം അവസാനിക്കുമെന്നറിഞ്ഞിട്ടുകൂടി അവസാന നിമിഷംവരെ പോരാടുന്ന ഒരു വിപ്ലവകാരിയായി അദ്ദേഹം പ്രശ്നങ്ങളെ നേരിട്ടു. സഖാവും കൂട്ടുകാരിയുമായിരുന്ന പെഗ്ഗി ഈ പരീക്ഷണഘട്ടങ്ങളിലുടനീളം ധീരതയോടെ അദ്ദേഹത്തോടൊപ്പം നിന്നു. ജെന്നിയുടെ മരണം ആ ഹൃദയത്തെ തളർത്തിയെങ്കിലും അവർ തകർന്നില്ല. മരണശേഷം മുതലക്കണ്ണീരൊഴുക്കിയ പാർട്ടിനേതൃത്വത്തിന്റെ കപടമനോഭാവത്തിന്നെതിരായി ഉറച്ചുനില്ക്കാൻ തന്റെ ജീവിതസഖാവിനോടുള്ള അഗാധമായ സ്നേഹവും ബഹുമാനവും അവർക്കു് കരുത്തു നൽകി. വ്യക്തിയാരാധനാസ്വഭാവം കൈക്കൊണ്ട ഔദ്യോഗിക ശവസംസ്കാരചടങ്ങുകൾക്കെതിരെ അവർ പോരാടി. പാർട്ടിനേതൃത്വത്തെ അവജ്ഞയോടെ വീക്ഷിക്കുന്നതോടൊപ്പം സാധാരണജനങ്ങളിലെ കറുത്ത വർഗക്കാരനായ ഒരു അമേരിക്കൻ തൊഴിലാളിയും, പാൽക്കച്ചവടക്കാരിയും പോസ്ററുമാനും നഗരത്തിലെ ഒരു ഗുണ്ടയുമൊക്കെ ജെന്നിയോടും തന്നോടും പ്രദർശിപ്പിച്ച ഊഷ്മളതയും ബഹുമാനവും അങ്ങേയററം നന്ദിയോടെ അവർ സ്മരിക്കുന്നു.

ജെന്നിയുടെ മരണശേഷം അവർക്കു് നേതൃത്വത്തിന്റെ നയത്തിനും ലൈനിനുമെതിരായി ഒററക്കു് പോരാടേണ്ടിവന്നു. ജെന്നിയുടെ ഭാര്യയെന്ന അവസ്ഥമാറി അവർ സ്വതന്ത്ര നിലപാടെടുത്തു തുടങ്ങി. അവർ സ്വന്തം കഴിവു് പ്രദർശിപ്പിച്ചു. പലതവണ തന്റെ നിലപാടും വീക്ഷണവും നേതൃത്വത്തെ ബോദ്ധ്യപ്പെടുത്താൻ അവർ പേനയെടുത്തു. പക്ഷേ നേതൃത്വം തീരെ അവഗണിക്കുകയാണുണ്ടായതു്. ജെന്നി മരിച്ചു് പതിനഞ്ചുവർഷങ്ങൾക്കുശേഷം പാർട്ടിയിൽനിന്നു് രാജിവെക്കാനുള്ള സമയമായിരിക്കുന്നതായി അവർ മനസ്സിലാക്കി. അങ്ങനെ രാജിക്കത്തു് കൊടുത്തു. ഈ കത്തു് പുസ്തകത്തിൽ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ടു്. 64-ാംവയസ്സിൽ ‚പുറം’ ലോകത്തു്, അതായതു് പാർട്ടിയുമായോ പ്രസ്ഥാനവുമായോ ബന്ധമില്ലാത്ത ഒരു ജോലി ഏറെറടുക്കാൻ അവർ നിർബന്ധിതയായി. അവരെഴുതുന്നു. „1961-76വരെയുള്ള വർഷങ്ങളെ വളരെ ചുരുക്കത്തിൽ സംഷിപ്തമാക്കിയതാണു് „ഏകയായ ഒരു സ്ത്രീ’’ എന്ന അവസാന അദ്ധ്യായം. ഈ പതിനാറുവർഷങ്ങൾ ധാരാളം വൈവിധ്യങ്ങൾ നിറഞ്ഞതാണെന്നും പുതിയൊരു പുസ്തകത്തിന്റെ ഉള്ളടക്കമാക്കാൻ കഴിയുമെന്നും എനിക്കറിയാം. എന്നിട്ടും പുതിയ സാഹചര്യങ്ങളോടു് എന്റെ ഭൂതകാലത്തിന്റെ വെളിച്ചത്തിൽ ശക്തിയായി പ്രതികരിക്കാനിടയാക്കിയ പ്രധാന സ്വാധീനങ്ങൾ ആകത്തുകയായി മാത്രമാണു് ഇവിടെ അവതരിപ്പിക്കപ്പെട്ടതു്’’’ (മുഖവുര)

ആദർശലക്ഷ്യത്തോടുള്ള ജനങ്ങളോടും പാർട്ടിയോടുമുള്ള അർപ്പണബോധം; കോമിന്റേണും അതുമായി ബന്ധപ്പെട്ട പാർട്ടികളും തമ്മിലുള്ള ബന്ധം; ഭാര്യയും ഭർത്താവുമെന്നോണം ഒന്നിച്ചു ജീവിക്കുന്ന രണ്ടു സഖാക്കൾ തമ്മിലുള്ള ബന്ധം; പാർട്ടിയും കുടുംബവും തമ്മിലുള്ള ബന്ധം; സോവ്യററ് കമ്മ്യൂണിസ്ററുപാർട്ടിയുടെ ചരിത്രത്തിലും സാർവ്വദേശീയ കമ്മ്യൂണിസ്ററുപ്രസ്ഥാനത്തിന്റെ ചരിത്ര (ശേഷം 34-ൽ)

# ഭൂപരിഷ്കരണങ്ങൾ-

ഈ രണ്ടു വിഭാഗങ്ങൾക്കിടയിൽ മൂന്നാമത്തെ വലിയൊരു വിഭാഗം നിർധനരും പേരിനുമാത്രം കർഷകരുമായിരിക്കുന്ന ചെറുകിട കുടികിടപ്പുകാരാണ്‌- ഭൂപരിഷ്കരണ നിയമം വരും മുമ്പേതന്നെ ഇവിടെയുണ്ടായിരുന്നവർ. കൂലിവേല ആവശ്യമില്ലാത്തവിധം അവരുടെ പാട്ടഭൂമി അത്ര ചെറുതാണെങ്കിൽ, ബാഹ്യമായ സഹായം കൂടാതെ നിലനിൽക്കാനോ വികസിക്കാനോ ആ വിഭാഗത്തിനാവുകയില്ല. ഇന്നവർ ചെയ്യുംപോലെ സ്വന്തമായ അധ്വാനം കൊണ്ടേ അവർക്കു ജീവിക്കാനാവൂ. പാട്ടഭൂമി പറയത്തക്ക വലുതാണെങ്കിൽ അതിൽ വിത്തിറക്കാനും വിള കൊയ്യാനും ആവശ്യമായ പണിക്കാരും കന്നും കലപ്പയും കുടിയാനു സ്വന്തമായുണ്ടായിരിക്കണം. എന്നാൽ ഇങ്ങനെയുള്ള കുടിയാന്മാർ വിരലിലെണ്ണാനേയുള്ളു. മിക്കവാറും എല്ലാ ചെറുകിട പാട്ടക്കുടിയാന്മാരും കൂലിവേലയെ ആശ്രയിച്ചാണ്‌ ജീവിതം മുമ്പോട്ടുനീക്കുന്നത്‌. സംഘടിതരായ കർഷകത്തൊഴിലാളികൾ ഭൂവുടമകളിൽനിന്നും കൂടുതൽ കൂടുതൽ കൂലി ആവശ്യപ്പെട്ടുകൊണ്ടിരിക്കുന്ന സാഹചര്യത്തിൽ, പേരിനു കർഷകരായിരിക്കുന്നവരെ സംബന്ധിച്ചിടത്തോളം കൂലികൊടുത്തു വേല ചെയ്യിക്കുന്നതു ഒട്ടും ലാഭകരവുമല്ല.

പാട്ടഭൂമിയോടൊട്ടി നിൽക്കാനുള്ള, നാമമാത്ര കർഷകരുടെ കഴിവില്ലായ്മയും സർക്കാർ സ്ഥാപനങ്ങളിൽ നിന്നുള്ള എല്ലാ ആനുകൂല്യങ്ങളും സ്വന്തമാക്കാൻ ധനികകർഷകർക്കുള്ള കഴിവും കേരളത്തിന്റെ കാർഷികമേഖലയെ മുതലാളിത്ത കുത്തകകളുടെ പിടിയിലേക്കു തള്ളിയിട്ടുകൊണ്ടിരിക്കുമ്പോൾ, ഭൂപരിഷ്കാരങ്ങൾക്കു മാതൃകയാക്കാവുന്ന ഈ നാട്‌ താമസിയാതെ പഴയകാലത്തേക്കു മടങ്ങിപ്പോവാനുള്ള സാധ്യത തള്ളിക്കളയാനാവില്ല.

പിടിച്ചെടുക്കപ്പെട്ട ഭൂമിക്കു കമ്പോളവില നൽകാൻ തയ്യാറാകാതെ മുൻജന്മികളോട്‌ നീതി കാട്ടിയില്ല എന്നതാണ്‌ ഒന്നാം പദ്ധതിയുടെ മറ്റൊരു പരാജയം. പിടിച്ചെടുക്കുന്ന ഭൂമിക്കു പകരം സർക്കാരിൽ നിന്നു ലഭിക്കുന്ന തുച്ഛമായ നഷ്ടപരിഹാരം പദ്ധതിയെ, ഒരാളിൽനിന്നു കവർന്നെടുത്തു മറ്റൊരാൾക്കു ദാനംകൊടുക്കുന്ന ഒരു പ്രഹസനം മാത്രമാക്കിത്തീർത്തു. മുൻഭൂവുടമകളിൽ ഒട്ടുമുക്കാലുംപേർക്കു നിത്യവൃത്തിക്കാശ്രയം പാട്ടകൃഷി ആയിരുന്നു. എന്നാൽ തുച്ഛമായ നഷ്ടപരിഹാരം നൽകി പാട്ടകൃഷി സമ്പ്രദായം ഇല്ലായ്മ ചെയ്ത നടപടി അവരെ കടുത്ത ദാരിദ്ര്യത്തിലൊ മുഴുപ്പട്ടിണിയിലോ തള്ളിയിട്ടു. അവരെ പുനരധിവസിപ്പിക്കുന്നതിലും, ഭൂപരിഷ്കരണ നിയമംമൂലം അവരുടെ ജീവിതത്തിലുണ്ടായ തകിടം മറിച്ചിലുകളെ ചിട്ടപ്പെടുത്തുന്നതിലും സർക്കാറിന്റെ ഈ പദ്ധതി അമ്പേ പരാജയപ്പെട്ടു.

**ഈ. പി. ഡബ്ളിയു ലേഖനത്തിന്റെ പരിഭാഷയാണിത്. ഇതിന്റെ ആദ്യഭാഗം കഴിഞ്ഞലക്കം പ്രസിദ്ധീകരിച്ചിരുന്നു. ലേഖനം ഈ ലക്കത്തോടെ അവസാനിക്കുന്നു.**

സ്ഥാനഭ്രംശം സംഭവിച്ച ഭൂവുടമവർഗ്ഗത്തിൽ നമ്പൂതിരി ബ്രാഹ്മണരാണ്‌ ഏറെ കഷ്ടത്തിലായതു്. നിത്യവൃത്തിക്കു മറ്റൊരു വരുമാനമാർഗ്ഗം കാണാതെ വിഷമത്തിലായിപ്പോയി കേരളത്തിലെഈ കുലീനവർഗ്ഗം. ഭൂപരിഷ്കരണ നിയമം നടപ്പാകുംമുമ്പ്‌, ജാതി ഹിന്ദുക്കളുടെ അമ്പലങ്ങളിൽ പുരോഹിത വൃത്തിയായിരുന്നു ദരിദ്രരിലും ദരിദ്രരായ ഈ ബ്രാഹ്മണരുടെ മറ്റൊരു വരുമാനമാർഗ്ഗം. എന്നാൽ മുമ്പവരെ പോറ്റിയിരുന്ന ഈ അമ്പലങ്ങളിൽ മിക്കതും ഇന്നു അവരോടൊപ്പം ജീർണ്ണതയെ അഭിമുഖീകരിക്കുന്നു. ഇന്നു അവിടങ്ങളിൽ നിന്നു കിട്ടുന്ന ദക്ഷിണയാകട്ടെ നിത്യവൃത്തിക്കുപോലും തികയുകയുമില്ല. മുന്തിയ ജാതി എന്ന നിലയിൽ സമൂഹത്തിൽ അവരനുഭവിക്കുന്ന 'അവശത'യും തൊഴിലിനുവേണ്ടിയുള്ള കടുത്ത മത്സരത്തിൽ പിടിച്ചുനിൽക്കാൻ കഴിവില്ലായ്മയും ഇവരുടെ ദുരിതങ്ങൾക്കാക്കം കൂട്ടുന്നു. രാഷ്ട്രീയ മണ്ഡലത്തിലാകട്ടെ എണ്ണത്തിൽ കുറഞ്ഞ ഇക്കൂട്ടർക്ക്‌ കാര്യമായൊന്നും ചെയ്യാനുമാവുന്നില്ല.

പൊതു നന്മ ലാക്കാക്കിയിട്ടുള്ള നടപടിയായിട്ടുപോലും, കേരളത്തിലുടനീളം ഒരുപാട്‌ ഭൂപരിഷ്കരണ ദിനാഘോഷങ്ങളും പട്ടയമേളകളും സംഘടിപ്പിച്ചിട്ടും ഈ നിയമത്തിനു ഏറെയൊന്നും ജനപ്രീതിയാർജ്ജിക്കാനായില്ല.

—സി. പി. ഐ (എം) നയിച്ച കൂട്ടുമുന്നണിയെത്തുടർന്നു 1969 നവമ്പറിൽ സി. പി. ഐ നേതൃത്വത്തിൽ അധികാരത്തിൽ വന്ന ഒരു മുന്നണി, 1970 ജനുവരിയിൽ ഭൂപരിഷ്കരണ നിയമം നടപ്പിലാക്കിതുടങ്ങണമെന്നു് തീരുമാനിച്ചെങ്കിലും 75വരെ യാതൊന്നും നടപ്പിലാക്കപ്പെടുകയുണ്ടായില്ലെന്നും അനുസ്മരിക്കേണ്ടതുണ്ട്‌. നിയമം നടപ്പിലാക്കിത്തുടങ്ങുന്ന കാര്യത്തിൽ കാര്യമായ യാതൊരു നീക്കവും സർക്കാർപക്ഷത്തുനിന്നുണ്ടായില്ല എന്നതാണ്‌ അപ്രകാരം സംഭവിച്ചതിന്റെ പ്രധാനഹേതു. അടിയന്തിരാവസ്ഥക്കാലത്തു ഭൂപരിഷ്കരണംകൂടി പ്രധാനമന്ത്രിയുടെ ഇരുപതിനപരിപാടികളിൽ ഉൾപ്പെട്ടുവന്നപ്പോൾ മാത്രമാണ്‌ കേരളഭൂപരിഷ്കരണനിയമം യഥാർത്ഥത്തിൽ നടപ്പിലായിത്തുടങ്ങിയത്‌; അടിയന്തിരാവസ്ഥയുടെ അന്ത്യത്തോടെഅതു ഫലത്തിൽ പൂർത്തിയാക്കപ്പെടുകയും ചെയ്യു. അടിയന്തിരാവസ്ഥക്കാലത്തു തീർപ്പുകല്പിക്കപ്പെട്ട കേസുകളുടെ എണ്ണം അടിയന്തിരാവസ്ഥയ്ക്കു തൊട്ടു മുമ്പിലത്തെ ആറുമാസങ്ങളിൽ വിധിതീർപ്പായ കേസുകളുടെ ഇരട്ടിയിലേറെയാണെന്നു ലാൻഡ്ബോർഡുറി

# സിദ്ധാന്തത്തിലും പ്രയോഗത്തിലും

# ഭൂപരിഷ്കരണങ്ങൾ-

ക്കാർഡുകൾ പറയുന്നു. ട്രൈബ്യൂണലുകൾ മാസംപ്രതി കൈകാര്യം ചെയ്തിരുന്ന കേസുകളാകട്ടെ 16000ൽനിന്നും 1.2ലക്ഷമായും, ഓരോട്രൈബ്യൂണലിന്റെ ശരാശരി വിധിതീർപ്പ് 109ൽനിന്നു 484ആയും ഉയരുകയും ചെയ്തു.

മററടിയന്തിരാവസ്ഥാപരിപാടികൾ നടപ്പിൽ വരുത്തിയതുപോലെ, അലക്ഷ്യവും ഹൃദയശൂന്യവുമായ വെടിപ്പാക്കൽശൈലിയിലാണ് ഭൂപരിഷ്കരണനിയമവും നടപ്പിലാക്കപ്പെട്ടതെന്നും ജന്മിമാർക്കും കുടിയാന്മാർക്കും പറയാനുള്ള കഥകൾ വെളിപ്പെടുത്തുന്നു. അർഹതയുള്ള പല കുടിയാന്മാർക്കും ഭൂമിലഭിച്ചില്ല; അതുപോലെപലഭൂവുടമകൾക്കും അർഹതപ്പെട്ട ന്യായമായ നഷ്ടപരിഹാരംപോലും നിഷേധിക്കപ്പെട്ടു. ട്രൈബ്യൂണലുകളിൽനിന്നു ട്രൈബ്യൂണലുകളിലേയ്ക്കു ഓടിക്കപ്പെട്ട് അവശരായി മട്ടത്തമ്പിയ പല കുടിയാന്മാർക്കും ദാനം കിട്ടിയ ഭൂവുടമാവകാശം വലിയൊരു നേട്ടമായി തോന്നിയില്ല.

## രണ്ടാം പദ്ധതി

രണ്ടാം പദ്ധതിയിൽ നടപ്പിൽ വരുത്തപ്പെട്ട ഭൂകൈമാററങ്ങളുടെ സ്വാധീനത്തെ സംബന്ധിച്ചു രണ്ടു വീക്ഷണഗതികളുണ്ടാവാം. ഹെറിങ്ങ് ചെയ്തതുപോലെ, കുടികിടപ്പുകാർക്കു ഇന്നു ലഭിച്ചിട്ടുള്ള ഉടമാവകാശത്തെ ഭൂപരിഷ്കരണപൂർവ്വ കാലത്തെ അവരുടെ ഭൂരഹിതാവസ്ഥയുമായോ തത്ഫലമായി സാമൂഹ്യസാമ്പത്തിക മണ്ഡലങ്ങളിൽ പാദസേവകരായി അവർക്കു കഴിയേണ്ടിവന്ന സ്ഥിതിവിശേഷവുമായോ, അല്ലെങ്കിൽ ഭാരതത്തിലങ്ങോളമിങ്ങോളം കാണപ്പെടുന്ന ഭൂരഹിതരായ കർഷകത്തൊഴിലാളികളുടെ അവസ്ഥയുമായോ, അതുമല്ലെങ്കിൽ കിടപ്പാടങ്ങൾക്ക് ഇന്നു കൊടുക്കേണ്ടിവരുന്ന ക്രമാതീതമായ വിലയുമായോ തട്ടിച്ചുനോക്കുമ്പോൾ നമ്മുടെ ഭൂപരിഷ്കരണനിയമം വളരെ മെച്ചപ്പെട്ടതായിത്തോന്നാം. മറിച്ച് കുടികിടപ്പുകാർ എന്നതുകൊണ്ടുള്ള, ഇന്നാട്ടിലെ വലിയൊരു വിഭാഗം കർഷകത്തൊഴിലാളികളാണെന്നു മനസ്സിലാക്കുകയും, ഒന്നാം പദ്ധതിയനുസരിച്ചു ഉൽപ്പാദകനായ ഓരോ കുടിയാനും ഉടമാവകാശം സിദ്ധിച്ച ഭൂമിയുടെയും, ഓരോ കുടികിടപ്പുകാരനും ഇപ്പോൾ ലഭിച്ചിട്ടുള്ള ഭൂമിയുടെയും കണക്കുകൾ തമ്മിൽ താരതമ്യം ചെയ്യുകയുമാണെങ്കിൽ ഭൂപരിഷ്കരണനിയമത്തിന്റെ പ്രാധാന്യം വളരെ കുറഞ്ഞുപോകുന്നതായും കാണാൻ കഴിയും. ഒരു കുടിൽകെട്ടാൻപോലും മതിയാവാത്തതാണ് ഓരോ കുടികിടപ്പുകാരനും ലഭിച്ചിട്ടുള്ള ഭൂമി. കഴിഞ്ഞുകൂടാൻപോലും ഞെരുങ്ങേണ്ടിവരുന്ന തുണ്ടുഭൂമിയിൽ കൃഷിയിറക്കുന്ന കാര്യം പറയുകയും വേണ്ട. ഇവിടത്തെ ഭൂരിഭാഗം കർഷകത്തൊഴിലാളികൾക്കും പുതിയ ഭൂപരിഷ്കരണനിയമം കൊണ്ട് ഒരു പ്രയോജനവുമില്ലെന്നാണ് ഇതെപ്പററി മെഞ്ചർ ശരിയായി വിലയിരുത്തിയിട്ടുള്ളത്. തമിഴ്നാട്ടിലെ ചേരികൾ - ഹരിജൻകോളനികൾ—എക്കാലവും ഹരിജനങ്ങളുടേതായിരുന്നുവെന്നും ഭൂവുടമകൾക്കു സ്വേച്ഛയാ അവരെ കുടിയൊഴിപ്പിക്കുക സാദ്ധ്യമായിരുന്നില്ലെന്നും മെഞ്ചർ ചൂണ്ടിക്കാട്ടുന്നു: അവരുടെ അഭിപ്രായത്തിൽ "നിയമനിർമ്മാണം" വഴി ഇവിടത്തെ ഭൂരഹിത കർഷകത്തൊഴിലാളികൾക്കു ലഭിച്ചതു് തമിഴ്നാട്ടിലെ കർഷകത്തൊഴിലാളിക്ക് നേരത്തെ ഉണ്ടായിരുന്നതു് മാത്രമാണ്. ഇവിടത്തെ കിടപ്പാടങ്ങൾക്കുചുററും കാണപ്പെടുന്ന നിലങ്ങൾ കൃഷിയോഗ്യമാണെന്നു ചിലരവകാശപ്പെടുന്നുണ്ടെങ്കിലും ഭൂരിപക്ഷം കർഷകത്തൊഴിലാളികളെ സംബന്ധിച്ചും അതസാദ്ധ്യമാണ്."

സാമൂഹ്യമായി ഭൂവിതരണത്തിൽ തുല്യനീതിപാലിക്കുക എന്നതാണ് ഭൂപരിഷ്കരണനിയമംകൊണ്ടു ഉദ്ദേശിക്കുന്നതെന്ന കാര്യം കണക്കിലെടുക്കുമ്പോൾ രണ്ടാമത്തെ വീക്ഷണഗതിയിൽ സത്യമുണ്ടെന്നു തോന്നിക്കൂടായ്കയില്ല. ഒരു വിഭാഗം കർഷകരിൽ കുടുംബമൊന്നുക്കു 8 സെന്റ് വീതവും മറെറാരു വിഭാഗത്തിൽ കുടുംബമൊന്നുക്കു 160 സെന്റ് വീതവും വിഭജിച്ചു നൽകിയ നടപടി, സാമൂഹ്യമായി ഭൂവുടമാവകാശം കൈയാളുന്നതിൽ നിലവിലുള്ള അസമത്വം കുറക്കുന്നതിനുപകരം വർദ്ധിപ്പിക്കാനേ ഉതകിയിട്ടുള്ളു എന്ന ധാരണയാണുണ്ടാക്കുന്നതു്. ഈ ക്രമക്കേട് (വൈരുദ്ധ്യം) ഇല്ലായ്മ ചെയ്യാനാവാം മൂന്നാം പദ്ധതി; പക്ഷെ മൂന്നാം പദ്ധതിയുടെ പാപ്പരത്തം ആ ധാരണ ഉറപ്പിക്കുകയേ ചെയ്യുന്നുള്ളു.

## മൂന്നാം പദ്ധതി

1957 ൽ കമ്മ്യൂണിസ്ററ് പാർട്ടി അധികാരത്തിലേറിയതോടെ കേരളത്തിൽ ഭൂവുടമവർഗത്തിന്റെ മരണമണിയും മുഴങ്ങിയെന്നു പറയാം. തങ്ങളുടെ നാളുകൾ എണ്ണപ്പെട്ടു കഴിഞ്ഞു എന്നു മണത്തറിഞ്ഞ ഭൂവുടമവർഗം അതോടെ, ഭൂമിയും വസ്തുവകകളും ബന്ധുമിത്രാദികൾക്കായി ഭാഗംവച്ചുകൊടുത്തുകൊണ്ടു നിയമത്തിന്റെ പിടിയിൽ പെടാതിരിക്കാനായി പരക്കംപാഞ്ഞു തുടങ്ങി. ഇതോടൊപ്പം, ഒരു ദശകത്തോളമായി സംസ്ഥാനത്തു നിലവിലിരുന്ന രാഷ്ട്രീയാസ്ഥിരത ഹേതുവായി നിയമം പ്രാബല്യത്തിൽ വരുന്നതിൽനേരിട്ട കാലതാമസവും കൂടിയായപ്പോൾ ഭൂവുടമാവകാശം ഭീമമായ തോതിൽ വ്യാജമായി കൈമാററം ചെയ്യുന്നതിനു കളമൊരുക്കപ്പെട്ടു. സഹജമായ സ്നേഹവാത്സല്യാദികളാൽ നടത്തപ്പെടുന്ന ഭാഗംവയ്ക്കലുകളായോ നാണ്യവിളകൾക്കു നീക്കിവയ്ക്കപ്പെടുന്നു എന്ന നാട്യത്തിലോ ആണ് രേഖാമൂലം ഈ കള്ളക്കൈമാററങ്ങളൊക്കെയും നടന്നതു്. 1974 വരെ അപ്രകാരം ചെയ്യുന്നതിനു വകുപ്പുമുണ്ടായിരുന്നു. തൽഫലമായി ഭൂപരിഷ്കരണത്തിന്റെ സുപ്രധാന ലക്ഷ്യങ്ങളായ പാട്ടഭൂമിയുടെ പരിധിനിർണ്ണയവും മിച്ചഭൂമി പിടിച്ചെടുക്കലും പുനർവിതരണവും പരാജയത്തിൽ കലാശിച്ചു. 1957 ൽ 17.5 ലക്ഷം ഏക്കറെന്നു് നിർണ്ണയിക്കപ്പെട്ടിരുന്നുവെങ്കിലും 1964 ൽ 1.5 ലക്ഷമായും 1970 നു ശേഷം ലക്ഷത്തിൽ കുറവായും മിച്ചഭൂമിയുടെ ലഭ്യതയിൽ കാണപ്പെട്ട കനത്ത ഇടിവ് ഇക്കാര്യം വ്യക്തമാക്കുന്നു.

## ഇഷ്ടദാനനിയമത്തിന്റെ രാഷ്ട്രീയം:

കൂട്ടുമന്ത്രിസഭയിലെ മുഖ്യഘടക

# സിദ്ധാന്തത്തിലും പ്രയോഗത്തിലും

കക്ഷികളായിരുന്ന മുസ്ലീംലീഗിന്റെയും കേരളകോൺഗ്രസിന്റെയും പിന്തുണനഷ്ടപ്പെട്ടുപോകുമെന്നു ഭയന്നാണ് ഭൂപരിഷ്കരണനിയമം നടപ്പാക്കുന്ന കാര്യത്തിൽ ഫലപ്രദമായ യാതൊരു നീക്കവും സർക്കാർപക്ഷത്തുനിന്നുണ്ടാകാതിരുന്നതു എന്നതാണ് വസ്തുത. എന്നാൽ ഭൂപരിഷ്കരണനിയമം പ്രതിഷ്ഠനേടിയപ്പോൾ, ഇഷ്ടദാനനിർവ്വഹണങ്ങളും സ്വമേധയായുള്ള ഭൂകൈമാററങ്ങളും ഉല്പാദനപ്രക്രിയയെ പ്രതികൂലമായി ബാധിക്കുന്നവയാണെന്നു സർക്കാരിനു ബോധ്യപ്പെടുകയുണ്ടായി. അതുകൊണ്ട്, 1972ൽ പ്രസ്തുതവകുപ്പുകളിൽ, ''മകനോ മകളോ അല്ലെങ്കിൽ മരണപ്പെട്ട മകന്റെയോ മകളുടെയോ മകനോ മകളോ'' എന്നിങ്ങനെ നിയന്ത്രണം കൊണ്ടുവരപ്പെട്ടു. എന്നിരിക്കിലും, പുതിയ ഭൂപരിഷ്കരണനിയമത്തിലെ 86-ാം വകുപ്പനുശാസിക്കുംപോലെ ഭൂപരിധി നിർണ്ണയിക്കപ്പെടുംവരെയുള്ള കാലഘട്ടത്തിൽ ഭൂവുടമാവകാശം ഭൂമിയുടെ ഉടമസ്ഥനിലോ ഉടമസ്ഥയിലോ നിക്ഷിപ്തമായിരുന്നുവെന്നും, അതുകൊണ്ട്, അക്കാലത്തു നടന്ന ഇഷ്ടദാന ഉടമ്പടികൾ സാധുവായിരുന്നുവെന്നുമായിരുന്നുപ്രസ്തുത നിയന്ത്രണമേർപ്പെടുത്തിയതിന്റെസർക്കാർവ്യാഖ്യാനം. ഇക്കാര്യം വ്യക്തമാക്കുന്ന അറിയിപ്പുകൾ സർക്കാർ 1973 നവമ്പർ 9-ാംനു താലൂക്ക്ലാൻഡ്ബോർഡുകൾക്കു അയക്കുകയുമുണ്ടായി. ഇതും; ഭൂപരിധി നിർണ്ണയിക്കുന്നതിൽ നേരിട്ട കാലതാമസവും മിച്ചഭൂമിയുടെ ശോഷണത്തിനു വഴിതെളിയിച്ചു. 1974 നവമ്പർ 5-ാംനു ഒരു റിട്ട്ഹർജിയിന്മേൽ, 1970 ജനുവരി ഒന്നിനുശേഷം മിച്ചഭൂമി കൈവശമുള്ള ഭൂവുടമകളാൽ ഉടമ്പടിയാക്കപ്പെട്ട എല്ലാ ഇഷ്ടദാനങ്ങളും അസാധുവാക്കികൊണ്ട് ഹൈക്കോടതി പുറപ്പെടുവിച്ച അവസരോചിതമായ വിധിമൂലം മിച്ചഭൂമിയുടെ ശോഷണം താല്ക്കാലികമായെങ്കിലും തടയാൻ കഴിഞ്ഞു.

പക്ഷേ, കോടതിവിധിയുണ്ടായതു മുതൽ സംസ്ഥാനത്തെ ഭൂപരിഷ്കരണ നിയമം രാഷ്ട്രീയ നീക്കുപോക്കുകൾക്കുവേണ്ടിയുള്ള ഒരു കരുവായി മാറി. കെട്ടുറപ്പില്ലാത്ത കൂട്ടുകെട്ടിന്റെ തകർച്ച ഒഴിവാക്കുന്നതിൽ വേവലാതിപൂണ്ട ഭരണമുന്നണി, മുസ്ലിം-ക്രിസ്തീയ സമുദായങ്ങളുടെ സമ്മർദങ്ങൾക്കു വഴങ്ങി പുതിയ ഭൂനിയമത്തിൽ ഒരു ഭേദഗതിക്കു രൂപം നൽകി. കോടതിവിധിമൂലം ഉണ്ടായിട്ടുള്ള പ്രതിബന്ധങ്ങൾ നിയമനിർമാണംകൊണ്ടു തരണം ചെയ്യുകയായിരുന്നു ഇഷ്ടദാനബിൽ എന്നു വിളിക്കപ്പെട്ട പ്രസ്തുത ഭേദഗതിയുടെ ഉദ്ദേശ്യം.

തങ്ങളുടെ വ്യക്തി നിയമം (Personal law) പെൺമക്കൾക്ക് അനന്തരാവകാശം അനുവദിക്കുന്നില്ല എന്നതായിരുന്നു മുസ്ലീം-ക്രിസ്തീയ സമുദായങ്ങളുടെ വാദഗതി. ഈ സമുദായങ്ങളിൽ ഭൂരിഭാഗവും ദാനം ചെയ്യാൻ ഭൂമിയേയില്ലാത്തവരോ അർഹതപ്പെട്ടതിൽ എത്രയോ കുറവ് ഭൂമി മാത്രം കൈവശമുള്ളവരോ ആണെന്നിരിക്കെ ഈ തടസ്സവാദത്തിൽ ഒരു കഴമ്പുമില്ല. പെൺമക്കൾക്കു അനന്തരാവകാശം അനുവദിക്കപ്പെട്ട സമുദായങ്ങളുടെ സ്ഥിതിയും ഒട്ടും ഭേദപ്പെട്ടതായിരുന്നില്ല. കാരണം, അവകാശമായി പതിച്ചു കൊടുക്കാൻ അവരുടെ പക്കൽ ഭൂമിയേയില്ലായിരുന്നു. ഈ സമുദായങ്ങളുടെ ഭൂമി സിംഹഭാഗവും കൈവശപ്പെടുത്തി അനുഭവിച്ചുകൊണ്ടിരിക്കുന്ന പ്രമാണിമാരായ ചുരുക്കം ചില ഭൂസ്വത്തുടമകൾക്ക് ഇഷ്ടദാനബില്ലിന്റെ മറവിൽ വിലസാനുള്ള വഴിയൊരുക്കുകയായിരുന്നു യഥാർത്ഥത്തിൽ ഗവർമ്മെണ്ട്.

ഇഷ്ടദാനബില്ലിനു വേണ്ടിയുള്ള മുറവിളി ഉച്ചത്തിലായത് അടിയന്തിരാവസ്ഥക്കാലത്താണ്. ഭരണമുന്നണി കേരള കോൺഗ്രസിനെ ചാക്കിടുന്നതിനു ആ അവസരം ഉപയോഗപ്പെടുത്തുകയും ചെയ്തു. ആകർഷകമായിരുന്നു പ്രലോഭനം; ഭരണമുന്നണിയുടെ ''എന്നെത്താങ്ങിയാൽ ഞാനും താങ്ങും നിലപാട്'' കൊടുക്കൽവാങ്ങൽ ശൈലിയിലുള്ളതും. ഒട്ടും താമസിച്ചില്ല കേരള കോൺഗ്രസ് ഭരണമുന്നണിയിൽ ചേർന്നു; ഭരണമുന്നണിയാകട്ടെ ഇഷ്ടദാനബില്ല് നിയമമാക്കാൻ കൊണ്ടുപിടിച്ച ശ്രമവും തുടങ്ങി. അങ്ങനെ 1976 ഒക്ടോബർ 15-ാംനു ഭരണകക്ഷികളുടെ ലയിസൺ കമ്മിററിയിൽ ഇഷ്ടദാനബില്ല് ആദ്യമായി ചർച്ചചെയ്യപ്പെട്ടു. തുടർന്ന് 1979 നവംബറിൽ കേരള ഭൂപരിഷ്കരണ (ഭേദഗതി)നിയമം-1979 നടപ്പിൽ വരികയും ചെയ്തു. അസംബ്ലിയിൽ പാസാക്കിയെടുത്തശേഷം ബില്ല് പ്രാബല്യത്തിൽകൊണ്ടു വരുന്നതിൽ കാണിച്ച തത്രപ്പാടും, സംസ്ഥാന ഗവർമ്മെണ്ടിന്റെ ഒരുയർന്ന ഉദ്യോഗസ്ഥനെ പ്രത്യേക ദൂതനാക്കി ബില്ല് കേന്ദ്രത്തിലെത്തിച്ചതും, സാധാരണഗതിയിൽ കേന്ദ്രത്തിലെ ഉദ്യോഗസ്ഥദുഷ്പ്രഭുക്കളുടെ കൈകളിൽ വളരെക്കാലം കറങ്ങിത്തിരിഞ്ഞ ശുദ്ധീകരിക്കപ്പെട്ടു വരേണ്ടിയിരുന്ന ബില്ല് അനായാസം അംഗീകരിക്കപ്പെട്ടതും കേന്ദ്രസംസ്ഥാന തലങ്ങളിൽ തല്പരകക്ഷികൾക്കുള്ള സ്വാധീനം എത്രത്തോളം ശക്തമാണെന്നു വ്യക്തമാക്കുന്നു. ഈ ബില്ല് നിയമമായതോടെ ഹൈക്കോടതി അസാധുവാക്കിയ നിരവധി ഇഷ്ടദാന ഉടമ്പടികൾ സാധുവാക്കപ്പെട്ടു. ഇഷ്ടദാനങ്ങളുമായി ബന്ധപ്പെട്ടത്രേ ഇന്നും ഹൈക്കോടതിയുടെ വിധി കാത്തു കിടക്കുന്ന ഒട്ടുമുക്കാലും മിച്ചഭൂമിക്കേസുകളും.

## സംഗ്രഹവും ഉപസംഹാരവും

ഇതുവരെ ചർച്ചചെയ്യപ്പെട്ട കാര്യങ്ങൾ ഇപ്രകാരം സംഗ്രഹിക്കാം. 1969 ൽ പ്രാബല്യത്തിൽവന്ന ഭൂനിയമം നിഷ്കർഷിക്കുന്ന മൂന്നു പദ്ധതികളിൽ ആദ്യത്തേതു ഫലപ്രദമായി നടപ്പിൽ വരുത്തപ്പെട്ടു. പരമ്പരാഗതമായ ഭൂവുടമസമ്പ്രദായം നിർത്തലാക്കിയതും കുടിയാന്മാർക്കു ഭൂവുടമവർഗത്തോടുണ്ടായിരുന്ന സാമൂഹ്യവും സാമ്പത്തികവുമായ പരാധീനതകൾ ഇല്ലായ്മ ചെയ്തതും ഈ പദ്ധതിയുടെ സത്ഫലങ്ങളാണെങ്കിലും, ഭൂവുടമാവകാശം കൈയാളുന്നതിൽ സമത്വവും സാമൂഹ്യനീതിയും ഉറപ്പുവരുത്തിക്കൊണ്ടുള്ള ഒരു പുതുയുഗത്തിനു നാന്ദികുറിക്കപ്പെടുകയുണ്ടായില്ല. എന്തെന്നാൽ ഇന്നും കേരളത്തിലെ കാർഷികമേഖലയിലടനീളം ഭൂവുടമാവകാശത്തിന്റെ കാര്യത്തിലും ഭൂവിതരണത്തിന്റെ കാര്യത്തിലും കൊടിയ അസമത്വങ്ങളേ കാണപ്പെടുന്നുള്ളൂ.

ഫലപ്രദമായി നടപ്പിലാക്കപ്പെട്ടുവെങ്കിലും രണ്ടാം പദ്ധതി അതിന്റെ തന്നെ പാപ്പരത്തം മൂലം കേരളത്തിന്റെ കാർഷികമേഖലയിൽ നാമമാത്രമായ സ്വാധീനമേ ചെലുത്തിയുള്ളൂ.

മൂന്നാം പദ്ധതിയാകട്ടെ തീർത്തും ഒരു പരാജയമായിരുന്നു. ആരംഭം മുതൽക്കേ കേരളത്തിലെ ഭൂപരിഷ്കരണ നിയമങ്ങളിൽ കണ്ടുവന്ന പ്രമാദങ്ങളായിരുന്നു പരാജയത്തിന്റെ പ്രധാനഹേതു. 1969 ലെ നിയമപ്രകാരം ഭൂപരിധി നിർണ്ണയിക്കപ്പെട

## തെരഞ്ഞെടുപ്പുവിചാരം

റെഡ്ഗാർഡ്സ് സമിതി

കേരളം ഒരിക്കൽക്കൂടി ഒരു തെരഞ്ഞെടുപ്പു മാമാങ്കത്തിലേക്കു വലിച്ചിഴക്കപ്പെട്ടു കഴിഞ്ഞു. ഈ വരുന്ന മെയ് പത്തൊമ്പതിനു് അതു് മംഗളപരമായി പര്യവസാനിക്കുകയും ചെയ്യും. ഈ തെരഞ്ഞെടുപ്പ് തങ്ങളുടെ ജീവിതത്തിലെന്തെങ്കിലും മാററമുണ്ടാക്കുമെന്ന വിശ്വാസം തെല്ലുപോലും ബാധിക്കാത്ത ആളുകൾപോലും അന്നേദിവസം പോളിംഗ് ബൂത്തിലേക്ക് നയിക്കപ്പെടും. നടന്നുകൊണ്ടിരിക്കുന്ന രാഷ്ട്രീയ കളിയുടെ പൊള്ളത്തരത്തെക്കുറിച്ച് അറിയാത്തത് കൊണ്ടല്ല, മറിച്ച്, പകരം എന്ത്? എന്നതിനെക്കുറിച്ചുള്ള വിശ്വസനീയമായ ഒരു മാർഗവും മുന്നിൽ കാണാത്തതുകൊണ്ടായിരിക്കും അത്. തെരഞ്ഞെടുപ്പു ജ്വരം ചിന്തയിൽ കയറിയ ഒരു ന്യൂനപക്ഷത്തിന്റെ തൊഴിച്ച് മഹാഭൂരിപക്ഷത്തിന്റെ സ്ഥിതിയും ഇതായിരിക്കും.

കുറ്റമാററവും കാലുമാററവും കൊണ്ടു് മുഖരിതമായ തെരഞ്ഞെടുപ്പുരാഷ്ട്രീയം ഇവിടെ ഒരു കളിതമാശയായി തീർന്നിട്ടുണ്ടു്. പക്ഷെ, ഈ കളിതമാശ വലിയ ചിലവുകൂടിയതാണെന്നോർക്കണം. കോടികണക്കിനു രൂപയാണു് തെരഞ്ഞെടുപ്പിനായി ചിലവഴിക്ക

(ശേഷം 35-ൽ)

ന്നതിൽ നേരിട്ടകാലതാമസവും അതെത്തുടർന്നു ഭൂപരിഷ്കരണനിയമത്തെ വളച്ചൊടിച്ചുകൊണ്ടു് നടത്തപ്പെട്ട വ്യാജഭൂകൈമാററങ്ങളും, ഇഷ്ടദാനബില്ല് നിയമമാക്കുന്നതിൽ എത്തിച്ചേർന്ന രാഷ്ട്രീയ കസർത്തുകളുമായിരുന്നു പദ്ധതിയുടെ പരാജയത്തിന്റെ മററു കാരണങ്ങൾ.

ജനപ്പെരുപ്പവും ഭാഗപ്പിരിവുകളും (Partitions) ഹേതുവായി നേരത്തെ തന്നെ തുണ്ടങ്ങളായി വിഭജിക്കപ്പെട്ടിരുന്നു കേരളത്തിലെ ഭൂമി. കടുത്ത ഭൂദൗർബല്യം കാരണം കിടപ്പാടത്തിനു പോലും കടിപിടികൂടുന്ന ഇവിടെ കൃഷിഭൂമിക്കു പണ്ടേ ക്ഷാമമായിരുന്നു. അനുദിനം വിലനിലവാരം കുത്തനെ ഉയരുന്ന ഇന്നത്തെ സാഹചര്യത്തിൽ ഭൂരഹിതരും പേരിനുമാത്രം ഭൂവുടമകളുമായിരിക്കുന്നവർക്കു ഒരു തുണ്ടു ഭൂമി സമ്പാദിക്കുക എളുപ്പമല്ല. കേരളത്തിൽ ഭൂപരിധി നിർണയിക്കപ്പെട്ടത് മററു സംസ്ഥാനങ്ങളെ അപേക്ഷിച്ചു നോക്കുമ്പോൾ കുറഞ്ഞതോതിലാണെങ്കിലും ഇവിടെ അനുഭവപ്പെടുന്ന ഭൂക്ഷാമവും വലിയ വിള നൽകുന്ന ചെറിയ പാട്ടഭൂമികളുടെ കാര്യവും പരിഗണിക്കുമ്പോൾ 1969 ലെ ഭൂപരിഷ്കരണനിയമത്തിൽ ഭൂപരിധി കുറെക്കൂടി പരിമിതപ്പെടുത്തി നിർണയിക്കപ്പെടണമായിരുന്നു.

എല്ലാ പാട്ടകൃഷിക്കാർക്കും ഉടമാവകാശം നൽകി മിച്ചഭൂമി സംഭരിച്ച നടപടിയേക്കാൾ- അതുവഴി കള്ളക്കൈമാററങ്ങൾക്കു വമ്പിച്ച സാധ്യതയുണ്ടാക്കിയതിനേക്കാൾ— മെച്ചപ്പെട്ട നടപടി താന്താങ്ങളുടെ നിലത്ത് കൃഷിചെയ്തു ഉപജീവനം കഴിക്കുന്ന കർഷകത്തൊഴിലാളികൾക്കു നിർണയിക്കപ്പെട്ട ഭൂപരിധി ലംഘിക്കാതെതന്നെ അവരുടേതായ ഭൂമി പതിച്ചുകൊടുക്കുന്നവകുപ്പുകൂടി ഭൂപരിഷ്കരണനിയമത്തിൽ ഉൾപ്പെടുത്തുകയായിരുന്നു. ഉടമാവകാശവും കൃഷിയോഗ്യമായ നിലത്തിന്റെ കൈകാര്യാവകാശവും സ്വന്തം നിലങ്ങളിൽ മുഴുവൻ സമയവും വിനിയോഗിച്ച് പരമാവധി ഉൽപാദനം നടത്തുന്ന പാട്ടക്കുടിയാന്മാരുടെ കുടുംബങ്ങൾക്കു നൽകപ്പെടേണമായിരുന്നു. മറെറാരു ഭാഷയിൽ പറഞ്ഞാൽ സ്ഥിരമായ മററു വരുമാനമാർഗ്ഗങ്ങളുള്ള ആർക്കും പരിധിയിൽ കവിഞ്ഞ ഭൂമി കൈവശം വയ്ക്കാനുള്ള അവകാശം നൽകരുതായിരുന്നു. അങ്ങനെയുള്ളവരിൽനിന്നു കൃഷിഭൂമി പിടിച്ചെടുത്തു കൃഷിനിലംകൊണ്ടുമാത്രം ഉപജീവിക്കുന്ന മററു വിഭാഗങ്ങൾക്കു നൽകുകയായിരുന്നു ചെയ്യേണ്ടിയിരുന്നതു്. വടക്കെ മലബാറിലെ ഭൂമികളിൽ നടത്തിയ പരിശോധനയിൽ ബാങ്കുമാനേജർമാർ, പഞ്ചായത്ത് എക്സിക്യൂട്ടീവ് ഓഫീസർമാർ, ഗസററഡ് ഉദ്യോഗസ്ഥന്മാർ തുടങ്ങിയ ലാഭകരമായ തൊഴിലുകളുള്ള വലിയൊരുവിഭാഗം 15മുതൽ 20ഏക്കർവരെ വിളഭൂമി കൈവശംവച്ചിരിക്കുന്നതായി കണ്ടുപിടിക്കപ്പെട്ടു. മററുപ്രദേശങ്ങളിലെസ്ഥിതിയും മറിച്ചായിരിക്കുകയില്ലെന്നു ഊഹിക്കാവുന്നതേയുള്ളു.

ഭൂവുടമാവകാശം ഒഴിപ്പിച്ചുവാങ്ങലും വിളനിലങ്ങളുടെ പുനർവിതരണവും പുരോഗമനാത്മകമായ ഉൾക്കാഴ്ചയോടെ നടപ്പാക്കപ്പെടുന്ന ഭൂപരിഷ്കരണങ്ങളുടെ ചെറിയൊരു ഭാഗമോ ആകുന്നുള്ളു. ഏതൊരു ഭൂപരിഷ്കരണനടപടിയുടെയും പരമമായ ലക്ഷ്യം മെച്ചപ്പെട്ടതും സമദർശിയുമായ ഒരു കാർഷികവ്യവസ്ഥ ഉണ്ടാക്കിയെടുക്കലാണെന്നിരിക്കെ ആ ലക്ഷ്യം കൈവരിക്കാൻ മററു നടപടികളും കൈകൊണ്ടേ മതിയാവൂ. ഈ വിഷയത്തിൽ അസീസിന്റെ അഭിപ്രായം ഇപ്രകാരമത്രേ. "ഭൂപരിഷ്കരണസംരംഭങ്ങൾ എത്രസമഗ്രമായാലും ഗ്രാമീണജനതയ്ക്കിടയിൽ ഭൂവിതരണം ചെയ്യുന്നകാര്യത്തിൽ ഏറെക്കുറെ തുല്യതപാലിക്കാൻ ആ പരിഷ്കാരങ്ങൾക്കു കഴിഞ്ഞാൽതന്നെയും ഇതെല്ലാം സമൂലമായ ഗ്രാമവികസനം ലക്ഷ്യമാക്കിയുള്ള മുന്നുപാധികളുടെ ഫലമേ ചെയ്യുന്നുള്ളു. ഈ പരിഷ്കരണങ്ങളെത്തുടർന്നു ഗ്രാമവികസനത്തിന്റെ ഓരോ ഘട്ടത്തിലും ഗ്രാമീണരിൽ ഐക്യബോധം വളർത്താനുതകുന്ന സുസ്ഥാപിതവും സംഘടനാപരവുമായ മററു നടപടികളും ഉണ്ടാവേണ്ടതുണ്ടു്."

ഇപ്പോഴത്തെ ഭൂപരിഷ്കരണനിയമത്തിന്റെ ഫലമായി ഇനിയും കൃഷിഭൂമികൾ തുണ്ടുതുണ്ടായി വിഭജിക്കപ്പെടാൻ സാധ്യതയുണ്ടെന്നു മുൻകൂട്ടി കണ്ടിട്ടാവാം, കേരളത്തിലെ ഒരു മുൻമുഖ്യമന്ത്രി, ഇവിടത്തെ കാർഷികമേഖലയുടെ ഉപരിവികാസത്തിന്നായി ഒരു നിശ്ചിതതോതിൽ സഹകരണവല്ക്കരണം ആവശ്യമാണെന്നു അഭിപ്രായപ്പെട്ടതും അതിന്നു വേണ്ടി വാദിച്ചതും. പക്ഷേ ഈ ദിശയിൽ എന്തെങ്കിലും നടപടി ഇന്നുവരെ ഉണ്ടായിട്ടില്ല. തൊഴിൽ രഹിതരും മററുവരുമാനമാർഗ്ഗങ്ങളൊ കൃഷിചെയ്തു ഉപജീവിക്കാൻ നിലമോ ഇല്ലാത്തവരുമായ വലിയൊരു വിഭാഗം ഗ്രാമീണർക്കു ഗ്രാമീണവ്യവസായ സംരംഭങ്ങളിലൂടെ തൊഴിലവസരങ്ങൾ ഉണ്ടാക്കിക്കൊടുക്കുക എന്നതാണ് ഗവൺമെണ്ടിൽനിന്നും അടിയന്തിരമായുണ്ടാവേണ്ട മറെറാരു നീക്കം. ഭൂപരിഷ്കരണ നിയമം നടപ്പാക്കുക മൂലം കരഗതമായിട്ടുള്ള തുച്ഛമായ നഷ്ടപരിഹാരംപോലും വലിയൊരു നേട്ടമായി കരുതുന്ന വൻകിട ഭൂസ്വാമികൾ ഓരോ ഡസൻവീതമെങ്കിലും ഓരോ ഗ്രാമത്തിലും ഉണ്ടായിരിക്കും. അവരിൽ അധികംപേരും തങ്ങൾക്കു കിട്ടിയ തുകയത്രയും വിരുന്നുസൽക്കാരങ്ങൾക്കും ആഘോഷങ്ങൾക്കു, ആർഭാടങ്ങൾക്കും വേണ്ടിധൂർത്തടിച്ചു കളഞ്ഞിട്ടുണ്ടാവാം. ഗ്രാമീണ വ്യവസായ സംരഭങ്ങൾ തുടങ്ങിയ ഉല്പാദനകരമായ കാര്യങ്ങൾക്കായിആതുക അവർ ചെലവഴിച്ചിരുന്നുവെങ്കിൽ ഗ്രാമീണ സമ്പദ്‌വ്യവസ്ഥയ്ക്കാക്കം കൂട്ടമായിരുന്നു അതു്. തൊഴിൽരഹിതരായ ഗ്രാമീണർക്കു തൊഴിലവസരം ഉണ്ടാക്കിക്കൊടുക്കുകവഴി ഒട്ടുവളരെ ഗ്രാമങ്ങളിൽ ഇന്നനുഭവപ്പെടുന്ന തൊഴിൽ പ്രശ്നങ്ങൾ ഭാഗികമായെങ്കിലും പരിഹരിക്കപ്പെടുകയും ചെയ്യുമായിരുന്നു. മാത്രവുമല്ല സ്ഥാനഭ്രഷ്ടരാക്കപ്പെട്ട ഭാഗ്യദോഷികളായ ആ ഭൂവുടമകൾക്കു പോലും അതൊരാശ്വാസമായനുഭവപ്പെടുകയും ചെയ്യുമായിരുന്നു.

○

രാധാകൃഷ്ണൻ  വിവ: ഹഫ്സ

# കോഴിക്കോട്ടെ ചേരിനിവാസികൾ

ലുതായി. ധീരനായ അലവി പെട്ടെന്നു് സ്തബ്ധനായി. അറിയാവുന്ന നബിമാരെ മുഴക്കെ വിളിച്ചു പ്രാർത്ഥിച്ചു. അതു് അപ്രത്യക്ഷമാവുകയും ചെയ്തു. അങ്ങിനെ പ്രത്യക്ഷപ്പെട്ടതു് ‘‘ആകാശ ഭൈരവ’’നായിരുന്നത്രെ! തുടർച്ചയായി മതകർമ്മങ്ങളനുഷ്ഠിക്കാത്ത അയാൾ ഈ ജോലി ചെയ്യുന്നതുകൊണ്ടു് ‘അള്ളാഹു’വിൽ നിന്നു് ‘പരലോക’ത്തുവെച്ചു് പുണ്യം ലഭിക്കുമെന്നു് സ്വയം ആശ്വസിക്കുന്നു.

വായിക്കാനറിയാവുന്നതുകൊണ്ടു് പത്രങ്ങളും ഇടക്കിടെ ഡിററക്ടീവ് നോവലുകളും വായിക്കാറുണ്ടു്. തിരഞ്ഞെടുപ്പുകൾ പാവപ്പെട്ടവരുടെ ദുരിതമൊന്നും മാററുകയില്ലെങ്കിലും ഇടതുപക്ഷമുന്നണിക്കു് ചിലകാര്യങ്ങൾ ചെയ്യാനാവുമെന്നു് ‘മാർക്സിസ്ററു’ പാർട്ടിയുടെ കാൻഡിഡേററ് മെമ്പർഷിപ്പുള്ള അലവി കരുതുന്നു. മററു പാർട്ടികളേക്കാൾ തൊഴിലാളികൾക്കു് മെച്ചമുണ്ടാക്കാൻ ആ പാർട്ടിക്കു് കഴിയുമെന്ന തോന്നലാണു് അതുമായി അടുപ്പിച്ചതു്. അയാളുടെ കുട്ടികൾ ഇപ്പോൾ സ്കൂളിൽ പോകുന്നുണ്ടു്. അവരെ പഠിപ്പിച്ചു് എന്തെങ്കിലും നല്ല തൊഴിൽ നേടികൊടുക്കണമെന്നു് ആഗ്രഹിക്കുന്ന അലവി ഒരു കാരണവശാലും താനെടുക്കുന്ന ജോലി ചെയ്യാൻ അവക്കിടവരരുതെന്നു മനംനൊന്തു പ്രാർത്ഥിക്കാറുണ്ടു്. മുമ്പൊരിക്കൽ തൊട്ടടുത്തമുസ്ലീം ശ്മശാനങ്ങളിൽ പണിയെടുക്കുന്ന ആളുകളെ കണ്ടു് കൂട്ടായി പ്രവർത്തിക്കാനുള്ള ഒരു വേദിയൊരുക്കണമെന്നു് അലവി വിചാരിച്ചിരുന്നു. പലതുകൊണ്ടും അതു് നടന്നില്ല. കോഴിക്കോടു് മെഡിക്കൽ കോളേജിലെ ജനകീയ വിചാരണ ശരിയായിരുന്നുവെന്നു് കരുതുന്ന അയാൾക്കു് കേണിച്ചിറയിൽ എന്താണു് സംഭവിച്ചതെന്നോ, ‘നക്സലൈററുകളു’ടെ പരിപാടിയെന്താണെന്നോ നന്നായറിയില്ല. പട്ടിണി ഒരു സാധാരണ സംഭവമായി പരിഗണിക്കാതെ, എന്തെങ്കിലും ആഗ്രഹാഭിലാഷങ്ങളുടെ ചിറകിൽ പറക്കാതെ സ്വന്തം വൃത്തത്തിനകത്തു്, അലവി ജീവിക്കുന്നു; മരണമറിയിച്ചെത്തുന്നവരേയും കാത്തു്.

നേർച്ച സ്ഥലങ്ങളിൽ, ഉത്സവപറമ്പുകളിൽ,നാൽക്കവലകളിൽ ബീഡികളുടെ പ്രചാരകനായി, മരുന്നുവില്പനക്കാരനായി, അലഞ്ഞുനടന്നു് വയർ നിറക്കാൻ എന്തെങ്കിലും നേടിയെടുക്കുന്നവനാണു് അബ്ദുക്ക. ഈപ്രദേശങ്ങളിലെ ആളുകൾക്കൊക്കെ സുപരിചിതനായി അബ്ദുക്ക മുൻപ് ഇവിടെ താമസിക്കുകയും പിന്നീടു് ബേപ്പൂർ പഞ്ചായത്തിലെ ‘മില്ലത്തു്’ കോളനിയിലേക്കു് മാററപ്പെടുകയു ചെയ്തു ഒരാളാണു്. കൊച്ചിയിലാണു് ജനിച്ചതു്. 12-ാം വയസിൽ നാടുവിടുകയും അങ്ങോളമിങ്ങോളമലഞ്ഞു ജീവിച്ചു് കല്യാണം കഴിക്കുന്നതിനുവേണ്ടി നാട്ടിൽ പോയിതിരിച്ചുവന്ന അബ്ദുക്ക പിന്നീടു് ജീവിച്ചതു് കോഴിക്കോട്ടു് പല സ്ഥലങ്ങളിലുമാണു്. അവസാനം എത്തപ്പെട്ടതു് ബംഗ്ലാദേശിലാണു്. വാചാലനായ അബ്ദുക്ക പണ്ടു് കമ്മ്യൂണിസ്ററ് പാർട്ടിയുടെ കൊച്ചു കൊച്ചു സ്ററേജുകളിൽ പാടിയലഞ്ഞിട്ടുണ്ടു്. ‘എടാ നീ പാടുമോ’യെന്നു് ചോദിച്ച പോലീസുകാരനോടു് ‘പാടു’മെന്നുത്തരം കൊടുത്തതിനു് ധാരാളം തല്ലുവാങ്ങിയ അബ്ദുക്കയുടെ ഹൃദയത്തിനകത്തു് നിന്നു് ഇപ്പോഴും പഴയവരികൾ ഇരച്ചുപൊങ്ങുന്നു.

‘‘സാമ്രാജ്യത്വവൻ കിട ബൂർഷ്വാ
വർഗംജന്മിത്തം
മർദ്ദകചൂഷക മൂർത്തികൾമൂവരും
ഒത്തുഭരിക്കുന്നേ
നാടിതു് ചുട്ടുകരിക്കുന്നേ
കട്ടുമുടിക്കുന്നേ.’’

പഴയപാർട്ടിയായിരുന്നു, കമ്മ്യൂണിസ്റ്റു പാർട്ടിയെന്നും ഇപ്പോഴതു് മാറിപോയിരിക്കുന്നുവെന്നും അബ്ദുക്ക കരുതുന്നു. പഴയപോലെ പാടാനോ സംസാരിക്കാനോ കഴിയുന്ന ആരോഗ്യസ്ഥിതിയല്ല ഇപ്പോഴുള്ളതു്. ആസ്ത്മരോഗിയായ അബ്ദുക്കയുടെ മകൻ വലിയങ്ങാടിയിൽ പണിക്കു് പോവുന്നുണ്ടെങ്കിലും ജീവിതം പ്രയാസപൂർണ്ണംതന്നെയാണു്. 7 മക്കളുള്ള അദ്ദേഹത്തിനു് കുടുംബാസൂത്രണത്തോടു് യോജിപ്പുണ്ടായിരുന്നിട്ടും ഇസ്ലാംമതമനുവദിക്കുന്നില്ല എന്നതുകൊണ്ടു് അതിനുതുനിഞ്ഞില്ല. അടുത്തതെരഞ്ഞെടുപ്പിൽ ഇടതുപക്ഷമുന്നണിക്കു് വോട്ടു ചെയ്യുമെന്നു് പറയുന്ന അബ്ദുക്ക അതു് എന്തെങ്കിലും നേട്ടമുണ്ടാക്കിതരുമെന്നു് വിശ്വാസമുണ്ടായിട്ടല്ല വോട്ടു് ചെയ്യുന്നതു്. മറിച്ചു് തനിക്കു് കിട്ടിയഅവകാശം വെറുതെകളയരുതെന്നും ഭൂമിക്കു്പട്ടയം കിട്ടുന്നതിനും ഈ നാട്ടിൽ ജീവിക്കുന്നവനാണെന്നു് തെളിയിക്കാനുമൊക്കെ സഹായിക്കുമല്ലോ എന്നും കരുതിയാണു്. ജനകീയവിചാരണ തികച്ചും ന്യായമാണെന്നു് കരുതുന്നു. അതിനുവേണ്ടി സംസാരിക്കുന്ന അബ്ദുക്കക്കു് നക്സലൈററുകളുടെ പരിപാടികളെകുറിച്ചു് വലിയധാരണകളൊന്നുമില്ല. ഇപ്പോൾ ബേപ്പൂർ പഞ്ചായത്തിലെ മില്ലത്തു്കോളനിയുടെ)കാര്യങ്ങൾക്കു വേണ്ടി അയാൾ ഓടിപാഞ്ഞുനടക്കുന്നു. മില്ലത്തു്കോളനി വികസനസമിതിയുടെ സിക്രട്ടറികൂടിയാണു്. അബ്ദുക്ക. കമ്മ്യൂണിസ്റ്റു് സ്ററേജുകളിൽ പാടിനടന്ന പഴയ അനുഭവങ്ങളിൽനിന്നു സമാഹാരിച്ച വിപ്ളവത്തെകുറിച്ചുള്ള അമൂർത്തസങ്കൽപങ്ങളും അല്ലാഹുവിന്റെ മഹത്വത്തെകുറിച്ചുള്ള വിചാരങ്ങളുമെല്ലാംകൂടി നിറഞ്ഞുനിൽക്കുന്ന മനസ്സുമായി അയാൾ മില്ലത്തുകോളനിയിൽ ജീവിച്ചുപോരുന്നു. ജീവിതത്തിന്റെ എല്ലാ കറുത്തവശങ്ങളിലും പ്രകാശം കടന്നുവരുമെന്നു്പ്രതീക്ഷിക്കുന്ന ആസ്ത്മരോഗിയായ അബ്ദുക്ക മെനിയാന്നു് വയനാട്ടിലേക്കു് ഭൂപതിബീഡിയുടെ ഗുണഗണങ്ങൾ ആ നാട്ടുകരെ ബോധ്യപ്പെടുത്താൻ യാത്രയായിരിക്കുന്നു.

കുഞ്ഞിപാത്തുമ്മതാത്ത ചാപ്പയിലെ ബംഗ്ളാദേശിലാണു് താമസിക്കുന്നതു്. എഴുപത്തിയഞ്ചോളം വയസ്സായിട്ടും ഇന്നുംഈററിനു്(ഗർഭനന്താരം സ്ത്രീകളെ കുളിപ്പിക്കുകയും വസ്ത്രങ്ങൾ വൃത്തിയാക്കുകയുമൊക്കെചെയ്യുന്ന ജോലി)പോവുന്ന അവർ നെബതു്വർഷംമുൻപാണു് ഇങ്ങോട്ടു്വന്നതു്. അന്നു് 1500 ഉറുപ്പികകൊടുത്തു് വാങ്ങിയതാണു് ഈ കുടിൽ. രേഖകളൊന്നുമില്ലാത്ത അവരുടെ കുടിലിൽ 3 കുടുംബങ്ങൾകൂടി താമസിക്കുന്നു. അവർ ജനിക്കുകയും വളരുകയും ചെയ്ത തിരുരങ്ങാടിയിൽനിന്നും ‘പഴയകോളറയുടെകാലത്തു് ജീവിക്കാൻ വേണ്ടിയാണു് കോഴിക്കോട്ടു് കെട്ട്യോനുമായെത്തിയതു്. ആ കാലംമുതൽ അദ്ധ്വാനിച്ചാണു് ജീവിച്ചുവന്നതു്. അവർക്കു്നാലു് മക്കളുണ്ടു്. രണ്ടാണുംരണ്ടുപെണ്ണും. മൂത്തരണ്ടുപെൺമക്കളേയും കല്യാണം കഴിച്ചിരുന്നതു് അറബികളായിരുന്നു. വിവാഹം കഴിക്കാൻ വന്നവർ ചോദിച്ച ചെറിയ സ്ത്രീധനതുകപോലും കൊടുക്കാനില്ലാതിരിക്കുകയും കുട്ടികൾ പുരനിറഞ്ഞു നിൽക്കുകയും അതിനെക്കുറിച്ചു് മനസ്സു്നിറയെ പേടിസ്വപ്നങ്ങൾ നിറയുകയും ചെയ്ത അവസരത്തിലാണു് അറബികൾക്കു് മക്കളെ കല്യാണം കഴിച്ചുകൊടുക്കാൻ അവർ നിർബന്ധിക്കപ്പെട്ടതു്. മൂത്തമളെ അറബിമൊഴിചൊല്ലിയതായി ഖാസിക്കു് തന്റെ നാട്ടിൽനിന്നും അയാളറിയിച്ചു. ഇപ്പോൾ മറെറാരാളെ കല്യാണവും കഴിച്ചു് അവരുടേതായ പ്രയാസവുമായി വീട്ടു് ജീവിക്കുന്നു. രണ്ടാമത്തെ മകളാവട്ടെ ഇതുവരെമൊഴി ചെല്ലപ്പെട്ടിട്ടില്ലെങ്കിലും അറബി അയാളുടെ നാട്ടിലേക്കു് പോയിട്ടു്വർഷങ്ങൾ കടന്നുപോയിരിക്കുന്നു. അറബിയിൽ ജനിച്ച ഒരു കുട്ടിയുമായി കുഞ്ഞിപാത്തുമ്മ താത്തയുടെ മകൾ വരണ്ട മനസ്സുമായി പ്രതീക്ഷിക്കാനൊന്നുമില്ലാതെ, ആറേഴു്വയസ്സായ ‘അറബി കുട്ടി’യോടൊപ്പം ജീവിക്കുന്നു.

രണ്ടു ആൺമക്കളിൽ ഒരു കുട്ടിയെ അവന്റെ 13-ാംവയസ്സിൽ അറബി നാട്ടിലേക്കു് കൊണ്ടുപോയിട്ടു് എ

# കോഴിക്കോട്ടെ ചേരിനിവാസികൾ

ട്ടൊൻപതുവർഷം കടന്നുപോയിരിക്കുന്നു. അവന്റെ കത്ത് വന്നിട്ടും മാസങ്ങൾ അനവധിയായി. അവൻ പണമൊന്നും അയച്ചില്ലെങ്കിലും സുഖമായിരിക്കട്ടെയെന്ന് നിത്യവും പ്രാർത്ഥിക്കുന്ന അവർ ഇരുപത്തിയൊന്നൊളം വയസ്സായിട്ടുള്ള അവനെ ഒരുനോക്കു കാണുവാനുള്ള വെമ്പൽ മനസ്സിനകത്ത് സൂക്ഷിക്കുന്നു. മറേറകുട്ടിയാവട്ടെ പേപ്പർ പെറുക്കിവിററ് നടക്കുന്നു. എപ്പോഴെങ്കിലും മാത്രമേ എന്തെങ്കിലും കിട്ടാറുള്ളൂ. അവനും മകൾക്കും കുട്ടിക്കുമൊക്കെ ഭക്ഷണത്തിന്ന് വഴി തേടേണ്ട കുഞ്ഞിപാത്തുമ്മ പടച്ചോനും തന്റെ ദേഹത്തിന്റെ ആരോഗ്യവും മാത്രമേ തന്നെ രക്ഷിക്കാനുള്ളുവെന്ന് കരുതുന്നു. എല്ലായ്പോഴും അപ്പവാണിഭ നേർച്ചക്ക് അപ്പം നേരുന്ന അവർക്ക് ശൈഖ്മാമുകോയ തങ്ങളുടെ പേർക്ക് എന്തെങ്കിലും നേർച്ചയാക്കിയാൽ ഫലമുണ്ടാവുമെന്ന ഉറച്ച വിശ്വാസവുമുണ്ട്. ശൈഖ്മാമുക്കോയതങ്ങളെന്ന ദിവ്യന്റെ ജാറത്തിൽ നടക്കുന്ന [ശവകുടീരം] മലബാറിലെ പ്രസിദ്ധമായ മുസ്ളീം നേർച്ചയാണിതു് കാര്യസാധ്യത്തിനു് ഇഷ്ടമുള്ളതു നേച്ച്യാക്കാം. പണമോ, അപ്പമോ അങ്ങനെ എന്തും. കണ്ണിനു രോഗംവന്നാൽകണ്ണപ്പം കൈക്കുകയ്യപ്പം കാലിനുകാലപ്പം അങ്ങനെ ഏതെങ്കിലും. കക്ഷികളിൽ വിശ്വാസമില്ലാത്ത അവർ കുട്ടികൾ പറയുന്നതിന് വോട്ട് ചെയ്യുന്നു. നക്സലൈററുകൾ എന്ന് കേട്ടിട്ടില്ലാത്ത കുഞ്ഞിപാത്തുമ്മതാത്ത തന്റെദുരന്തപൂർണ്ണമായ ജീവിതത്തിനിടയിലും കൊച്ചു കൊച്ചു ആഹ്ളാദങ്ങൾ കണ്ടെത്തിയും ആവശ്യത്തിലേറെ സംസാരിച്ചും കാലം കഴിക്കുന്നു.

ജീവിതത്തിനുമേലുള്ള ഭാരം വർദ്ധിച്ചുകൊണ്ടേയിരിക്കുമ്പോഴും സാമാന്യമായജീവിതത്തിനകത്ത്, വ്യക്തിഗതമായ വിശ്വാസങ്ങളുമായും അവർക്കുള്ളിലേക്ക് കിനിഞ്ഞിറങ്ങിയിട്ടുള്ള ധാരണകളുമായും ജീവിക്കുന്ന അവരോരുത്തരും ഒരോ ലോകത്തേയാണ് മുന്നിലേക്കു കൊണ്ടുവരുന്നത്. ബംഗ്ലാദേശിനകത്ത്തന്നെ ഫുൾടൈം രാഷ്ട്രീയ, സാമൂഹ്യപ്രവർത്തനങ്ങളിലേർപ്പെടുകയും മുസ്'ലീ,ന്യൂനപക്ഷത്തിന്റെ താൽപര്യം അഖിലേന്ത്യമുസ്ലീം ലീഗിലൂടെ മാത്രമേ സാധ്യമാവുകയുള്ളുവെന്നാത്മാർത്ഥമായി വിശ്വസിക്കുകയും ചെയ്യുന്ന ഇല്ലിക്കൽ ആലിക്കോയയും നിത്യവും സന്ധ്യക്ക് ക്രൂശിതനായ ദൈവപുത്രന്റെ മുന്നിൽ മുട്ടുകുത്തി പ്രാർത്ഥിച്ച് അന്നത്തെ അപ്പം നൽകുവാൻ അപേക്ഷിച്ച്, കുട്ടികൾ ചീത്തയാവാതിരിക്കാൻ മറ്റുകുട്ടികളുമായി ബന്ധപ്പെടുന്നതിൽനിന്നു തടഞ്ഞ്, നക്സലൈററുകൾ തലവെട്ടികളാണെന്ന് വിശ്വസിച്ച് ജീവിക്കുന്ന റോസാച്ചേടത്തിയും കഷ്ടപ്പാടിന്റെ അങ്ങേധ്രുവത്തിലിരുന്നിട്ടും മററുള്ളവരുടെ സഹായം സ്വീകരിച്ചും ട്യൂഷനെടുത്തും കോളേജിൽ പോകുന്ന, വനിതാവിമോചനമോ,രാഷ്ട്രീയപരിത:സ്ഥിതികളെ പ്രസക്ത പ്രശ്നങ്ങളായി അനുഭവപ്പെടാത്ത, ആ പ്രദേശത്തെ ആദ്യത്തെ ബിരുദധാരിയാകാൻ ഇടയുള്ള സക്കീനയുമൊക്കെ അവരിൽ ചിലർ മാത്രമാണ്

## എന്തുകൊണ്ട് ബംഗ്ളാദേശ്?

എന്ത്കൊണ്ടാണ് ബംഗ്ലാദേശ്കൾ സംഭവിക്കുന്നത്? നിലവിലുള്ള സാമൂഹ്യപരിത:സ്ഥിതികളിൽ ഇതിലേക്ക് നയിക്കുന്ന ചില വസ്തുതകൾ പരിശോധിക്കാം. ബംഗ്ലാദേശുകളിലേക്ക് കുടിയേറിപാർക്കുന്നതിനു് മുൻപും 95% കുടുംബങ്ങൾക്കും വീടുകളുണ്ടായിരുന്നില്ല. അവരുടെ ജീവിതവും ഇന്നത്തേക്കാൾ ഒട്ടും മെച്ചപ്പെട്ടതായിരുന്നില്ല. അവർ കൂലിക്കും പണയത്തിനുമായി നഗരത്തിന്റെ പലഭാഗങ്ങളിലായി താമസിച്ചുവരികയായിരുന്നു. കോഴിക്കോട്ട് നഗരത്തിന്റെ സാവധാനത്തിലുള്ള രൂപപ്പെടലിനിടയിൽ നഗരത്തിനു പുറത്തുള്ള പ്രദേശങ്ങളിൽനിന്നു കുടിയേറിവന്നവരുടെ പിൻതലമുറയിൽ ഒരു ഭാഗംകൂടി ഇവിടെയുണ്ട്. ഇവിടെ കുടിയേറിയവരിലെ മുതിർന്ന തലമുറ വായിക്കാനറിയാത്തവരും ജീവിക്കാൻതന്നെ മാർഗമില്ലാത്തവരുമായിരുന്നു. രണ്ടാം തലമുറയാവട്ടെ തൊഴിൽ ലഭിക്കാത്തവരും ലഭിക്കുന്ന തൊഴിൽകൊണ്ട് ജീവിക്കാൻ പ്രയാസപ്പെടുന്നവരുമാണ്. മൂന്നാം തലമുറയും ഏറെക്കുറെ രണ്ടാം തലമുറയുടേതുപോലെ വിദ്യാഭ്യാസം ലഭിക്കാതെയും ജീവിതസാഹചര്യങ്ങളോട് പോരടിച്ചും തന്നെയാണ് വളർന്നുവരുന്നതു്. താഴ്ന്ന വരുമാനക്കാരായിരിക്കുമ്പോൾ അവരുടെ ചുററുപാടിനനുസരിച്ചുള്ള ഒരു ജീവിതാസൂത്രണവും ഇവിടെ സംഭവിക്കുന്നില്ല. ചെറിയ വരുമാനവും വലിയ കുടുംബവുമെന്ന പൊരുത്തക്കേട് ആവർത്തിച്ചുകൊണ്ടേയിരിക്കുന്നു. ഇവിടെ വന്ധ്യംകരണത്തിനു് വിധേയരായ ചിലരുണ്ട്. അതു് ജനസംഖ്യവർദ്ധനവ് ക്രമപ്പെടുത്തുന്നതിനായുള്ള സഞ്ജയ്ഗാന്ധിയുടെ പരിപാടിയാൽ പ്രചോദിക്കപ്പെട്ടതുകൊണ്ടല്ല, മറിച്ച് ഒന്നിച്ചു കിട്ടുന്ന എഴുപത്തിയഞ്ചു രൂപയുടെ പ്രലോഭനം ഒന്നു് കൊണ്ടു മാത്രമാണ്. ഇവിടെയുള്ളവരിൽ സ്ഥിരമായി ജോലിചെയ്യുന്നവരായി വളരെ കുറഞ്ഞപേരേയുള്ളൂ. ഭൂരിപക്ഷവും പലപ്പോഴായി പല തൊഴിലിനും പോകുന്നവരാണ്. സ്ഥിരമായി ഒരു തൊഴിൽ ചെയ്യുന്നതിനോട് താൽപര്യമില്ലാത്ത ഒരു മാനസികാവസ്ഥ കൂടി ഇവിടെ വളർന്നു വന്നതായി കാണാം.

അക്ഷരത്തിലൂടെ തുറന്നുകിട്ടുന്ന മുഴവൻ ലോകവും നിഷേധിക്കപ്പെട്ടന്ന ഇവരുടെ ബോധനിലവാരം വളരെ പിറകിലാണ്. ഇന്നവർക്ക് ബന്ധപ്പെടാൻ കഴിയുന്ന ഒരേയൊരു സാംസ്കാരികസംവേദന മാധ്യമം സിനിമയാണ്. അതേസമയം പരമ്പരാഗതമായ വിശ്വാസങ്ങളും മിത്തുകളും അതിശക്തിയായി ഇവരിൽ പ്രവർത്തിക്കുന്നു. തികച്ചും യാദൃശ്ചികമായി ഹൈസ്കൂൾ ക്ലാസുകളിലും കോളേജുകളിലും (ഒരേയൊരു പെൺകുട്ടി) എത്തിച്ചേരുന്നവർക്ക് യഥാർത്ഥമായ രൂപത്തിൽ തങ്ങളുടെ പരിതസ്ഥിതികളെ കണ്ടെത്തുവാനും കഴിയുന്നില്ല. കേവലമായ വിധിവിശ്വാസത്തിന്റെ കീഴിൽ ജീവിക്കുന്ന പ്രത്യാശയുടെ ഒരു നുറുങ്ങുവെളിച്ചം പോലും കാണാത്ത അവർക്ക് മനസ്സിലാകുന്ന,അവരെ മനസ്സിലാക്കുന്ന ഒരു സാംസ്കാരിക ശക്തിയും പ്രവർത്തിക്കുന്നില്ലെന്നതാണ് വാസ്തവം.

രാഷ്ട്രീയ സാമൂഹ്യ സ്ഥാപനങ്ങളെ സംബന്ധിച്ചിടത്തോളം തികച്ചും അജ്ഞരായ അവർക്കിടയിൽ പ്രവർത്തിക്കുന്ന ചില രാഷ്ട്രീയക്കാരുണ്ട്. ആ രാഷ്ട്രീയക്കാർക്ക് അവരെ മനസ്സിലാക്കാനുള്ള പ്രാപ്തിയില്ലതാനും. വളരെ അമൂർത്തമായി കാര്യങ്ങളെ പ്രകാശിപ്പിക്കുന്ന അവരെ ഇത്തരം കാര്യങ്ങൾ ബോധ്യപ്പെടുത്താനുള്ള ബോധപരമായ വികാസം അത്തരം രാഷ്ട്രീയ പ്രവർത്തകർ ആർജ്ജിച്ചിട്ടില്ല. പക്ഷെ, സംഘടിത പ്രവർത്തനത്തിന്റെ ഉണർവ്വ് അനുഭവിക്കാത്തവരാണ് അവരെന്ന് പറയാനാവില്ല. കുടിയേററത്തിന്റെ ആദ്യഘട്ടങ്ങളിൽ ഓരോ പ്രദേശത്തും സംഘടനകളുണ്ടായിരുന്നു. 'നേദിനഗർ പുരോഗമനസമിതി' 'തൈനാം വളപ്പ് കുടികിടപ്പ് സംരക്ഷണസമിതി' 'മുഖദാർപള്ളിക്കണ്ടി കുടികിടപ്പ് സംഘം' 'ചാപ്പയിൽ കുടികിടപ്പ് സംഘം' 'മില്ലത്ത് കോളനി വികസനസമിതി' തുടങ്ങിയവ അവരിലെ സംഘടനാപ്രവർത്തന പാടവത്തിലേക്ക് വിരൽ ചൂണ്ടുന്നു. പക്ഷേ ഇവയുടെ നേതൃത്വം കുടികിടപ്പിന്റേതുമാത്രമായ പ്രശ്നങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിക്കുകയാണ് ചെയ്തതു്. ഇന്നവയിൽ പലതും നിർജ്ജീവവുമാണ്. ബോധ നിലവാരമുയർത്തിക്കൊണ്ടുവരുന്ന

# കോഴിക്കോട്ടെ ചേരിനിവാസികൾ

തിനോ, സാമൂഹ്യപ്രശ്നങ്ങൾ ഏറെറടുക്കുന്നതിനോ വേണ്ട അവബോധം അവയ്ക്കില്ല.

ഈ പ്രദേശങ്ങളിൽ ജീവിക്കുന്നവരുടെ പ്രശ്നങ്ങൾ പരിഹരിക്കുവാനുള്ള മാർഗ്ഗങ്ങൾ എന്താണ്? സാമ്പത്തിക മേഖലയിൽ മുഴുവൻഘടനയുടെയും കയററിറക്കങ്ങളുടേയും സ്വാധീനത്തിനിടയിൽ ജീവിക്കുന്നവരാണല്ലോ അവർ. അവരുടെ സവിശേഷപ്രശ്നങ്ങളായ അസ്ഥിരമായ തൊഴിലിൻേറയും ജീവിക്കാൻ ഉതകാത്ത വരുമാനത്തിൻേറയും പ്രശ്നങ്ങൾ ഇന്നത്തെ പരിത:സ്ഥിതിയിൽ പരിഹരിക്കുവാൻ കഴിയുകയുമില്ല. നിലവിലുള്ള തൊഴിൽ കമ്പോളത്തിൽ തന്നെ മത്സരിക്കേണ്ടിവരുന്നവരാണവർ. വിവിധ തൊഴിലുകളിലേർപ്പെട്ട അവരിലെ, അതാതു് മേഖലയിലെ ചലനങ്ങൾ ബംഗ്ലാദേശിൻേറതു മാത്രമായ പ്രശ്നങ്ങളുമല്ല. ഇന്നു് അവർ താമസിക്കുന്ന കുടിലുകളെ പ്രാഥമികമായ ജീവിതാവശ്യങ്ങൾ നിറവേററാൻ കഴിയുന്ന കൊച്ചു വീടുകളാക്കിമാററാൻ ഒരു സർക്കാറും തയ്യാറില്ല. അങ്ങിനെ ആ പ്രദേശങ്ങളിൽ തന്നെ ആരെങ്കിലും ശ്രമിക്കുന്നുവെങ്കിൽ ഭൂരിപക്ഷം പേർക്കും മററെവിടെയെങ്കിലും സ്ഥലം കണ്ടെത്തേണ്ടിവരും. കാരണം ഓരോ കുടിലുകളിലും അത്രമാത്രം ആളുകൾ താമസിക്കുന്നുണ്ടു്. ഇനി മുഴുവൻ പേരേയും മറെറങ്ങോട്ടെങ്കിലും മാററുന്നുവെങ്കിൽ (അതു് അസംഭവ്യമെങ്കിൽപോലും) തീർച്ചയായും പുതിയ ബംഗ്ലാദേശുകൾ സംഭവിക്കും. ബംഗ്ലാദേശിനു് തൊട്ടടുത്ത്തന്നെ താമസിക്കുന്ന ഭൂവുടമകൾക്കു് പണം കൊടുത്തു് ഭൂമി സ്വന്തമാക്കിയോ, അല്ലെങ്കിൽ കോരായ്മ്ക്കോ (അതായതു് വർഷാവർഷം ജന്മിയുടെ സ്ഥലത്തു് താമസിക്കുന്നതിനു് പണം കൊടുക്കുന്ന സമ്പ്രദായം. ഇങ്ങിനെ പണം കൊടുക്കുമ്പോൾ അവിടെ വീടു് വെച്ചിരിക്കുന്നവർക്കു് ആ വീടു് നിൽക്കുന്ന ഭൂമിയിൽ യാതൊരു അവകാശവുമുണ്ടായിരിക്കില്ല. 'ജന്മി' തന്നെയായിരിക്കും വീടു് നിൽക്കുന്ന സ്ഥലത്തിൻേറയും ഉടമ) വീടെടുത്തു് താമസിക്കുന്നവരും, അത്തരം വീടുകളിൽ കൂലിക്കും പണയത്തിനുമായി താമസിക്കുന്നവരും നഗരത്തിൻെറ വിവിധ ഭാഗങ്ങളിൽ സമാനാവസ്ഥയിൽ ജീവിക്കുന്നവരുമൊക്കെ അങ്ങോട്ടു് കുടിയേറും. ഇന്നു ബംഗ്ലാദേശിനു ചുററും തികച്ചും സമാനമായ ജീവിത-ബോധ നിലവാരങ്ങളിൽ ജീവിക്കുന്ന ജനങ്ങൾ തിങ്ങിയ പ്രദേശങ്ങളുണ്ടു്. അവരേയും ബംഗ്ലാദേശുകാരേയും വേർതിരിക്കുന്നതു് ചില സാങ്കേതികപ്രശ്നങ്ങൾ മാത്രമാണു് നഗരത്തിലേ ഏററവും ജനസാന്ദ്രതയേറിയ തൊട്ടടുത്ത പ്രദേശങ്ങളിലെ ജനങ്ങളുടെ പ്രശ്നങ്ങൾ കൂടി അവസ്ഥയെ കൂടുതൽ സങ്കീർണ്ണമാക്കും.

പ്രാഥമികമായ ജീവിതാവശ്യങ്ങൾ നിറവേററുന്നതിന്നു് (ഉദാഹരണത്തിനു് വെള്ളംപോലും അവർക്കു് ലഭിക്കുന്നില്ല. 7ാം പേജിൽ കൊടുത്തിരിക്കുന്ന ഫോട്ടോ ശ്രദ്ധിക്കുക. നദിനഗറാണു് സ്ഥലം. ഒരാൾക്കു് രണ്ടു കുടം മാത്രം വെള്ളമെടുക്കാൻ പാടുള്ളു എന്നു് ബോർഡു് വെച്ചിരിക്കുന്നു.) പ്രാപ്തിയുള്ള ഒരു സംവിധാനമൊരുക്കുന്നതിനു് സർക്കാരോ, മറേറതെങ്കിലും സ്ഥാപനങ്ങളോ അശക്തരാണെന്ന പരിത:സ്ഥിതിയിൽ എന്താണു് ചെയ്യാൻ കഴിയുക?

തീർച്ചയായും നിലവിലുള്ള രാഷ്ട്രീയവും സാമ്പത്തികവും സാംസ്കാരികവുമായ പരിത:സ്ഥിതിയോടു ബന്ധപ്പെട്ടുകൊണ്ടു് മാത്രമേ സമൂലമായ ഒരു മാററത്തിനു് കഴിയൂ. ഇങ്ങിനെ പറയുമ്പോൾ 'ബംഗ്ലാദേശിൻെറ ഇന്നത്തെ, ഏററവും അടിയന്തിരമായ ആവശ്യങ്ങളെ അവഗണിക്കാനുള്ള ന്യായീകരണമായി അതു് മാററരുതു്. വെള്ളത്തിനും കക്കൂസിനും റേഷൻകാർഡിനും, തൊഴിലിനും ഒക്കെ വേണ്ടിയുള്ള അവരുടെ ആവശ്യങ്ങളെ പരിഗണിക്കാതെ, അവരിലേക്കിറങ്ങിചെല്ലാൻ ഒരു ശക്തിക്കും കഴിയില്ല. ബംഗ്ലാദേശു് ഒരു ഒററപ്പെട്ട പ്രശ്നമല്ല സങ്കീർണ്ണമായ ഒരു വ്യവസ്ഥയുടെഒരുവശം മാത്രമാണതു്. പക്ഷേ മുഴുവൻ പരിഹരിക്കേണ്ടതിലേക്കു് നയിക്കപ്പെടണമെങ്കിൽ ഇത്തരം സവിശേഷമായ പ്രശ്നങ്ങൾ ഏറെറടുത്തേ മതിയാവൂ. ഒരു അടിയന്തിരമായ പ്രശ്നപരിഹാരം സാധ്യമല്ലെന്നും വിവിധ മേഖലകളിലെ സമയോചിതമായ പ്രവർത്തനത്തിലൂടെ മാത്രമേ അതു് പരിഹരിക്കപ്പെടുകയുള്ളുവെന്നുമുള്ളതാണു് യാഥാർത്ഥ്യം.

അവിടത്തെ പ്രശ്നങ്ങൾ പരിഹരിക്കുന്നതിനുള്ള ഒരേയൊരു ഉറപ്പും ഉപാധിയും അവിടത്തെ ജനങ്ങളുടെ ക്രിയാത്മകതയും സമരശേഷിയും കെട്ടഴിച്ചുവിടപ്പെടുന്നതിലാണു് കുടികൊള്ളുന്നതു്. മനുഷ്യനെന്ന നിലക്കു് ജീവിക്കാനുള്ള, തങ്ങൾക്കു് നിഷേധിക്കപ്പെട്ടതു് തിരിച്ചുപിടിക്കാനുള്ള അവകാശത്തെ കുറിച്ചു് ബോധ്യപ്പെട്ട ബംഗ്ലാദേശ്കാർക്കേ, ബോധ്യപ്പെട്ടവയെ പ്രയോഗത്തിലേക്കുകൊണ്ടുവരുന്ന അവർക്കു് മാത്രമേ, അതിനുള്ള സാധ്യതകളൊരുക്കാനാവൂ. അതിനുള്ള സാധ്യതകളാണു് പ്രാഥമികമായും ആരായേണ്ടതു്.

ബംഗ്ലാദേശിലും സമീപത്തുമായുള്ള പുരോഗമനശക്തികളുടെ മുൻകയ്യിൽ അവരുടെ സംഘടിതശേഷി കെട്ടഴിച്ചുവിടപെടുന്നുവെങ്കിൽ അതിൻെറ നേതൃത്വത്തിൽ ചിലകാര്യങ്ങൾ ചെയ്യാൻ കഴിയും. ജീവിതപരിതസ്ഥിതികളുടെ ഉന്നമനത്തിനായി സമരം ചെയ്യുമ്പോൾതന്നെ ബംഗ്ലാദേശിനകത്തു നിരക്ഷരതാക്ലാസ്സുകൾ മുതൽ ആരോഗ്യപരിപാലനംവരെയുള്ള കാര്യങ്ങൾ ചെയ്യാനുള്ള പ്രാപ്തി അതിനുണ്ടായിരിക്കണം, തീവ്രമായ മതവിശ്വാസങ്ങളിലൂടെയും വികലമായ രാഷ്ട്രീയധാരണകളിലൂടെയും നിരന്തരം ചൂഷണംചെയ്യപ്പെടുന്ന അവരുടെ ബോധത്തിൻെറ പുന:സൃഷ്ടിക്കു് ഉതകുന്ന പ്രായോഗികമായ പ്രവർത്തനങ്ങൾ സംഘടിപ്പിക്കാനുള്ള കരുത്തുകൂടി പ്രകടമാക്കുമ്പോൾ തീർച്ചയായും അവിടെ നടത്തുന്ന ഏതൊരു പ്രവർത്തനവും വിജയപ്രദമാക്കാനാവും. അങ്ങനെ മാത്രമേ, സ്വന്തം വിമോചനത്തിൻെറ മാർഗ്ഗത്തെ കുറിച്ചുള്ള ഒരവബോധത്തിൻെറ ഉടമകളാക്കി അവരെ മാററാനും പൊതുവായ ഒരു പ്രസ്ഥാനത്തിൻെറ ഭാഗമായി അവർ മാറുന്നതിനും സാധ്യതകൾ രൂപപ്പെടുകയുള്ളൂ.

ബംഗ്ലാദേശുകളിലെ രൂക്ഷമായ പ്രശ്നങ്ങൾ പരിഹരിക്കാനുള്ള പ്രാപ്തി അവർ കൈവരിക്കുമെന്നു്തന്നെ കരുതുക. അതിനുള്ള സാധ്യതകളൊരുക്കുവാൻ തീർച്ചയായുമിന്നു് ബംഗ്ലാദേശുകാർക്കു് അതിനുപുറത്തുള്ള പുരോഗമനശക്തികളുടെ ആവശ്യമുണ്ടു്. ക്ഷമപൂർവ്വവും തുടർച്ചയുമായ ദീർഘകാല ലക്ഷ്യംവെച്ചുകൊണ്ടുള്ള പരിശ്രമങ്ങളുടെ ഫലമായി സ്വന്തം വിധി നിർണ്ണയിക്കുന്നവരായി അവരെ മാററാനും അവർക്കു് മാറാനും കഴിയും. നഷ്ടപ്പെട്ട സൗന്ദര്യവും സംസ്കാരവും ഹരിതഭൂമിയും തിരിച്ചുപിടിക്കുന്നതിനായി ഉണരുന്ന പീഡിതൻെറ സമരത്തിൻെറ ഉയർന്ന ദിശയിലേക്കു് ബംഗ്ലാദേശുകാർ ഉയർത്തപ്പെടും. അതാണല്ലൊ മനുഷ്യനിലുള്ള വിശ്വാസം നമ്മെ പഠിപ്പിക്കുന്നതു്. ബംഗ്ലാദേശുകാരുടെ പ്രശ്നങ്ങൾ പരിഹരിക്കുവാൻ, അവരുടെ ക്രിയാത്മകതയും സമരശേഷിയുമല്ലാതെ സ്വർഗ്ഗത്തിൽനിന്നും മാലാഖമാരിറങ്ങിവരുമെന്നു് പ്രതീക്ഷിക്കാൻ കഴിയില്ലല്ലോ...

○

(ബഷീർ മുഖദാറിൻെറ സഹകരണത്തോടെ തയാറാക്കിയതു്)

## തെരഞ്ഞെടുപ്പുവിചാരം

പെടുന്നതു്. തെരഞ്ഞെടുക്കപ്പെട്ടവർ
ക്കു് ഉറക്കംതൂങ്ങാനും മല്ലയുദ്ധം നട
ത്താനുമായി പിന്നെയും കോടികണ
ക്കിനുരൂപകൾ. അടുത്തയിടെ രാജ്യ
സഭയിൽ ഒരു ജനപ്രതിനിധി ഒരു
വിഡ്ഢിചോദ്യം ചോദിച്ചതിനു് ഒന്നേ
കാൽ ലക്ഷം രൂപ ചിലവായതായി
വെളിവാക്കപ്പെടുകയുണ്ടായി. ഇതിനും
പുറമേയാണു് എം എൽ എ മുതൽ പ്ര
ധാനമന്ത്രിവരെയുള്ള ഉന്നതസ്ഥാനീ
യർ നടത്തുന്ന അഴിമതിയുടെ വമ്പൻ
കഥകൾ. ഇവയിലൊന്നും യാതൊരു
പങ്കും വഹിക്കാത്ത സാധാരണക്കാ
രായ നമ്മുടെയൊക്കെയാണു് ഈ പ
ണം. മുഴുവനുമെന്നു വരുമ്പോഴാണു്
ഈ കളിതമാശ ഇനി മതിയെന്നു പറ
യേണ്ടിവരുന്നതു്.

ഇവിടെ, വ്യത്യസ്തരാഷ്ട്രീയ
ക്കാർ 'ഭരണഭാരം' ഏറ്റെടുത്തിട്ടുണ്ടു്.
കേരളത്തിലാണെങ്കിൽ പാർടികളുടെ
യും മുന്നണികളുടെയും ഒരു ഘോഷയാ
ത്രതന്നെയുണ്ടായി. സാധാരണക്കാ
രുടെ നിത്യജീവിതത്തിൽ എന്തെങ്കി
ലും മാററങ്ങൾ വരുത്താൻ ഇവർക്കാ
യോ? അഴിമതിക്കാരെയും ജനവഞ്ച
കരെയും കാത്തുസൂക്ഷിക്കുന്ന നിലവി
ലുള്ള നിയമവ്യവസ്ഥയുടെ അപര്യാ
പ്തത ബോധ്യപ്പെട്ടു് അത്തരക്കാരെ
കയ്യോടെ പിടികൂടാനായി ജനങ്ങൾ
തയ്യാറായപ്പോഴൊക്കെ എല്ലാരാഷ്
ട്രീയക്കാരും നിറവ്യത്യാസങ്ങൾ മറ
ന്നു് കൈകോർത്തുപിടിച്ചതായി നാം
കണ്ടിട്ടുണ്ടു്. എല്ലാ നേതൃത്വങ്ങൾ
മാരും ഏകസ്വരത്തിലാണു്. ജന
ങ്ങൾ നിയമം കയ്യിലെടുക്കുന്നതിനെ
ക്കുറിച്ചു് വേവലാതിപൂണ്ടതു്. ഇന്നു്
നിലവിലുള്ള സാമൂഹ്യസമ്പ്രദായത്തി
ന്റെ അടിവേരുകളിലാണു് ഇവയ്ക്കുള്ള
കാരണങ്ങളും കിടക്കുന്നതു്.

നിലവിലുള്ള ഒന്നിന്റെ നിരാക
രണംവഴി മാത്രമേ പുതിയതൊ
ന്നിനായുള്ള അന്വേഷണത്തിനു തുട
ക്കം കുറിക്കുവാനാകൂ. ആ അർത്ഥ
ത്തിലാണു് 'തിരഞ്ഞെടുപ്പുകൾ ബഹി
ഷ്കരിക്കുക' എന്ന മുദ്രാവാക്യം ഉയർത്ത
പ്പെട്ടിട്ടുള്ളതു്. ഇതൊരിക്കലും നി
ഷേധാത്മകമായ ഒരു മുദ്രാവാക്യമല്ല.
പുതിയ ഒരു സമ്പ്രദായത്തിനായുള്ള
അന്വേഷണപരതയാണു് അവയിൽ
പ്രകടമാകുന്നതു്. എന്നാൽ, അതു
യർത്തിയവരുടെ ആഗ്രഹാഭിലാഷ
ങ്ങൾ ഒന്നുകൊണ്ടുമാത്രം ജനങ്ങൾ
തിരഞ്ഞെടുപ്പു് ബഹിഷ്കരിച്ചുകൊ
ള്ളണമെന്നില്ല. കഴിഞ്ഞ 14 വർഷ
ങ്ങളായി നമ്മുടെ നാട്ടിൽ "തിര
ഞ്ഞെടുപ്പുകൾ ബഹിഷ്കരിക്കുക"
എന്ന മുദ്രാവാക്യം മുഴങ്ങികേൾക്കുന്നു
ണ്ടു്. പക്ഷെ, ഈ മുദ്രാവാക്യത്താൽ
പ്രചോദിതരായികുറച്ചു നക്സലൈ
ററു പ്രവർത്തകരും കുറെ അനുഭാവിക
ളുമല്ലാതെ മററാരെങ്കിലും തിരഞ്ഞെടു
പ്പുകൾ ബഹിഷ്കരിച്ചിട്ടുണ്ടോ എന്നു
പരിശോധിക്കുന്നതു് നന്നായിരിക്കും.
'തിരഞ്ഞെടുപ്പുകൾ ബഹിഷ്കരിക്കുക'
എന്ന മുദ്രാവാക്യം ഒരു ജനകീയേച്ഛ
യായി ഇവിടെ വളർന്നു വികസിച്ചി
ല്ല. അതിനുള്ള പ്രധാന കാരണം
സർഗാത്മകമായ ഒരു ജനകീയ പരി
പാടി മാർക്സിസ്ററു-ലെനിനി
സ്ററുകൾക്കു് അവതരിപ്പിക്കുവാൻ
ആയില്ല എന്നതാണു്. ബഹിഷ്ക
രണ മുദ്രാവാക്യത്തിനനുബന്ധമായി
ഉയർത്തപ്പെട്ടിരുന്ന 'സായുധസമരം
മോചനമാർഗം' എന്നതു്, അതി
ന്റെ ആത്യന്തിക ലക്ഷ്യങ്ങൾ എന്താ
യിരുന്നാലും ശരി ധാരാളം ഭീകര സ
ങ്കൽപ്പങ്ങളിലേക്കു് വഴുതിപ്പോവുക
യാണുണ്ടായതു്. പകരം എന്തു്? എ
ന്നു് താൽപര്യപൂർവം ഉററുനോക്കി
യിരുന്ന ജനഹൃദയങ്ങളിൽ ഇതു് വ
ല്ലാത്ത അസ്കിത ഉളവാക്കിയിട്ടു
ണ്ടു്. ഈ അനുഭവയാഥാർത്ഥ്യ
ത്തിൽ നിന്നാണു് ഇനി തുടങ്ങേണ്ട
തെന്നു തോന്നുന്നു. ബഹിഷ്കരണ
ത്തോടനുബന്ധമായി ചില പരിപാ
ടികൾ നിർദ്ദേശിക്കപ്പെട്ടിട്ടുള്ളതിനെ
ങ്ങളിവിടെ വിസ്മരിക്കുന്നില്ല. പ
ക്ഷെ, അവയെല്ലാംതന്നെ നിലവിലു
ള്ള വസ്തുനിഷ്ഠയാഥാർത്ഥ്യങ്ങളു
മായി പൊരുത്തപെടാത്തതിനാൽ
തന്നെ അവയ്ക്കു് ബഹുജനങ്ങളിൽ
യാതൊരു ചലനവും സൃഷ്ടിക്കുവാ
നായില്ല. അടുത്തകാലത്തെ അനുഭ
വങ്ങൾതന്നെ ഇതു് ശരിയായി വെളി
പ്പെടുത്തിയിട്ടുണ്ടു്. സമൂർത്തമായ
ഒരു ജനകീയ പരിപാടിയുമായി
ബഹിഷ്കരണ മുദ്രാവാക്യം ;സം
യോജിപ്പിക്കപ്പെടണം. അതിനുള്ള
അന്വേഷണശ്രമങ്ങൾ ത്വരിതപ്പെടു
കയാണു് നാം ചെയ്യേണ്ടതു്.

ഇന്നു് അത്തരമൊരു ബദൽ പ
രിപാടിയുടെ നിർദ്ദേശം തന്നെ
നമ്മൾക്കു് സാധ്യമല്ലെങ്കിൽ പോലും
"തിരഞ്ഞെടുകൾ ബഹിഷ്കരിക്കു
ക" എന്ന മുദ്രാവാക്യം ഒരിക്കലും നി
ഷേധാത്മകമാകുന്നില്ല. പഴയതി
ന്റെ നിരാകരണം തന്നെ പുതിയ
തൊന്നിന്റെ ആവശ്യകതയാണു്
വെളിവാക്കുന്നതു്. അനീതിയും അ
ക്രമവും ചൂഷണവും തൊട്ടുതീണ്ടാത്ത
പുതിയൊരു സമുദായത്തിനായുള്ള
ഒരു ജനകീയ പോർവിളി "തിര
ഞ്ഞെടുപ്പുകൾ ബഹിഷ്കരിക്കുക"
എന്ന മുദ്രാവാക്യത്തിൽ അന്തർലീന
മാണു്. അതുകൊണ്ടുതന്നെ അതൊ
രിക്കലും ഫാസിസത്തിനു് സഹായ
കരമാകുന്നില്ല. മറിച്ചു്, ഇക്കാര്യ
ത്തിലുള്ള വിട്ടുവീഴ്ച ഏതെങ്കിലു
മൊരു കക്ഷിയെയോ മുന്നണിയെ
യോ അധികാരത്തിൽ വാഴിക്കും
എന്നതിലുപരി ഒരു ജനവിരുദ്ധ സ
മൂഹ്യ സമ്പ്രദായത്തെ അരക്കിട്ടുറപ്പി
ക്കുകയായിരിക്കും ചെയ്യുക. □

## മന്ദാകിനി നാരായണൻ

ത്തിലുമുള്ള സ്റ്റാലിന്റെ പങ്കും അ
ദ്ദേഹത്തിന്റെ നയങ്ങളും—ഇത്തരം
മൗലികപ്രശ്നങ്ങളെല്ലാം ലേഖിക ത
ന്റെ പുസ്തകത്തിൽ ഉയർത്തിയിട്ടുണ്ടു്.
അടിസ്ഥാന സങ്കൽപങ്ങൾതന്നെ
ചോദ്യംചെയ്യപെടുന്ന ഇന്നത്തെ പരി
തസ്ഥിതിയിൽ ഈ പുസ്തകം നമ്മു
ടെ നാട്ടിലെയും മററു രാജ്യങ്ങളിലെ
യും വിപ്ലവകാരികളെ ആഴത്തിൽ
ചിന്തിപ്പിക്കാനും പുനർചിന്തനം നട
ത്താനും പ്രേരകമായിത്തീരുന്നതാണു്.
അങ്ങനെ വിപ്ലവത്തിന്റെയും മാനവ
രാശിയുടെ വിമോചനത്തിന്റെയും
ആദർശലക്ഷ്യത്തെ ഒന്നുകൂടി മുന്നോട്ടു
നീക്കാനും, സമൂഹത്തിന്റെ ചരിത്ര
പരമായ ആവശ്യങ്ങൾ തങ്ങളുടെ ചുമ
ലിലേൽപിച്ച കടമ കൂടുതൽ നന്നാ
യി നിർവഹിക്കുവാൻ കഴിയുമെന്നും
നമുക്കു പ്രത്യാശിക്കാം. മാവോസേ
തുങ്ങിന്റെ വരികളാണു് എനിക്കി
പ്പോൾ ഓർമ്മ വരുന്നതു്:

**"കാര്യങ്ങളേറെ തിരക്കു കൂട്ടുന്നൂ**
**എല്ലാമടിയന്തിരം.**
**ലോകമോ കറങ്ങി നീങ്ങുന്നൂ**
**സമയമൊട്ടുമില്ലിനി.**
**പതിനായിരമാണ്ടുകളേറെയാണു്.**
**ഈ ദിനം സ്വന്തമാക്കൂ,**
**ഈ നിമിഷം സ്വന്തമാക്കൂ!"**

# തെരഞ്ഞെടുപ്പുപാത ഞങ്ങൾ തള്ളിക്കളയുന്നു ———നാഗ്ഭൂഷൺ

ണ്ടിക്കാണിച്ചു തന്നു. ഇത് ഇന്ത്യയിലെ വിവിധ ഭാഗങ്ങളിലുള്ള വിപ്ലവകാരികളെ നക്സൽബാരി കർഷക ഉയർത്തെഴുന്നേല്പ് ചൂണ്ടിക്കാണിച്ച വഴികളിലൂടെ ഇന്ത്യൻ വിപ്ലവത്തെ നയിക്കാൻ ആവേശഭരിതരാക്കി. നമുക്ക് സംഘടനാപരമായും സൈദ്ധാന്തികമായും വമ്പിച്ച വിഡ്ഢിത്തങ്ങൾ പററിയിട്ടുണ്ടെന്നും അതു് വിലമതിക്കാനാവാത്ത രക്തച്ചൊരിച്ചിലിനിടയാക്കിയിട്ടുണ്ടെന്നുമുള്ള കാര്യം ചരിത്രമാണ്. ഭാരിച്ച വിലകൊടുത്ത് നാം പാഠങ്ങൾ പഠിച്ചുകഴിഞ്ഞു. അതുപോലെ തന്നെ നക്സൽബാരി സമരത്തോടൊപ്പം തന്നെ വളരുകയും ആ സമരത്തിൽനിന്ന് ആവേശമുൾക്കൊള്ളുകയും ചെയ്ത ശ്രീകാകുളം സമരത്തിന്റെ യുവനേതൃത്വം ഉന്മൂലന ലൈൻ സ്വീകരിക്കുകയുണ്ടായി. നക്സൽബാരി കർഷക ഉയർത്തെഴുന്നേല്പിന് ഏററവും വമ്പിച്ച നാശനഷ്ടങ്ങൾ വരുത്തിവച്ച ഇടതുപക്ഷ സാഹസികവ്യതിയാനപരമായ ലൈനായി അതു് പരിണമിച്ചു. വർഗ്ഗശത്രുക്കളെ വ്യക്തിപരമായി ഉന്മൂലനം ചെയ്യുന്ന ലൈൻ സ്വീകരിച്ചതോടെ നമ്മൾ നക്സൽബാരി കർഷക ഉയത്തെഴുന്നേല്പിന്റെ പാതയിൽനിന്ന് വ്യതിചലിക്കുകയാണ് ചെയ്തതു്.

**ഇന്ത്യയിൽഒരു വിപ്ലവപാർടിയുടെ രൂപീകരണത്തെക്കുറിച്ച് ഇന്നത്തെഅവസ്ഥയിൽ താങ്കളുടെഅഭിപ്രായമെന്താണ്?**

ഒരു ഏകീകൃത വിപ്ലവപ്പാർട്ടി ഇന്ത്യയ്ക്ക് അടിയന്തര ആവശ്യമാണ്. തത്വാധിഷ്ഠിതമായ ഒരൈക്യത്തിന്റെ അടിസ്ഥാനത്തിൽ അത്തരമൊരു പാർട്ടി മുകളിൽനിന്ന് രൂപീകരിക്കേണ്ടതുണ്ട്. പാർട്ടിക്ക് ഒരു പൊതുലൈനും ജനാധിപത്യ കേന്ദ്രീകരണത്തിന്റെയും അച്ചടക്കത്തിന്റെയും ചട്ടക്കൂടിലുള്ള ഒരു സംഘടനാസമ്പ്രദായവും ആവശ്യമാണ്. ഈ പൊതുവായ ലൈനിനോട് യോജിക്കാൻ കഴിയുന്ന എല്ലാ ഗ്രൂപ്പുകളും അത്തരമൊരു പാർട്ടിക്കു കീഴിൽ അണിനിരക്കേണ്ടതുണ്ട്. പ്രാദേശികതലത്തിൽ പാർട്ടി രൂപീകരണത്തിന് ഞങ്ങൾ എതിരാണ്. ഇന്നുള്ള ഗ്രൂപ്പുകളെല്ലാം സ്വന്തം പ്രായോഗിക പ്രവർത്തനങ്ങളിൽ തുടരുമ്പോൾതന്നെ ഒരു ഏകീകൃത പാർട്ടി എത്രയുംവേഗം രൂപീകൃതമാക്കാൻ ശ്രമിക്കേണ്ടതുണ്ട്.

**സായുധസമരത്തെ ഒരു അടിയന്തിര പരിപാടിയായി താങ്കൾ കണക്കാക്കുന്നുണ്ടോ?**

സായുധസമരം തുടക്കത്തിൽ തന്നെ വേണമെന്ന് മാവോസേതുങ്ങ് ചിന്ത വിഭാവനം ചെയ്തിട്ടില്ല. അർദ്ധഫ്യൂഡലും അർദ്ധ കൊളോണിയലുമായ ഒരു വ്യവസ്ഥിതിയുടെ സമൂർത്ത സാഹചര്യങ്ങളിൽ ആദ്യമായി സഖാവ് മാവോ സേതുങ്ങ് മാർക്സിസം-ലെനിനിസം പ്രയോഗിച്ചപ്പോൾ ഭൂപ്രശ്നത്തിന്മേലും ഒപ്പം രാഷ്ട്രീയപ്രശ്നത്തിന്മേലും അധിഷ്ഠിതമായ കാർഷികവിപ്ളവം കെട്ടഴിച്ചു വിടപ്പെടേണ്ടതുണ്ടെന്ന പാത ചൂണ്ടിക്കാട്ടി. ഇതിനിടയിലെ പ്രക്രിയയിലാണ് സൈനികപ്രശ്നം ഉത്ഭവിക്കുന്നതെന്നും സായുധസമരം ഏറെറടുക്കപ്പെടുന്നതെന്നും അദ്ദേഹംപറഞ്ഞു. അതൊരു പ്രക്രിയയാണ്, ആരംഭത്തിലേ ഉണ്ടാകുന്ന ഒരു കാര്യമല്ല. നിങ്ങളുടെ ചോദ്യം നമ്മുടെ രാജ്യത്തിലെ ഏതു് പരിതഃസ്ഥിതിയെ ഉദ്ദേശിച്ചുള്ളതാണെന്ന് മനസിലാവുന്നില്ല. പക്ഷേ, ഇപ്പോൾതന്നെ സായുധസമരം അജണ്ടയിലുൾപ്പെടുത്താൻ കഴിയുമോ എന്നാണ് നിങ്ങളുടെ ചോദ്യമെങ്കിൽ 'ഇല്ല' എന്നാണ് എന്റെ മറുപടി. അത്തരമൊരു സാദ്ധ്യത ഇല്ലതന്നെ. വസ്തുനിഷ്ഠമായി സാദ്ധ്യമല്ലാത്ത ഒരു കാര്യത്തെ തലയ്ക്കു മീതെ കെട്ടിവെക്കുന്നതിന് തുല്യമാണതു്.

**പുനസംഘടനാ കമ്മിററിയുടെ പ്രവർത്തനങ്ങളെക്കുറിച്ചുള്ള താങ്കളുടെ അഭിപ്രായമെന്താണ്?**

അവരുടെ പരിപാടിയെക്കുറിച്ചോ അടവുപരമായ ലൈനുകളെക്കുറിച്ചോ എനിക്കറിയില്ല. അവരുടെ പ്രസിദ്ധീകരണങ്ങളൊന്നും എനിക്ക് ലഭിച്ചിട്ടില്ല. അടുത്തകാലത്തായി ലഭിച്ച ആധികാരികമെന്ന് എനിക്ക് തോന്നുന്ന റിപ്പോർട്ടു പ്രകാരം കുറച്ചു കാലമായി ആ സംഘടനയിൽ ഊർജസ്വലമായ ഒരു സമരം തുടർന്നു പോകുന്നുണ്ടെന്നും അതു് മഹാരാഷ്ട്രാ സമ്മേളനത്തിൽ ഉയന്ന രൂപം കൈക്കൊണ്ടിട്ടുണ്ടെന്നും കേൾക്കുന്നു. അതുപ്രകാരം ഉന്മൂലന ലൈൻ സമരത്തിന്റെ ഒരു രൂപമെന്ന നിലയിൽ പോലും ഭൂരിപക്ഷം തള്ളിക്കളഞ്ഞുവെന്ന് കേൾക്കുന്നു. ഉന്മൂലന ലൈൻ കയ്യൊഴിയുകയോ അതിനശേഷം ആകെ ആശയക്കുഴപ്പത്തിലാവുകയോ ചെയ്തെന്നു പറയപ്പെട്ടന്നസഖാക്കളെ കാണാൻ ഞാൻ താല്പര്യപ്പെടുന്നത് അതുകൊണ്ടാണ്. പക്ഷേ, വർഗ്ഗശത്രുക്കളെ ഉന്മൂലനം ചെയ്യുന്ന ലൈനിനെ സമരത്തിന്റെ ഏതെങ്കിലുമൊരു രൂപമായി, ഒരു രൂപമായിപ്പോലും സ്വീകരിക്കുകയാണെങ്കിൽ അതു് ഐക്യത്തിന് യാതൊരടിത്തറയും നൽകുന്നില്ല.

**വർഗശത്രുക്കളെ ഉൻമൂലനം ചെയ്യുന്നതു വഴിപ്രാദേശിക രാഷ്ട്രീയധികാരത്തിന്റെ ബീജരൂപം സ്ഥാപിക്കപ്പെടുന്നുവെന്നാണ് പുനസംഘടനാകമ്മിററിയുടെ ഇപ്പോഴത്തെ വിശദീകരണം.**

അങ്ങിനെയാണെങ്കിൽ ഞങ്ങളതിനെ പൂർണ്ണമായും തള്ളിക്കളയുന്നു.

**താങ്കൾ ഒ. സി. സി. ആർ. എന്ന സംഘടനയുടെപ്രവർത്തകനാണോ?**

അല്ല.

**ഞങ്ങളുടെ ധാരണ അതായിരുന്നു. നക്സൽബാരിയിൽ നടന്ന ഒ. സി. സി. ആർ. സമ്മേളനത്തിൽ താങ്കളും പങ്കെടുത്തിരുന്നുവല്ലോ. കനുസന്യാലുമായുള്ള താങ്കളുടെ ബന്ധമെന്താണ്?**

ഞങ്ങളെ നിരീക്ഷക പ്രതിനിധികളായി ക്ഷണിച്ചിരുന്നു. ഞങ്ങൾ പങ്കെടുക്കുകയും ചെയ്തു. പല കാര്യങ്ങളിലും അടുപ്പവും പ്രത്യയശാസ്ത്രപരമായ യോജിപ്പും ഞങ്ങൾക്കുണ്ട്. കൂടാതെ വളരെ പ്രധാനമായ ചില വ്യത്യാസങ്ങളുമുണ്ട്. ഉദാഹരണത്തിന്, പാർട്ടിയെ വിലയിരുത്തുന്ന പ്രശ്നത്തിലും സി. പി. ഐ (എം. എൽ) ന്റെ പ്രശ്നത്തിലും മുഖ്യവൈരുദ്ധ്യത്തിന്റെ പ്രശ്നത്തിൽപോലും ഞങ്ങൾക്ക് വിയോജിപ്പുണ്ട്. മുഖ്യവൈരുധ്യ പ്രശ്നം അത്ര പ്രാധാന്യമേറിയ ഒരഭിപ്രായ വ്യത്യാസമല്ല.

**ഞങ്ങളറിഞ്ഞിടത്തോളം ഒ. സി. സി. ആർ. വാസ്തവത്തിൽ ഒരു പാർടിയല്ല ഒരു ഏകോപനസമിതിയുടെ സ്വഭാവമുള്ളതാണ്. ശരിയാണോ?**

(ശേഷം 38-ൽ)

# നമ്മുടെ പ്രസ്തൊഴിലാളികൾ

മാത്രമല്ല നശിപ്പിക്കുന്നത്. രോഗത്തിന്റെയും ദുരിതത്തിന്റേതുമായ ഒരു കുടുംബാന്തരീക്ഷത്തെയും വളർച്ച മുരടിക്കുന്ന ഒരു തലമുറയെയും അത് സൃഷ്ടിക്കുന്നു. സ്വാഭാവികമായും ഈപോക്ക് ഇടുങ്ങിയ ഒരു സമുദായത്തിന്റെ രൂപീകരണത്തിലേക്കാണ് വഴിവെക്കുക എന്നു് തീർച്ചയാണ്.

## പരിശീലന തൊഴിലാളി എന്ന യഥാർത്ഥ തൊഴിലാളി

മുകളിൽ പറഞ്ഞത്, ഒരാൾ ഒരു തൊഴിലാളിയായി മുതലാളിയാൽ അംഗീകരിക്കപ്പെട്ടതിനു ശേഷമുള്ള കാര്യമാണ്. അതിനു മുൻപായി തൊഴിൽ 'പഠിക്കുന്ന'തിന്റേതായ നീണ്ട ഒരു ഘട്ടത്തിലൂടെ അയാൾ കടന്നുപോരേണ്ടതുണ്ട്. പത്താം തരം പഠിച്ചവർ-ജയിച്ചവർ-ഇടക്കുവെച്ചു കൊഴിഞ്ഞുപോയവർ അങ്ങനെ പലരും, ഒരു കൈത്തൊഴിൽ പഠിച്ചെടുക്കാനുള്ള ഭഗീരഥ പ്രയത്നത്തിനിടയിൽ ചിലർ പ്രസ്സിലേക്കാകർഷിക്കപ്പെടുന്നു. പ്രിന്റിംഗ്- ബയന്റിങ്ങ് ജോലികളെക്കാളേറെ പലരും കമ്പോസിങ്ങാണ് ഇഷ്ടപ്പെടുന്നത്. പഠിക്കുവാൻ എളുപ്പവും ഉത്തരവാദിത്വം താരതമ്യേന കുറവുമായതുമായിരിക്കാം ഒരുപക്ഷേ അതിനു കാരണം. അല്ലെങ്കിൽ നൈസർഗികമായ ഏതെങ്കിലും കലാവാസനയുമായി ബന്ധപ്പെട്ടും ഇങ്ങനെ ഇഷ്ടപ്പെട്ടേന്നിരിക്കാം— പുസ്തകങ്ങളോട് അമിതപ്രേമം പുലർത്തുന്നവർക്ക് അച്ചടിശാല ഒരാകർഷക കേന്ദ്രമാകുന്നതു പോലെ. എന്തായാലും ഇന്ന് നമ്മുടെ പ്രസ്സുകളിൽ കമ്പോസിങ്ങ് പഠിക്കുന്നവരുടെ നീണ്ട 'ക്യൂ'കൾ സ്ഥാനം പിടിച്ചിട്ടുണ്ട്. നമ്മുടെ നാട്ടിലെ കടുത്ത തൊഴിലില്ലായ്മയും അതുമൂലം ഏതു ബുദ്ധിമുട്ടു തരണം ചെയ്തും ഒരു തൊഴിൽ ഹൃദിസ്ഥമാക്കാനുള്ള ഇവിടത്തെ യുവജനങ്ങളുടെ അത്യാർത്തിയും തൊഴിലുടമകൾക്ക് ഗുണകരമായി തീർന്നിരിക്കുന്നു. യാതൊരു ചിലവുമില്ലാതെ കാര്യങ്ങൾ മുഴുക്കെ നടത്തുവാൻ സമർത്ഥരായ ഒരു പററം ചെറുപ്പക്കാരെ ഇവിടെ പ്രസ്സുടമയ്ക്കു ലഭിക്കുന്നു. തൊഴിൽ പഠിക്കുന്ന അവസരത്തിൽ ഒരു പൈസ പോലും പരിശീലകർക്കു ലഭിക്കുന്നില്ല. പിന്നീട് ഒരു വർഷത്തിലേറെ വരുന്ന കാലാവധിക്കുശേഷം മാസത്തിൽ അമ്പതോ അറുപതോ രൂപാ കിട്ടിയെങ്കിലായി. മൂന്നു വർഷത്തിലേറെ കാലം പണി ചെയ്തിട്ടും ഇനിയും പരിശീനതൊഴിലാളിയായി എണ്ണപ്പെടുന്നവരും ധാരാളമാണ്. ദയാവായ്പുള്ള പ്രസ്സുടമയുടെ കനിവിന് പാത്രമായി അവർക്കെന്തെങ്കിലും കിട്ടുന്നു. സാധാരണ ഗതിയിൽ സാമാന്യബുദ്ധിയോടുകൂടിയ ഏതൊരാൾക്കും രണ്ടുമാസവും അതിൽ കുറഞ്ഞൊരു കാലയളവും കൊണ്ടു് പ്രസ് പണികൾ മനപാഠമാക്കാവുന്നതേയുള്ളൂ. അതിനുശേഷം അവർ സ്ഥിര തൊഴിലാളിയുടെ ഗണത്തിൽ എണ്ണപ്പെടേണ്ടതാണ്. യഥാർത്ഥ്യത്തിൽ അവരങ്ങനെ തന്നെയാണുതാനും. ഈ കാലയളവിൽ പ്രസിലെ മുഴുവൻ ജോലികളും ചെയ്തു തീർത്തിരുന്നത് ഇവരാണെന്നോർക്കണം. കമ്പോസിങ്ങ് മുതൽ ബയന്റിംഗ് വരെയുള്ള മുഴുവൻ വേലകളും ഇവരാണ് നിർവഹിച്ചത്. യാതൊരു വേതനവും നൽകുവാൻ 'ബാധ്യത'യില്ലാത്ത പ്രസ്സുടമ ഈ 'പരിശീലന' തൊഴിലാളികളുടെ ചിലവിലാണ് നിലനിന്നത്. തൊഴിലെടുക്കുന്ന കാര്യത്തിൽ തൊഴിലാളിയും കൂലിയുടെ കാര്യത്തിൽ പരിശീലന തൊഴിലാളിയുമായി ഇവർ വേർതിരിക്കപ്പെട്ടിരിക്കുന്നു.

സ്ഥിരമായി പണിനടക്കുന്ന ഒരു പ്രസ്സിൽപോലും ഒന്നോ രണ്ടോ കമ്പോസിറ്റർമാരും ഒരു പ്രിന്ററും മാത്രമാണിന്നുള്ളത്. അവരുടെ മേൽനോട്ടത്തിൽ പരിശീലനത്തിനായി എത്തപ്പെടുന്ന യുവജനങ്ങളാണ് (കൂടുതലും യുവതികൾ)ഒരു പ്രസിനെ ചലിപ്പിക്കുന്നത്. കാര്യമായി പണി ചെയ്യാതെ അദ്ധ്വാനത്തിന്റെ വലിയ ഭാരങ്ങൾ പരിശീലകരിൽ കെട്ടിവച്ച്, മാന്യനായി വിലസുന്ന സ്ഥിരം തൊഴിലാളികളെയും ചിലയിടങ്ങളിൽ കാണുവാൻ കഴിയും. ഇവിടെ, പരിശീലനത്തിനെത്തിയ ഒരുത്തൻ ഇരട്ട ചൂഷണത്തിനു വിധിക്കപ്പെടുന്നു. സ്വന്തം 'കുടുംബ' ത്തിലെമറെറാരംഗത്താൽതന്നെ ചൂഷണം ചെയ്യപ്പെടുന്നു.

ഒരു പരിശീലന തൊഴിലാളി രണ്ടോ മൂന്നോ വർഷങ്ങൾ കഴിഞ്ഞ് സ്ഥിരം തൊഴിലാളിയായി അംഗീകരിക്കപ്പെടുമ്പോൾ അവന് ജോലി സ്ഥിരതയും ഉയർന്നവേതനവും ലഭ്യമാകില്ലേ എന്നൊരു ന്യായമായ ചോദ്യം മുന്നിൽവരുന്നുണ്ട്. വർദ്ധിച്ചുവരുന്ന കഷ്ടപ്പാടുകളും ദുരിതങ്ങളും തൊഴിൽ രഹിതരുടെ ഹിമാലയൻ പട സൃഷ്ടിക്കുന്ന ഒരു നാടാണ് നമ്മുടേതെന്ന കാര്യം ഓർക്കുമല്ലോ. വീണ്ടും അസംഖ്യം ആളുകൾ ഒരു കൈത്തൊഴിൽ പഠിക്കണമെന്ന മോഹചിന്തയുമായി പ്രസ്സുകളെത്തന്നെ ശരണം പ്രാപിക്കുന്നുണ്ടാവും. തൊഴിൽപരിശീലകനെന്ന മാറാപേരിനെ സാക്ഷി നിർത്തി ഒററപൈപോലും മുടക്കില്ലാതെ ഒരു കൂട്ടം തൊഴിലാളികളെത്തന്നെ ഇവിടെ പ്രസ്സുടമയ്ക്കു ലഭിക്കും. ഇതൊരു തീർച്ചയായ കാര്യമാണ്. അതുകൊണ്ടുതന്നെ കൂലികൂടുതൽ ആവശ്യപ്പെടുന്ന പരിശീലന തൊഴിലാളികൾ പ്രസിനു പുറത്താകുന്നു. വീണ്ടും, തൊഴിൽ തേടിഅലയുന്ന ആൾക്കൂട്ടങ്ങളിലൊരുത്തനായി അവനും മാറുന്നു. അങ്ങനെ, ജോലിസ്ഥിരതയും ഉയർന്ന വേതനവും ഒരു പ്രസ്തൊഴിലാളിയുടെ ദിവാസ്വപ്നമായി തന്നെ അവശേഷിക്കുന്നു.

## തൊഴിലാളിയുടെ കുപ്പായമണിയുന്ന പ്രസുടമകൾ

കേരളത്തിലെ അപൂർവം ചില പ്രസിദ്ധീകരണശാലകളും പത്രസ്ഥാപനങ്ങളും ഒഴിച്ചുനിർത്തിയാൽ മററുള്ളവയ്ക്ക് വലിയ പുരോഗതിയുടെ കഥകളൊന്നും പറയാനുണ്ടാവില്ല. ഇവിടെ പ്രസ്സുടമകളും തൊഴിലാളിയുടെ കുപ്പായമണിയുന്നു. ബാങ്കിൽനിന്നോ, കെ. എഫ്. സി. യിൽ നിന്നോ കടംവാങ്ങിയ പണമായിരിക്കും അവരുടെ ആസ്തി. മാസംതോറും വലിയൊരു സംഖ്യ പലിശയിനത്തിൽതന്നെ തിരിച്ചടക്കേണ്ടി വരുന്നു, കടത്തിന്റെ വിഹിതം വേറെയും. അതിനും പുറമെ ചെറുതെങ്കിലും നിസാരമല്ലാത്ത തൊഴിലാളികളുടെ കൂലികളും. പ്രസിൽനിന്നുള്ള ആദായത്തിൽനിന്നുമാത്രം ഇവ സംഭരിക്കുക പ്രയാസമാണ്. കടലാസിനും അച്ചടിമഷിക്കും യന്ത്രസാമഗ്രികൾക്കുംമററും മററും വന്നുചേരുന്ന ക്രമാതീതമായ വിലവർധനവ് വേറെ. ഇതെല്ലാം ചെറുകിട ഉടമകളെ സാമ്പത്തികബുദ്ധിമുട്ടിലാഴ്ത്തുന്നു. തൊഴിലാളികളെ കഠിനമായി വേലയെടുപ്പിക്കാനും പ്രിന്റിംഗ് ചാർജ്ജുകൾ വർദ്ധിപ്പിക്കാനും അയാൾ നിർബന്ധിതനാവുന്നു. തൊഴിലാളികളുടെ കൂലി വെട്ടികുറക്കാൻ കഴിയാത്ത പ്രസ്സുടമ മറെറാരു മാർഗം കണ്ടെത്തുന്നു. ജോലി, പീസ് വർക്കിനായി വീതിച്ചുകൊടുക്കുന്നു. പേജ് ഒന്നിന് ഇത്രരൂപ എന്ന നിരക്കിൽ. ഇന്ന് ഒരു പേജിന് 1. 25 രൂപയാണ് കൂടിയകൂലി. സമർത്ഥരായ തൊഴിലാളികൾക്ക് പീസ്‌വർക്ക് സമ്പ്രദായമാണ് മെച്ചം. കഴിവിനനുസരിച്ച് സമ്പാദിക്കാൻ കഴിയുന്നു. പക്ഷെ, അത് അവർക്കൊരിക്കലും തൊഴിൽസ്ഥിരത നൽകുന്നില്ല. എപ്പോൾ വേണമെങ്കിലും പറഞ്ഞുവിടുവാനുള്ള ഭൗതിക സാഹച

ര്യം പ്രസുടമസ്ഥ നൽകുകയും ചെയ്യുന്നു. അതിനേക്കാൾ വലിയ തകരാറ് അത് തൊഴിലാളികൾ തമ്മിലുള്ള സൗഹാർദ്ദത കെടുത്തുന്നുവെന്നതാണ്. പരസ്പര മൽസരത്തിന്റേതായ ഭൗതികാന്തരീക്ഷം അത് സൃഷ്ടിച്ചെടുക്കുകയും ചെയ്യുന്നു. ആരേയും കാലുവാരിയും കാലുപിടിച്ചും നാലുകാശുണ്ടാക്കാനുള്ള പ്രവണത തൊഴിലാളിയിൽ രൂഢമൂലമാകുന്നു. ഐക്യത്തിന്റേയോ സംഘംചേരലിന്റേയോ മൂല്യബോധം അവരിൽ ഉറഞ്ഞുപോകുന്നു.

## പ്രസ് തൊഴിലാളിയുടെ കുടുംബജീവിതവും അവന്റെ സാമൂഹ്യ രാഷ്ട്രീയബോധവും

ചൂഷണത്തിൽ അധിഷ്ഠിതവും ലാഭേച്ഛയിൽ മാത്രം ലാക്കുള്ളതുമായ മനുഷ്യത്വരഹിതമായ ഒരു സാമൂഹ്യവ്യവസ്ഥ സാധാരണക്കാരന്റെ കുടുംബവ്യവസ്ഥയെ ശിഥിലമാക്കുന്നതിന് മകുടോദാഹരണമാണ് ഒരു പ്രസ് തൊഴിലാളിയുടെ കുടുംബജീവിതം. രാത്രി ഓവർടൈമിൽ പണിയും കഴിഞ്ഞ് പാതിരാവിൽ തിരിച്ചെത്തുന്ന ഭർത്താവിനേയോ മകനേയോ കാത്ത് എരിയുന്ന വിളക്കുമായി ഭാര്യയോ അമ്മയോ ഇരിക്കുന്നുണ്ടാകും. കുട്ടികൾ ഉറക്കംകഴിഞ്ഞിരിക്കും. സഹോദരങ്ങൾ കിടന്നിരിക്കും. ഈ പാതിരാവിൽ, തനിക്കായി വിളമ്പിവെച്ചിരിക്കുന്ന, തണുത്തു വിറങ്ങലിച്ച അന്നവും കഴിച്ച് ഒന്നു വിശ്രമിക്കാനുള്ള ബദ്ധപ്പാടിലായിരിക്കും നമ്മുടെ പ്രസ് തൊഴിലാളി. ഈ സമയത്താവും കുടുംബപ്രാരാബ്ധങ്ങളുടെ ഭാണ്ഡക്കെട്ടുകൾ അവന്റെ മുന്നിൽ തുറക്കപ്പെടുക. ഒരു കുടുംബകലഹത്തിനുള്ള മുഴുവൻ പരിതസ്ഥിതികളും ഇവിടെ സൃഷ്ടിക്കപ്പെടുന്നുണ്ട്. പിരിമുറുക്കത്തിന്റേതായ അന്തരീക്ഷം വീടിനുള്ളിൽ എന്നും തളംകെട്ടുന്നു. ആകെ അസംതൃപ്തിയും സമാധാനക്കേടും.

സംതൃപ്തമായ ഒരു കുടുംബജീവിതം ഏതൊരു മനുഷ്യന്റേയും നിതാന്ത സ്വപ്നമാണ്. എന്നാൽ നമ്മുടെ തൊഴിലാളിക്കതിനു കഴിയുന്നുണ്ടോ? അതിരാവിലെതന്നെ ജോലിക്കു പുറപ്പെടുവാനുള്ള തിരക്കിനിടയിൽ തന്റെ കുട്ടികളും സഹോദരങ്ങളുമായി അടുത്തിടപെടുവാൻപോലും അയാൾക്കു കഴിയാതെവരുന്നു. തികച്ചും ഔപചാരികമായ സംഭാഷണശകലങ്ങളിൽ കവിഞ്ഞ് ഹൃദയം തുറന്ന് ഒന്നു സംസാരിക്കുവാൻതന്നെ അയാൾക്കെവിടെന്ന് സമയം? തന്റെ വികാരങ്ങളും വിചാരങ്ങളും മനസിൽ അടച്ചുറപ്പിച്ച് അയാൾ യാത്രയാകുന്നു. വീണ്ടും ജോലി; പഴകിമുരളുന്ന ഒരു യന്ത്രം കണക്കെ.

അസംതൃപ്തമായ ഈ ജീവിതം നിസഹായതയിലാണ് അവസാനിക്കുക. സാമൂഹ്യമായി അവനിൽ ഷണ്ഡത്വത്തിന്റെ വിത്തുകൾ വളരാൻ തുടങ്ങുന്നു. ഒരു വലിയ കുടുംബത്തിന്റെ വയററുപിഴപ്പിന്റെ മാർഗം കണ്ടെത്തേണ്ട തൊഴിലാളി എല്ലാ സാമൂഹ്യ പ്രശ്നങ്ങളിൽനിന്നും വഴിമാറി നടക്കുന്നു. താനുൾപ്പെടെയുള്ള സാധാരണക്കാരുടെ സംഘംചേരൽ മാത്രമേ ഒരു സാമൂഹ്യമാററത്തിനു പ്രേരകമാകൂ എന്നു നന്നായി മനസിലാക്കുന്നവരാണ്, പ്രസ്തൊഴിലാളികൾ. എന്നിട്ടും ചുററുപാടുകളുമായി പ്രതികരിക്കാനാവാത്ത നിസംഗതയിലേക്ക് അവർ മാററപ്പെടുന്നു. ഒന്നും കണ്ടില്ലെന്നും കേട്ടില്ലെന്നും പറയില്ലെന്നും കരുതുവാൻ തക്ക ആത്മധൈര്യം അവർ കൈവരിച്ചിരിക്കുന്നു.

## കാരണങ്ങൾതേടി

ഇതിനുള്ള കാരണങ്ങളും തേടിയുള്ള അലച്ചിൽ സ്വാഭാവികയും ചില നിഗമനങ്ങളിലേക്കാണ് വഴിതുറക്കക്കുന്നത്. ആദ്യത്തേത്, ഈ തൊഴിലിന്റെ പ്രത്യേകതകളുമായി ബന്ധപ്പെട്ടുകിടക്കുന്നു. പ്രസിദ്ധീകരണങ്ങളുടെ ആധിക്യവും പ്രസുകളുടെ വർധനവും തൊഴിൽ ഭാരത്തിലോ ജീവിതതോതിലോ യാതൊരുമാററവും ഉണ്ടാക്കിയില്ലെന്നതുപോകട്ടെ തൊഴിലാളികളെ സ്ഥാപനവുമായി പൂർണമായും ബന്ധനത്തിലാഴ്ത്തുവാനാണ് ഉപകരിച്ചിട്ടുള്ളതെന്നും കാണാം. തൊഴിൽ പഠനത്തിന്റേതായ കാലയളവും തള്ളിനീക്കി സ്ഥിരം തൊഴിലാളിയായി അതേ സ്ഥാപനത്തിൽതന്നെ അംഗീകരിക്കപ്പെടുന്ന ഒരാളെ സംബന്ധിച്ചിടത്തോളം അയാൾ കടന്നുവന്നകാലം മുതലാളിയുടെ ‘അനുസരണയുള്ള കുഞ്ഞാട്’ ആകുവാൻ വേണ്ടും വിധത്തിൽ ഒരാളെ ഒരുക്കിയിരിക്കും. എതിർക്കാനാവാത്ത വിധത്തിൽ ഒരു തരം അടിമത്വബോധം തൊഴിലാളിയെ കീഴടക്കി കഴിഞ്ഞിരിക്കും. താൻ ജീവിക്കുന്ന താഴ്ന്ന നിലവാരവും മോശമായ ചുററുപാടുകളും സൃഷ്ടിക്കുന്ന അരക്ഷിതാവസ്ഥയും അപകർഷതാബോധവും മറെറാരു കാരണമാണ്.

പൊതുവിൽ ഇന്നു നമ്മുടെ രാഷ്ട്രീയത്തിനും സാമൂഹ്യപ്രസ്ഥാനങ്ങൾക്കും സംഭവിച്ചിരിക്കുന്ന ധാമ്മികച്യുതി ഇവിടെയും കാരണമായിതീർന്നിട്ടുണ്ട്. വല്ലാത്ത വിശ്വാസരാഹിത്യവും നിരാശാബോധവും തൊഴിലാളികളെ ഭരിക്കുന്നു. ഇത് നമ്മുടെ രാഷ്ട്രീയക്കാർ അവരുടെ അനുഷ്ഠാനപരതകൊണ്ട് കനിഞ്ഞു നൽകിയ ഒരു സമ്മാനമത്രേ! തൻമൂലം സംഘംചേരാനുള്ള താൽപര്യമോ, പൊതുകാര്യങ്ങളിലുള്ള ഉൽസാഹമോ തൊഴിലാളികളിൽനിന്നും നശിച്ചുപോയിരിക്കുന്നു.

സിദ്ധാന്തദർവാശിയുടെ പരിവേഷകർക്ക് ഇക്കാര്യങ്ങളിൽ ഒരൊററമൂലിയുണ്ട്. സാമൂഹ്യവിപ്ളവമെന്ന പരിഹാരമാർഗം. ഈ രംഗത്തെ ഗുരുതരമായ രോഗത്തിന് ഒരു താൽക്കാലികശാന്തിക്കായുള്ള അന്വേഷണമാണ് തൽക്കാലം നടക്കേണ്ടത്. രോഗത്തിന്റെ കാഠിന്യത അത്രമാത്രം രൂക്ഷമായിട്ടുണ്ട്. അതുകൊണ്ടുതന്നെ, അൽപം നേട്ടങ്ങൾക്കായുള്ള ദാഹത്തെപോലും പ്രതികൂലമായി ബാധിക്കുന്ന സാമൂഹ്യവിപ്ളവമെന്ന ഒററമൂലി ഇവിടെ പരിഗണനാർഹംപോലുമല്ലാതായിരിക്കുന്നു. കടുത്തദുരിതങ്ങളുടെയും കഷ്ടപ്പാടുകളുടെയും കടന്നുവരവ് ഒരു സാമൂഹ്യമാററത്തിനായുള്ള ശ്രമത്തെ ത്വരിതപ്പെടുത്തും എന്നുള്ളതുകൊണ്ടുമാത്രം നാമാരും അവക്കായി കാത്തിരിക്കാറില്ലല്ലോ.

കണിശമായ വർഗവിഭജനങ്ങളുടെ അതിർവരമ്പുകളോടെ ഒരു കാഴ്ചപ്പാടും ഈ മേഖലയിൽ വേരുപിടിക്കാൻ വഴിയില്ല. അത്രമാത്രം അവ്യവസ്ഥ ഈ രംഗത്തു കാണാം. ചെറുകിട ഉടമകൾക്കും മാനേജർമാർക്കും തൊഴിലാളികൾക്കും പലപ്പോഴും സമാനമായ പ്രശ്നങ്ങളുണ്ടായേക്കാം എന്നതിലുപരി തികച്ചും ഏകമാന പ്രശ്നങ്ങളാണ് ഏറിയകൂറും എന്ന് കണ്ടെത്തുന്നതിലാണ് കൂടുതൽ സാംഗത്യം. നികുതി വർദ്ധിപ്പിക്കുകയും സാധനങ്ങൾക്ക് വില പെരുപ്പിക്കുകയും ചെയ്യുന്ന ഗവൺമെൻറും ഹുണ്ടികക്കാരന്റെ പങ്കുപററുന്ന ബാങ്കുകളും മററു ഫിനാൻഷ്യൽ സ്ഥാപനങ്ങളുമാണ് ഇവിടെ ചൂഷകന്റെ ഭാഗം കെട്ടുന്നത്. അപ്രകാരമുള്ള ഒരു വിഭജിതരേഖയാണ് നമുക്കു മുന്നിൽ തെളിഞ്ഞുവരിക. അങ്ങനെ, വിശാലടിസ്ഥാനത്തിൽ സംഘംചേരലാണ് ആദ്യപടിയായി നടക്കേണ്ടത്.

ഇത്തരത്തിൽ രൂപപ്പെടുന്ന സംഘടനക്ക് സ്ഥാപനത്തിന്റെ തന്നെ നടത്തിപ്പ് ഏറെറടുത്തു നടത്തുവാൻ പര്യാപ്തമാകുംവിധത്തിലുള്ള ഒരന്വേ

(ശേഷം 39-ൽ)

# സായുധസമരം അടിയന്തിരപരിപാടിയല്ല——————— നാഗ്ഭൂഷൺ

ഒരു പാർട്ടി സംഘടിപ്പിക്കാൻ ശ്രമിക്കുന്ന ഒരു വിപ്ലവ ഗ്രൂപ്പാണ് ഞങ്ങളെന്നു മാത്രമേ അവർ പറയുന്നുള്ളു. ഒരു പാർട്ടിയാണെന്ന് അവർ അവകാശപ്പെടുന്നില്ല. അത് വളരെ വ്യക്തമാണ്. പാർട്ടി അവസാനമായി കെട്ടിപ്പടുക്കപ്പെടുകയും നിലപാടെടുക്കുകയും ചെയ്യുന്നതുവരെ മുഖ്യ വൈരുധ്യപ്രശ്നംപോലും തുറന്ന ചർച്ചക്ക് വിട്ടിരിക്കയാണ്.

**താങ്കളുടെ പ്രവർത്തനകേന്ദ്രം ആന്ധ്രയാണോ?**

ആന്ധ്രയിലല്ല, ഒറീസ്സയിലാണ് ഞാൻ പ്രവർത്തിക്കുന്നത്. ഞങ്ങൾക്ക് സ: കൊലവെങ്കയ്യ പറഞ്ഞതുപോലെവ്യക്താധിഷ്ഠിതമായി പ്രവർത്തിക്കാൻ സാധ്യമല്ല. ബഹുജനങ്ങൾക്കിടയിൽ പ്രവർത്തിക്കുമ്പോൾ ഒരു കമ്മിററിയിലൂടെയോ സംഘടനയിലൂടെയോ മാത്രമാണ് നമുക്ക് പ്രവർത്തിക്കാൻ കഴിയുക. കർഷകസംഘടനകൾ കെട്ടിപ്പടുക്കുന്നതിന്റെ ഭാഗമായി നമ്മളോട് യോജിക്കാത്ത സഖാക്കളും ഈ കമ്മററികളിൽ ഉണ്ടായിരിക്കും. സി. പി. ഐ. (എം. എൽ) ന്റെ യൂണിററികമ്മിററി എന്നൊരു സംഘടന ഞങ്ങളുണ്ടാക്കിയിട്ടുണ്ട്. ആന്ധ്രയിൽ സ: കൊലവെങ്കയ്യയും അതേപേർതന്നെയാണ് കൊടുത്തിട്ടുള്ളത്. അതൊരു വ്യത്യസ്ത കേന്ദ്രമോ വ്യത്യസ്ത ഗ്രൂപ്പോ അല്ല. സാവകാശമായി ഒരു ഏകീകൃത പാർട്ടി രൂപീകരിക്കപ്പെടുകയെന്നതാണ് അതിന്റെ ഒരു പ്രധാന ലക്ഷ്യം.

**പാർലമെന്ററിപാതയെ കുറിച്ചുള്ള താങ്കളുടെ അഭിപ്രായമറിഞ്ഞാൽകൊള്ളാം. കേരളത്തിൽ ഇപ്പോഴൊരു ഇടക്കാല തിരഞ്ഞെടുപ്പ് വരികയാണ്. അതുകൊണ്ട് ഇക്കാര്യമൊന്നു വിശദീകരിച്ചുസംസാരിച്ചാൽ നന്ന്.**

ഈ ചോദ്യത്തിന് ഒരു ദീർഘിച്ച മറുപടി നൽകാൻ ഞാനാഗ്രഹിക്കുന്നു. നോക്കു. ലോകചരിത്രത്തിന്റെ ഏടുകളിലൊന്നുംതന്നെ അർദ്ധഫ്യൂഡൽ അർദ്ധകൊളോണിയൽ വ്യവസ്ഥിതിയുള്ള ഏതൊരു രാജ്യവും പാർലമെന്ററി ജനാധിപത്യത്താൽ ഭരിക്കപ്പെട്ട ഒരു ഉദാഹരണം കാണാൻ സാധ്യമല്ല. പാശ്ചാത്യ മുതലാളിത്ത രാജ്യങ്ങളിൽ പ്രയോഗിക്കപ്പെടുന്ന ബൂർഷ്വാപാർലമെന്ററി ജനാധിപത്യംപോലും ഇന്ന് പരീക്ഷണത്തിലാണ്. അർധഫ്യൂഡലും അർദ്ധകൊളോണിയലുമായ ഒരു വ്യവസ്ഥിതിക്ക് അനുയോജ്യമായ ഒരു ഭരണക്രമമാകാൻ അതിന് ഒരിക്കലും സാധ്യമാവുകയില്ല. അത് ഇന്ത്യൻ അർദ്ധഫ്യൂഡൽ അർദ്ധകൊളോണിയൽ വ്യവസ്ഥിതിക്കുമേൽ ചൂഷകഭരണവർഗങ്ങൾ അധികാരത്തിൽ തുടരാൻ വേണ്ടി കെട്ടിയേല്പിച്ചുന്നൊണ്. അത്തരമൊരു വ്യവസ്ഥിതിയിൽ പാർലമെന്ററി ജനാധിപത്യം വൃത്താകൃതിയെ ചതുരംകൊണ്ടു മറയ്ക്കുന്നതുപോലെയാണ്. അത് ജനങ്ങളോട് ചെയ്യുന്ന ഒരു തട്ടിപ്പാണ്. അതുകൊണ്ടാണ്നാമതിനെ പൊള്ളയായ ജനാധിപത്യമെന്നു വിളിക്കുന്നത്. പാർലമെന്ററി ജനാധിപത്യം വർഗസമരത്തെ നിരാകരിക്കുന്നു, എന്നിരിക്കിലും പാർലിമെന്ററി പാതയിൽ വിശ്വസിക്കുന്നത് ഒരു കാര്യമാണ്, തിരഞ്ഞെടുപ്പുകളിൽ പങ്കെടുക്കുന്നത് മറെറാരു കാര്യമാണ്. കാരണം '49 നു മുമ്പുള്ള ചൈനയിൽനിന്ന് വ്യത്യസ്തമായി ഇന്ത്യൻ വ്യവസ്ഥിതിക്ക് ഇന്ത്യൻ രാഷ്ട്രീയജീവിതത്തിന് പ്രത്യേകമായുള്ള ഒരു സമൂർത്ത സാഹചര്യമാണിത്. അത് കൊളോണിയൽ ഭരണം കെട്ടിയേൽപ്പിച്ചതുമാണ്. ചൂഷകഭരണവർഗങ്ങൾ തങ്ങൾക്കനുകൂലമായി അതിനെ സൗകര്യപൂർവ്വം ഉപയോഗിക്കുകയും ചെയ്യുന്നു. നിങ്ങൾ ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും ഈ തെരഞ്ഞെടുപ്പു സമ്പ്രദായം നമ്മുടെ ജനങ്ങളെ നന്നായി ബാധിച്ചിട്ടുണ്ട്. ഇതൊരു സമൂർത്ത സാഹചര്യമാണ്. മാർക്സിസ്റ്റ് ലെനിനിസ്റ്റുകളെന്ന നിലയിൽ ഒരു പ്രത്യേക സാഹചര്യത്തിന് ജനങ്ങൾ വിധേയരാവുന്നത് നിശ്ശബ്ദകാണികളായി നോക്കിയിരിക്കാൻ നമുക്ക് സാധ്യമല്ല. 1967 ൽ നക്സൽബാരി കർഷക ഉയർത്തെഴന്നേൽപ് നടന്നുകൊണ്ടിരുന്നപ്പോൾ ആ സന്ദർഭത്തിൽ, ആ കാലഘട്ടത്തിൽ, ആ സ്ഥലത്ത് "തിരഞ്ഞെടുപ്പുകൾ ബഹിഷ്ക്കരിക്കുക"യെന്ന മുദ്രാവാക്യം ഉയർത്തപ്പെട്ടു. അത് ശരിയായിരുന്നു. ഞങ്ങളതിനെ പൊക്കിപ്പിടിക്കുന്നു. പക്ഷേ, അത് ജനകീയ ജനാധിപത്യത്തിന്റെ—പുത്തൻ ജനാധിപത്യവിപ്ലവത്തിന്റെ മുഴവൻ തന്ത്രപരമായ കാലഘട്ടത്തിനും ബാധകമായ ഒരു രാഷ്ട്രീയ ലൈനായി പ്രഖ്യാപിക്കപ്പെട്ടപ്പോൾ നമ്മൾ മാർക്സിസ്റ്റ്-ലെനിനിസ്റ്റ് തത്വങ്ങളിൽ നിന്ന് വ്യതിചലിക്കുകയായിരുന്നു. അക്കാരണംകൊണ്ട് ചിന്തയിൽ വിശ്വസിക്കുന്ന മാർക്സിസ്റ്റ്-ലെനിനിസ്റ്റുകൾ തിരഞ്ഞെടുപ്പുകളിൽ പങ്കെടുക്കുന്നത് സി പി. എമ്മോ കമ്മ്യൂണിസ്റ്റു ലേബലുള്ള മറേറതെങ്കിലും ഗ്രൂപ്പുകളോ പങ്കെടുക്കുന്നതിൽനിന്ന് വ്യത്യസ്തമാണ്. കാരണം, ബഹുജനസമരങ്ങളുടെ രാഷ്ട്രീയ നേട്ടങ്ങൾ അവർ ബാലററുകളിലൂടെ രാഷ്ട്രീയാധികാരം പിടിച്ചുപററാനായി വഴിതെററിച്ചുവിടുകയാണ്. അതൊരിക്കലും സാദ്ധ്യമല്ല. അതിനാൽ ഞങ്ങൾ പാർലിമെന്ററി പാത തള്ളിക്കളയുന്നു. കാരണം, പാർലിമെന്റിലൂടെ, ബാലററുകളിലൂടെ അധികാരം പിടിച്ചടക്കാൻ സാദ്ധ്യമല്ലതന്നെ. അതൊരു (തിരഞ്ഞെടുപ്പുകളിൽ പങ്കെടുക്കുന്നത്) അടവുപരമായ മുദ്രാവാക്യം മാത്രമാണ്. ചില കാലങ്ങളിൽ, ചില സ്ഥലങ്ങളിൽ ഞങ്ങൾ തിരഞ്ഞെടുപ്പുകളിൽ പങ്കെടുത്തുവെന്നുവരാം. കാർഷികവിപ്ലവത്തിന്റെ അടിയന്തര ലക്ഷ്യം നേടുന്നതിൽ ഒന്നുകൂടി മുന്നോട്ടുകൊണ്ടുപോകാൻ അത് സഹായിക്കുകയാണെങ്കിൽ ഞങ്ങളതു് ചെയ്യും. ഇത്രയും പറഞ്ഞ് ഞാനവസാനിപ്പിക്കുകയാണ്. ഇതിനെക്കുറിച്ച് ഇനിയും ധാരാളം പറയേണ്ടതുണ്ട്. ഈ പ്രശ്നം വിവിധ ഗ്രൂപ്പുകൾക്കിടയിൽ വളരെയധികം ചർച്ചചെയ്യപ്പെട്ടിരിക്കുന്നു.

**കേരളത്തിലടുത്തയിടെ വരെ, ജനകീയ കോടതി ഒരു ജനകീയ സമരത്തിന്റെ സ്വഭാവം കൈവരിക്കുകയുണ്ടായി. കോഴിക്കോട് മെഡിക്കൽകോളേജിലെ ജനകീയ വിചാരണ ഈ നാട്ടിലെ മുഴവൻ നീതിബോധമുള്ളവരേയും ഉണർത്തുകയുണ്ടായി. ജനകീയകോടതികളെപ്പററി താങ്കളുടെ അഭിപ്രായം അറിയാൻ താൽപര്യമുണ്ട്.**

"ജനകീയ കോടതികൾ" എന്നുപറയുന്നത് വീണ്ടും മാവോസേതുങ്ങ് ചിന്തയുടെ ഒരു വളച്ചൊടിപ്പാണ്. എവിടെയെങ്കിലും ആരെങ്കിലും ജനകീയകോടതികൾ ഇപ്പോൾ സംഘടിപ്പിക്കയാണെങ്കിൽ അതെന്താണെന്നോ, അതെങ്ങിനെയാണ് നടത്തപ്പെടുന്നതെന്നോ, അതോടനുബന്ധിച്ച് മററു കാര്യങ്ങളോ എനിക്ക് മനസ്സിലാക്കാൻ കഴിയുന്നില്ല. നമ്മുടെ രാജ്യത്തെ ഏതെങ്കിലുമൊരു ഭാഗത്ത് ജനകീയക്കോടതികളെപ്പററി സങ്കല്പിക്കാൻ എനിക്ക് സാദ്ധ്യമല്ല. ജനകീയ കോടതികൾ നടക്കുന്നുവെന്ന് പറയുന്ന സ്ഥലങ്ങളിൽ കാർഷികവിപ്ലവം എത്രത്തോളം വികസിച്ചിട്ടുണ്ടെന്ന് എനിക്കറിയില്ല. എങ്കി

## ഡ്ഗാർഡ്സ്'

## ഹൃത്തുക്കളോട്,

റെഡ്ഗാർഡ്സ്' ഏപ്രിൽ ലക്കം പ്രസിദ്ധീകരി
ാൻ കഴിഞ്ഞില്ല. ഈ ലക്കം ഏപ്രിൽ-മെയ് ലക്ക
ഒന്നിച്ച് സ്പെഷ്യൽ പതിപ്പാണ്. ഇനിമുതൽ
ാമാസവും പ്രത്യേക വിഷയങ്ങളെ സംബന്ധിച്ചുള്ള
്പെഷ്യൽ പതിപ്പുകളായി പ്രസിദ്ധീകരിക്കുവാനാ
ുദ്ദേശിക്കുന്നത്.

ിയ പദ്ധതിപ്രകാരം മാസികയ്ക്ക് 40 പേജുണ്ടാ
വില രണ്ടു രൂപയായിരിക്കും. അതനുസരിച്ച് വരി
ം അവരുടെ വരിസംഖ്യ പുതുക്കുമല്ലോ.

| | |
|---|---|
| വാർഷിക വരിസംഖ്യ | 24 രൂപ |
| ആറുമാസത്തേക്ക് | 12 രൂപ |
| മൂന്നുമാസത്തേക്ക് | 6 രൂപ |

ങ്ങളിലുള്ള വിശ്വാസമല്ലാതെ മററൊന്നും മൂലധനമാ
ാത്ത ഒരു സ്ഥാപനമാണ് 'റെഡ്ഗാർഡ്സ്'. വരി
ായി ചേർന്നും സംഭാവനകളയച്ചും 'റെഡ്ഗാർഡ്'
നിലനിർത്താൻ സഹായിക്കുക -പത്രാധിപർ.

---

ന്നാം ലക്കം പുറത്തിറങ്ങി!

## ഉത്തരം ദ്വൈമാസികം

അന്വേഷണ പ്രധാനമായ
ഒരു സർഗാത്മക പ്രസിദ്ധീകരണം

### പത്രാധിപർ: സച്ചിദാനന്ദൻ

കെ. ജി. സുബ്രഹ്മണ്യം. കാനായി കുഞ്ഞിരാമൻ
ി. ഉദയകുമാർ. കെ. പി. അപ്പൻ. ദിലീപൻ
ഞ്ചൻഘോഷ്. ആനന്ദ്. ഏ. അയ്യപ്പൻ.
യ്യപ്പപണിക്കർ. കുഞ്ഞുണ്ണി. സച്ചിദാനന്ദൻ

പോളണ്ട്-
സമഗ്രമായ ഒരു വിശേഷപഠനം

| | |
|---|---|
| ാനേജിംഗ് എഡിററർ, | ഒററപ്രതി 3 രൂപ |
| ത്തരം, | പത്ത് ലക്കത്തിനു് |
| ഹാത്മാകോളേജിനെതിർവശം | 30 രൂപാ |
| ലശേരി. | അഞ്ചു് ലക്കത്തിനു് |
| | 15 രൂപാ |

## ചേരബന്തരാജു ചികിൽസാഫണ്ട്

പ്രസിദ്ധ തെലുങ്കുകവിയും വിപ്ലവരചയിതൃസംഘത്തിന്റെ പ്രവർത്തകനുമായ സ: ചേരബന്തരാജു ബ്രെയിൻട്യൂമർ ബാധിച്ച് അത്യാസന്നനായി ചികിത്സയിലാണ്. സെക്കന്തരാബാദ് ഗൂഢാലോചനക്കേസിൽ പ്രതിയാക്കപ്പെട്ടിരുന്ന ചേരബന്തരാജു അദ്ധ്യാപകനായിരുന്നു. പിന്നീട് ഡിസ്മിസ് ചെയ്യപ്പെട്ടു. 1974 മുതലുള്ള ശമ്പളക്കുടിശ്ശിക സർക്കാർ തടഞ്ഞുവെക്കുകയും ചെയ്തു. വിദഗ്ധഡോക്ടർമാരുടെ അഭിപ്രായത്തിൽ അദ്ദേഹം ആറുമാസത്തിലധികം ജീവിച്ചിരിക്കാൻ സാധ്യതയില്ല. അദ്ദേഹത്തിന്റെ ജീവൻ രക്ഷിക്കുന്നതിന് അവസാനശ്രമം നടത്താനായി വിപ്ലവരചയിതൃസംഘം ഒരു ഫണ്ടുസ്വരൂപിക്കാൻ തീരുമാനിച്ചിരിക്കുന്നു. അതുമായി സഹകരിക്കാൻ ജനകീയ സാംസ്കാരികവേദി സംസ്ഥാനക്കമ്മിററി എല്ലാ സുഹൃത്തുക്കളോടും അഭ്യർത്ഥിക്കുന്നു. സംഭാവനകൾ- അതെത്ര ചെറുതായിക്കൊള്ളട്ടെ-പ്രേരണ, വാഞ്ചിലോഡ്ജ്, തൃശ്ശൂർ 680001 എന്ന വിലാസത്തിൽ എത്തിക്കുക. ചേരബന്തരാജു ചികിൽസാഫണ്ട് എന്ന സൂചനകൂടെ സംഭാവനയോടൊപ്പം ചേർക്കാൻ മറക്കരുത്. ഇപ്രകാരം ശേഖരിക്കുന്ന തുക ഒരുമിച്ച് വിപ്ലവ രചയിതൃസംഘത്തിന് അയച്ചുകൊടുക്കുന്നതാണ്.

**സിവിക്ചന്ദ്രൻ**
**സെക്രട്ടറി**
**ജന: സാം: വേദി (കേരളം)**

---

ഞാനറിഞ്ഞേടത്തോളം, കേരള
ിൽ നടത്തപ്പെടുന്ന ജനകീയക്കോ
ികൾ നാവോത്സേതുങ്ങ് ചിന്തയു
ട വളച്ചൊടിപ്പാണ്.

**രളത്തിലേക്ക് ഇപ്പോൾ**
**ത്തിന് പ്രത്യേകാരണ**
**ൾ എന്തെങ്കിലുമുണ്ടോ?**

സഖാക്കളെ കാണാനും എല്ലാ
ണിസ്റ്റുവിപ്ലവകാരികളേയും ഒ
പ്പുകൊണ്ടുവരാനുള്ള മാർഗങ്ങളും
ഴികളും വേദികളും അന്വേ
ാനും. അതു മാത്രമാണുദ്ദേശം.

**ളത്തിലെ വിപ്ലവ പ്ര**

**വർത്തകക്കായി താങ്കൾക്ക് എന്തെങ്കിലും സന്ദേശം നൽകാനുണ്ടോ?**

എല്ലാകമ്മ്യൂണിസ്റ്റുവിപ്ലവസംഘടനകളോടും, വിപ്ലവശക്തികളോടും ഗ്രൂപ്പുകളോടും വ്യക്തികളോടും, വിപ്ലവപരമായ മനസ്സറപ്പോടെയും സഹിഷ്ണതയോടെയും സഹനശക്തിയോടെയും തമ്മിൽത്തമ്മിൽ വാതിലടയ്ക്കാതിരിക്കാനും, തത്വാധിഷ്ഠിതമായ രീതിയിൽ ഒരു ഏകീകൃത പാർടി കെട്ടിപ്പടുക്കുന്നതിനായി പ്രയോഗത്തിൽ തുടരുമ്പോൾത്തന്നെ സമയാസമയങ്ങളിൽ അന്യോന്യം കണ്ടുമുട്ടാനും ചർച്ചകൾ ചെയ്യാനും ഞാൻ അഭ്യർത്ഥിക്കുന്നു.

## നമ്മുടെ പ്രസ് തൊഴിലാളികൾ

(37-ൽനിന്നും തുടർച്ച)

ണമാണ് തുടർന്ന് നടക്കേണ്ടത്. വേലചെയ്യുന്നവരുടെ മുഴവൻ അർത്ഥത്തിലുമുള്ള ഒരു യഥാർത്ഥസഹകരണസംഘത്തിനായുള്ളശ്രമം. അങ്ങനെ വിശാലമായ ഒരു ചേരിതിരിവ് സൃഷ്ടിക്കപെടുകയും അതിൽനിന്നും ഉയിർകൊള്ളുന്ന പുത്തൻ സംരംഭങ്ങൾ പ്രസ്തൊഴിലാളികളുടെ കരിപുരണ്ട ജീവിതത്തിനു് അൽപമെങ്കിലും തെളിച്ചം നൽകുകയും ചെയ്യും.

○

KL/CT-124

R. No. D1. 55183/M/81

# REDGUARDS

MONTHLY

Price: Rs. 2

അടുത്തലക്കം

## റെഡ്ഗാർഡ്സ് പൗരാവകാശപതിപ്പ്

ജൂൺ ഒന്നിന് പുറത്തിറങ്ങുന്നു

- ആംനെസ്ററി ഇൻററർനാഷണൽ റിപ്പോർട്ടുകൾ
- ആന്ധ്രയിൽ പോലീസ് നടത്തിയ 'നക്സലൈററ് വേട്ട'യെകുറിച്ച് പി. യു. സി. എൽ. അന്വേഷണറിപ്പോർട്ട്
- വിവിധ പൗരാവകാശസംഘടനാ പ്രവർത്തകരുമായി ഇൻററർവ്യൂ
- പൗരാവകാശപ്രസ്ഥാനത്തെ കുറിച്ച് വ്യത്യസ്ത വീക്ഷണങ്ങൾ ഉൾക്കൊള്ളുന്ന ലേഖനങ്ങൾ
- കവിതകൾ

ഗസ്റ്റ് എഡിററർ

സച്ചിദാനന്ദൻ

പേജ് നാൽപ്പത്

വില രണ്ടു രൂപ

Edited, Printed and Published by K. Ajitha at Lipee Press, Kottayam-8 for Srija Printers, Calicut.